# നമ്പ്യാരും തുള്ളലുകളും

## (ഒരു നിരൂപണം)

---

ഗ്രന്ഥകൎത്താവ്

കപ്പക്കാട്ടു നാരായണമേനോൻ,

തൃപ്പൂണിത്തുറ.



PRINTED AT THE I. S. PRESS,

ERNAKULAM.

1932.

## വിഷയവിവരം.

# സമർപ്പണം.



ആനന്ദത്തിൽപ്പൊതിഞ്ഞിട്ടറിവുപൊതുജന-

ങ്ങൾക്കു, പോരാൻ നമ്പ്യാർ

ദാനം ചെയ്തുള്ള തുള്ളക്കഥകളെ വികസി

പ്പിക്കുമിപ്പുസ്തകത്തെ

നൂനം ശ്രീമാടഭൂമീശ്വര! സവിനയം ദൃശ്യകാ

വ്യോത്തമപ്ര—

സ്ഥാനത്തിൻ താങ്ങലാകും തവതിരുചരണം

തന്നിലർപ്പിച്ചിടുന്നേൻ!

# മുഖവുര.

"അയ്യോ! കടഞ്ഞൊരു മോരതിൽപ്പിന്നെയും
നെയ്യുകിട്ടീടുമൊ വീണ്ടും കടയുകിൽ,"

എന്നു പൂന്തോട്ടത്തു നമ്പൂതിരി ചോദിച്ചതുപോലെ സാഹിത്യമൎമ്മജ്ഞന്മാരായ പല വിദ്വാന്മാരും തിരിച്ചും മറിച്ചും നിരൂപിച്ചുകഴിഞ്ഞിട്ടുള്ള തുള്ളൽ കൃതികളെക്കുറിച്ചു് ഇസ്സുള്ളവൻ വല്ലതും പറവാൻ പുറപ്പെടുന്നതു വലിയ സാഹസമായിരിക്കാം. എങ്കിലും,

"പീയൂഷമീകകടമാകർഷിച്ചെടുക്കയാൽ
പീയൂഷസാഗരം ത്യാജ്യമായ്ത്തീർന്നിതോ?
ആസ്വാദ്യമായുള്ള വസ്തുക്കളിൽ
നിത്യമുണ്ടായ്‌വരും നൂതനതാഗുണം."

എന്നു പ്രസ്തുത കവിതന്നെ പറഞ്ഞിട്ടുള്ളത് എന്നെ ഈ ഉദ്യമത്തിൽ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. ഈ പുസ്തകത്തിന്നു 'നമ്പ്യാരും തുള്ളലുകളും' എന്ന നാമധേയം നൽകിയതിൽ നിന്നുതന്നെ ആ മഹാകവിയുടെ അന്യകൃതികളെക്കുറിച്ചു സാഹിത്യപരമായൊ മറ്റൊ കൂലങ്കഷമായ ഒരു നിരൂപണം ചെയ്വാനല്ലാ എന്റെ ശ്രമം എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലൊ.

പുരാതനന്മാരും പുതുമോടിക്കാരുമായ ഭാഷാകവികളിൽ കൈരളിയെ കളവാണിയാക്കി പണ്ഡിതന്മാൎക്കും പാമരന്മാൎക്കും അവരവരുടെ മനഃസ്ഥിതിക്കൊത്തവണ്ണം രസിക്കാവുന്ന വിധം കവിതകളെ നിൎമ്മിച്ച കേരളീയ കവികളിൽ ആരുംതന്നെ നമ്പ്യാരെ അതിശയിക്കുന്നില്ല. സഹൃദയഹൃദയാഹ്ലാദകമായ കൃതികളെ നിൎമ്മിക്കുന്നവർ

'കവി' എന്ന ബഹുമാനപ്പേരിന് അർഹരാകുന്നുണ്ടെങ്കിലും, ഒരു യഥാർത്ഥ കവിക്കു പ്രത്യേകം ചില വിഭാവനാവൈശിഷ്ട്യം വേണ്ടതാകുന്നു. ഒരു മഹാ കവിയുടെ കൃതിയിൽ രസാത്മകമായ വാക്യങ്ങളും ചമൽക്കാരപദങ്ങളും അലങ്കാരപ്രയോഗങ്ങളും ഉണ്ടായിരിക്കേണ്ടതിന്നും പുറമെ, ആ കവിയുടെകാലത്തെ ജനങ്ങളുടെ ആത്മീയവും സാമുദായികവുമായ ആചാരങ്ങളുടെ സമ്പ്രദായവും രാഷ്ട്രീയ നടപടികളും പിൻഗാമികൾക്കു ഗ്രഹിക്കുവാൻ തക്കവണ്ണം പ്രതിപാദിച്ചിരിക്കേണ്ടതാകുന്നു. ഈ ഒരു കാര്യത്തിൽ നമ്പ്യാരെ പോലെ മററാരും ശ്രദ്ധിച്ചിട്ടുള്ളതായി കാണുന്നില്ല. ഈ മഹാകവിയുടെ തുള്ളലുകൾക്കുള്ള ഒരു പ്രത്യേക വൈശിഷ്ട്യമാകുന്നു ഈ പുതിയ പ്രസ്ഥാനം. മഹാകവികളായ കാളിദാസനും ഷേക്സ്പിയറും ഇതുതന്നെയാണ് ചെയ്തിരിക്കുന്നത്. പക്ഷെ തുള്ളലുകളിലെ സാരമായ ആ സംഗതി അപൂർവ്വം ചിലർ മാത്രമേ ഗ്രഹിച്ചിട്ടുള്ളു. അതിനു കാരണം കവിയുടെ കൃതികളുടെ മനോഹരതയാകുന്നു. തുള്ളലുകളുടെ ചിത്താകർഷകമായ രീതി മൂലം വായനക്കാർ അപഹൃതചിത്തവൃത്തികളായിത്തീരുന്നതുകൊണ്ട് അവയിൽ നിഗൂഢമായികിടക്കുന്ന സാരമായ സംഗതികളുടെ സൂക്ഷ്മം ഗ്രഹിക്കുവാൻ സാധാരണന്മാർ ശ്രമിക്കാറില്ല. അതുകൊണ്ടാണ് ഓരോ വിവരണങ്ങളിൽ നിന്നു പ്രത്യേകം ധ്വനിക്കുന്ന ഓരോ സംഗതിയും നാം അറിയാതെ പോകുന്നത്.

നമ്പ്യാരുടെ തുള്ളലുകളിലെ കഥാവസ്തുവെല്ലാം പുരാണസംഭവങ്ങളിലെ സംഗതികളാകുന്നു. ഹിന്ദുക്കളുടെ പു

രാണ കഥകൾ നടന്നിട്ടുള്ളതു കേരളത്തിൽ നിന്ന വളരെ
ദൂരസ്ഥമായ അയോദ്ധ്യ, ഹസ്തിനപുരം, ഗുജ്ജരം, ലങ്ക മുത
ലായ പരദേശങ്ങളിലാണെന്ന മാത്രമല്ല, മൂവ്വായിരത്തിൽ
പരം സംവത്സരങ്ങൾക്ക മുമ്പുമാകുന്നു. പുരാണ കഥാപാ
ത്രങ്ങളുടെ വേഷം, ഭാഷ മുതലായവ കേരളീയരുടെ വേഷ
ഭാഷാദിയോട്ട സാദൃശ്യമുള്ളവയല്ല. എന്നാൽ തുള്ളലുകളിൽ
ആ വക കഥാപാത്രങ്ങളെ കേരളീയരുടെ വേഷം കെട്ടി
ച്ചാണ് നമ്പ്യാർ 'ചൊല്ലിയാടി'ച്ചിരിക്കുന്നത്. ഈ സ
മ്പ്രദായം ശരിയല്ലെന്ന പലൎക്കും പക്ഷമുണ്ട്. പക്ഷെ ക
വിയുടെ ഉദ്ദേശവും തുള്ളലുകളുടെ സാദ്ധ്യവും ആലോചി
ക്കുമ്പോൾ സാരമായ ആ വ്യതിചലനം അത്യാവശ്യമായി
രുന്നു എന്ന വിശദമാകുന്നതാണ്.

നമ്പ്യാരുടെ തുള്ളലുകൾ വായിച്ചാൽ അദ്ദേഹം കാ
വ്യനാടകാലങ്കാരാദികൾ പഠിച്ച ഒരു പണ്ഡിതനും മിക്ക
ശാസ്ത്രങ്ങളിലും സാമാന്യം ജ്ഞാനം സമ്പാദിച്ച ഒരു വി
ദ്വാനുമായിരുന്നു എന്നു തോന്നാതിരിക്കയില്ല. വൈദ്യം,
വേദാന്തം മുതലായ ശാസ്ത്രങ്ങളിൽ നമ്പ്യാർ സാമാന്യം
പാണ്ഡിത്യം സമ്പാദിച്ചിരുന്നു എന്ന തുള്ളലുകളിൽ പ്ര
ത്യക്ഷപ്പെടുത്തീട്ടുണ്ട്. ഒരു മനുഷ്യൻെറ പാണ്ഡിത്യത്തി
ൻെറ പ്രകാശത്തെ പ്രസ്ഫുടമാക്കുന്നത് അയാൾക്ക ത
ൻെറ ചുററുപാടും സംഭവിക്കുന്ന സംഗതികളെയും ദൃഷ്ടി
ക്ക ഗോചരമാകുന്ന വിഷയങ്ങളെയും സൂക്ഷ്മമായി ഗ്രഹി
ക്കുവാനും ആ ജ്ഞാനത്തെ താൻ പ്രതിപാദിക്കുന്ന പ്രമേ
യങ്ങളിൽ തന്മയത്വത്തോടുകൂടി പ്രയോഗിക്കുവാനും സാ
ധിക്കുമ്പോഴാകുന്നു. ആ കാൎയ്യത്തിൽ നമ്പ്യാൎക്കുണ്ടായിരു

ന്ന സാമർത്ഥ്യം ഒന്നു വേറെതന്നെയായിരുന്നു. മലയാളഭാഷയിലുള്ള ശൈലികളേയും പഴഞ്ചൊല്ലുകളേയും സന്ദർഭോചിതമായി ഓരോ കൃതികളിൽ നമ്പ്യാർ സുഖകരമായി പ്രയോഗിച്ചിരിക്കുന്നതു കാണുമ്പോൾ മററു ഭാഷാകവികൾ അസൂയപ്പെടുകയോ നിരാശപ്പെടുകയോ ചെയ്യാതിരിക്കുന്നതല്ല.

തുള്ളൽ എന്ന പുതിയ പ്രസ്ഥാനത്താൽ കേരളീയക്കു പ്രധാനമായി സിദ്ധിച്ച ഒരനുഗ്രഹം സാധാരണന്മാക്കു പോലും പുരാണാദി പുരാതന ഗ്രന്ഥങ്ങളിലെ സാരങ്ങൾ ഗ്രഹിക്കുവാൻ ശക്യമാക്കിത്തീർക്കുന്നു. രാമായണം, ഭാരതം, ഭാഗവതം എന്നീ പുരാണങ്ങളെ എഴുത്തച്ഛൻ ഭാഷയാക്കിയിരുന്നു എങ്കിലും അവയിലെ തത്വങ്ങളെ ഗ്രഹിക്കുവാനും വായിച്ചു രസിക്കുവാനും സാധാരണന്മാക്കു സാധിച്ചിരുന്നില്ല. ആ ഒരു വൈഷമ്യത്തെ ലഘൂകരിച്ചതു നമ്പ്യാരുടെ തുള്ളലുകളാകുന്നു.

മനുഷ്യപ്രകൃതി എല്ലാ കാലത്തും എല്ലാ രാജ്യത്തും ഏറെക്കുറെ ഒന്നുപോലെയാകുന്നു. കവിയുടെ വിഭാവനാവൈചിത്ര്യംകൊണ്ടാണ് ഓരോ മനഃസ്ഥിതിയുള്ള മനുഷ്യരുടെ മനസ്സിനെ അതാതിന്നനുരൂപമായ വിഷയങ്ങളിലേക്കു തിരിക്കുന്നതും വർജ്ജ്യങ്ങളായവയിൽനിന്നു പിൻവലിപ്പിക്കുന്നതും. അത് അവക്ക് അനുഭവമുള്ള ദൃഷ്ടാന്തങ്ങളെക്കൊണ്ടായാൽ മാത്രമേ സഫലമാവുകയുള്ളൂ. അതാണ് കവിതയുടെ സാഫല്യം. നമ്പ്യാരുടെ ഉദ്ദേശവും അതു തന്നെയായിരുന്നു. ഈ കാര്യത്തിൽ ആധുനിക വിഭാന്മാരുടെ ഇടയിൽ അഭിപ്രായഭേദമില്ലെന്നില്ല. ആ ഭിന്നാ

ഭിപ്രായത്തെ സംബന്ധിച്ച ന്യായങ്ങഠം സദൃക്തികളാ
ണെങ്കിലും ഒന്ന മറെറാന്നിനേക്കാഠം നല്ലതാണെന്ന തീ
ൎച്ചപറയുവാൻ പ്രയാസമാകുന്നു. എഴുത്തച്ഛൻ സൽപ്പാ
ത്രങ്ങളുടെ പ്രവൃത്തികളേയും അനുഭവങ്ങളേയും പ്രസ്ഫുട
മാക്കി പ്രകാശിപ്പിച്ച് അവ അനുകരണീയങ്ങളാണെ
ന്ന മററുള്ളവരെ ബോദ്ധ്യപ്പെടുത്തുകയാണ് ചെയ്തത്.
എന്നാൽ നമ്പ്യാർ നേരെമറിച്ച് വൎജ്ജ്യങ്ങളായവയെ ഒഴി
വാക്കാതിരുന്നാലുള്ള ദോഷത്തെ വിശദമാക്കി ജനങ്ങളെ
സദാചാരപ്രിയന്മാരാക്കിത്തീൎക്കുവാനാണ് ശ്രമിച്ചത്. ന
മ്പ്യാരുടെ ഉപദേശരീതിയെ സംബന്ധിച്ച "ദുഷ്ടുള്ള
ടിക്കിലല്ലാതെ അട്ടയെങ്ങും പിടിച്ചീടാ" എന്നൊരു ന്യാ
യമനുസരിച്ച് ദുസ്സ്വഭാവികളെ നന്നാക്കുവാൻ ദുശ്ശീലത്തി
ന്റെ ദോഷങ്ങളെ കാണിച്ചുകൊടുക്കുന്നത് ആപൽക്കര
മാണെന്ന പക്ഷാന്തരത്തെ ആലോചിക്കുമ്പോഠം അദ്ദേഹ
ത്തിന്റെ തുള്ളലുകഠം സദാചാര വികല്പത്തെ ജനിപ്പിക്കു
ന്നവയാണെന്ന സംശയിക്കേണ്ടതായി വരും. ഈ സംഗ
തി ഇന്നും ഒരു വിവാദവിഷയമായിരിക്കുന്ന സ്ഥിതിക്ക്
ഇതിനെക്കുറിച്ച് ഇവിടെ അധികമൊന്നും പറയേണ്ടുന്ന
ആവശ്യമില്ല.

തുള്ളലുകളെക്കുറിച്ചുള്ള ഒരു പ്രബന്ധത്തിൽ അവയു
ടെ ജന്മഹേതുവായ കവിയുടെ കാലം ഏതായിരുന്നു എ
ന്ന് ഏകദേശം ഒന്നറിഞ്ഞിരുന്നാൽ മാത്രമേ ആ കൃതിക
ളിൽ പറഞ്ഞിരിക്കുന്ന പല സംഗതികളുടേയും ഒരു രൂ
പം ഗ്രഹിക്കുവാൻ സാധിക്കുകയുള്ളു. ആ സംഗതി പല
രുടേയും പരിശോധനയ്ക്കു വിഷയീഭവിച്ചിട്ടുള്ളതാകുന്നു.

എങ്കിലും അതിനെ സംബന്ധിച്ചും ഒരഭിപ്രായമില്ലെന്നില്ല. നമ്പ്യാർ ജനിച്ചത് ൮൮൦-ാമാണ്ടിലും മരിച്ചത് ൯൪൫-ാമാണ്ടിലുമാണെന്നാകുന്നു ഒരു പക്ഷം. മറെറാരു പക്ഷമുള്ളതു നമ്പ്യാരുടെ കാലം ൮൯൦-നും ൯൩൫-നും മദ്ധ്യേയാണെന്നാകുന്നു. "കൊല്ലം തൊള്ളായിരത്തഞ്ചിരു പത്തുമിരുപത്താറുമേവഞ്ചുപത്തും" എന്ന ശ്ലോകപാദം സൂചിപ്പിക്കുന്നതു നമ്പ്യാരുടെ മരണകാലത്തെയാകുന്നു എന്നാണ് രണ്ടാമത്തെ അഭിപ്രായക്കാരുടെ വാദം. പക്ഷെ ആ രണ്ടു ക്രമവും നമ്പ്യാർക്കു കല്പിച്ച ആയുഷ്കാലം അറുപത്തഞ്ചു വയസ്സിൽ കുറവോ കൂടുതലോ അല്ല. കാലത്തെ സൂക്ഷ്മമായി നിർണ്ണയിക്കുവാനുള്ള ലക്ഷ്യങ്ങളുടെ അഭാവത്തിൽ ഊഹംമാത്രമേ ശേഷിക്കുന്നുള്ളൂ. എങ്കിലും നമ്പ്യാരുടെ കാലത്തെ സംബന്ധിച്ച സാമാന്യമായ ഒരു ഊഹം അദ്ദേഹം ജീവിച്ചിരുന്നതു ൮൮൦-നും ൯൪൫-നും മദ്ധ്യേയാണെന്നാകുന്നു. ചരിത്രസംബന്ധമായി നമ്പ്യാർ തുള്ളലുകളിൽ പല സംഗതികളും പ്രസ്താവിച്ചിട്ടുള്ളവയിൽനിന്ന് ഓരോ കൃതിയുടെ കാലത്തെ നിർണ്ണയിക്കാമെന്നല്ലാതെ മറെറാന്നും സാധിക്കുന്നതല്ല. "മാമാങ്കമടക്കമഞ്ചാറാം തലതല്ല്യാൽ ഫലമില്ല" എന്നു നാളായണീചരിതത്തിൽ നമ്പ്യാർ പറയുന്നുണ്ട്. ഇതിൽനിന്നു നമുക്ക് അനുമാനിക്കാൻ കഴിയുന്ന ഒരു കാര്യം നമ്പ്യാർ ആ കവിതയുണ്ടാക്കിയ കാലത്തു 'മാമാങ്കം' എന്ന ഉത്സവം നശിച്ചിട്ടില്ലെന്നു മാത്രമാകുന്നു. ൯൩൦-ാമാണ്ടിനടുത്താണ് കേരളത്തിൽ മാമാങ്കം ഇല്ലാതായത്. ഇതിൽനിന്നു നിശ്ചയമായി ഒന്നും ഊഹിക്കാൻ നിവൃത്തിയില്ലെങ്കിലും, ആ കൃതി നിർമ്മിച്ച

കാലത്തു മാമാങ്കമുണ്ടായിരുന്നു എന്നു വിചാരിക്കാൻ വിരോധമില്ല. അതുകൊണ്ടു കവിയുടെ കാലത്തു മാമാങ്കം ഇല്ലാതായിട്ടില്ലെന്നും അതിനാൽ അദ്ദേഹം ൯൩൦-ാമാണ്ടിനു ശേഷം ജീവിച്ചിരുന്നിട്ടില്ലെന്നുമാണു് ഊഹിക്കേണ്ടതു്.

നമ്പ്യാരെ തുള്ളൽ എന്ന പുതിയ പ്രസ്ഥാനത്തിൽ പ്രവർത്തിക്കുവാൻ പ്രേരിപ്പിച്ച സംഗതി വാസ്തവത്തിൽ ചാക്യാരുമായുണ്ടായ വഴക്കല്ല, വൈഷ്ട്യമാണെന്നു പറയുന്നതായിരിക്കും സത്യത്തോടു് അധികം അടുക്കുന്നതു്. ഓരോ തുള്ളലിലും കഥയെ പ്രതിപാദിച്ചിട്ടുള്ളതു ചാക്യാർകൂത്തിന്റെ രീതിയിലാകുന്നു. അതുകൊണ്ടു കഥാപ്രതിപാദനത്തിന്റെ മാതൃക ചാക്യാർകൂത്താണെന്നു നിസ്സംശയം പറയാം. കവിതാരീതി എഴുത്തച്ഛൻ ഉപയോഗിച്ച ദ്രാവിഡവൃത്തങ്ങളെ അനുകരിച്ചതാകുന്നു. അല്ലെങ്കിൽ, നമ്പ്യാർ തമിഴു ഗ്രന്ഥങ്ങളിൽ പരിചയമുണ്ടായിരുന്നതിനാൽ അവയിലെ കവിതാരീതിയെ അനുകരിച്ചു വൃത്തങ്ങളെ സമയോചിതമായി ഭേദഗതികൾ വരുത്തി നിർമ്മിച്ചതാണെന്നു വിചാരിക്കുവാനും വിരോധമില്ല. എങ്ങിനെ ആയാലും ഈ നവീന സമ്പ്രദായത്തിന്റെ അവതാരകൻ നമ്പ്യാരാണെന്ന സംഗതി അവിതർക്കിതമാകുന്നു.

നമ്പ്യാർ ഈ പുതിയ പ്രസ്ഥാനത്തിൽ പ്രവേശിക്കുവാനുണ്ടായ കാരണം ചാക്യാരുമായി വഴക്കുണ്ടായതല്ല. അങ്ങിനെയാണെങ്കിൽ പിന്നീടു് ഒരിക്കലും ചാക്യാരുടെ 'ശകിടി'ക്കു നില്പുവാൻ തരമില്ല. കൊല്ലവർഷം ൯൧൭-ാം ൯൨൭-ാം മദ്ധ്യേ, അതു തന്നെ നമ്പ്യാർ ചെമ്പകശ്ശേരിയിൽ താമസിച്ചിരുന്ന കാലത്തു്, 'കരീക്കാട്ടിൽ തീപ്പെട്ട' കൊച്ചീ രാജാവു കരീക്കാട്ടിൽ വെച്ചു നടത്തിയ 'പറക്കും

ക്രമത്തിൽ ചരടു പിടിച്ചതു നമ്പ്യാരാണെന്നാകുന്നു കേൾവി. നമ്പ്യാർ തന്റെ പുതിയ പ്രസ്ഥാനത്തിൽ പ്രവേശിച്ചതിനു ശേഷവും കുലധർമ്മമായ പ്രവൃത്തിയെ തീരെ ഉപേക്ഷിച്ചിട്ടുണ്ടായിരുന്നില്ലെന്നു പ്രസ്തുത സംഗതി തെളിക്കുന്നുണ്ട്.

നമ്പ്യാർ പ്രകൃത്യാ ഒരു സ്വാതന്ത്ര്യശീലനും പാണ്ഡിത്യംകൊണ്ടു "തനിക്കു താൻ പോന്നവ"നാണെന്നു ദൃഢമായി വിശ്വസിച്ചിരുന്ന ഒരു വിദ്വാനും "യശഃപ്രാർത്ഥി"യായ ഒരു കവിയുമായിരുന്നതിനാൽ മിഴാവു കൊട്ടി കാലം കഴിക്കുന്നതുകൊണ്ടു തനിക്ക് എഴുത്തച്ഛനെപ്പോലെ അനശ്വരമായ ഒരു കീർത്തി സമ്പാദിക്കാൻ സാധിക്കുകയില്ലെന്നു കണ്ടിട്ടായിരിക്കണം അദ്ദേഹത്തിന്റെ വിദ്വത്തെ പരോപകാരപ്രദമായ ഈ മാർഗ്ഗത്തിലേക്കു നയിച്ചത്. ആ പ്രവൃത്തി സഫലമായിത്തീരുകയും ചെയ്തു. നമ്പ്യാർക്കു സാമാന്യം നല്ല "രാഗസ്ഥിതിയും താളസ്ഥിതി"യുമുണ്ടായിരുന്നതിനാൽ ദ്രാവിഡവൃത്തങ്ങളേയും മറ്റും കർണ്ണാനന്ദകരമായ രീതിയിലാക്കിത്തീർക്കാൻ യാതൊരു പ്രയാസവുമുണ്ടായിട്ടില്ല. ദ്രാവിഡവൃത്തങ്ങളെ താളത്തോടുകൂടിച്ചൊല്ലാറാക്കിയപ്പോൾ അവയുടെ പഴയ രൂപത്തിനു തന്നെ ഒരു പുതുമയുണ്ടാവുകയും അതു കേൾവിക്കു സുഖദമായിത്തീരുകയും ചെയ്തു. സമർത്ഥനായ ഒരു ശില്പിയുടെ കർമ്മകുശലത പോലെയാണ് നമ്പ്യാർ ഒരു സാധനത്തെത്തന്നെ ആകർഷണീയമായ പല ആകൃതിയിൽ നിർമ്മിച്ചത്. ഇതാണ് നമ്പ്യാരുടെ സൃഷ്ടികൾക്കുള്ള ഒരു പ്രത്യേക വൈശിഷ്ട്യം.

ഗ്രന്ഥകർത്താവ്.

# അവതാരിക.

---

ഗ്രന്ഥനിൎമ്മാണം സുസാദ്ധ്യമായൊരു കാൎയ്യമല്ല. ഒരു ഗദ്യകൃതിയിൽ ഗുരുതരങ്ങളായ വിഷയങ്ങളെ ഹൃദ്യമായ രീതിയിൽ പ്രതിപാദിച്ച് അവയെ ലോകോപകാരപ്രദങ്ങളാക്കിത്തീൎക്കണമെങ്കിൽ, അതിന്റെ കൎത്താവിന് ജന്മനാ വാസനയും കൎമ്മണാ പാണ്ഡിത്യവും [illegible] പുണ്യവും ലോകപരിചയവും ഏറെക്കുറെ ഉണ്ടായിരിക്കേണ്ടതാണ്.

ശ്രീമാൻ കുപ്പക്കാട്ട നാരായണമേനോൻ ഇരുപത്തിഴുന്ന കൊല്ലം ഒരു ഉപാദ്ധ്യായന്റെ നിലയിൽ വിദ്യാൎത്ഥിലോകത്തെ ഉൽകൃഷ്ടമായവിധം മലയാളഭാഷ അഭ്യസിപ്പിച്ചിട്ടുള്ള ഒരാളാണ്. ഇന്ന് വലിയ ഉദ്യോഗപദവിയിൽ കൊച്ചിരാജ്യത്തിരിക്കുന്ന പലരും അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ പെട്ടവരാണ്. സുചരിതകൾ, ഭാരതീയ മഹൽകൃത്യങ്ങൾ, പിഴച്ചുമന്നം, തുടങ്ങിയ ഗ്രന്ഥങ്ങളെ സൃഷ്ടിച്ചിട്ടുള്ളതിനു പുറമെ, ശാരദയുടേയും മഹതിയുടേയും പത്രാധിപത്യം വഹിക്കുകയും, വളരെ പ്രചാരം കിട്ടീട്ടുള്ള ഏതാനും പാഠ്യപുസ്തകങ്ങളെ നിൎമ്മിക്കുകയും അദ്ദേഹം ചെയ്തിട്ടുണ്ട്. ഇത്രയും പ്രസ്താവിച്ചതിൽനിന്ന് ഈ നിരൂപണഗ്രന്ഥം രചിക്കുവാൻ വേണ്ട സാമൎത്ഥ്യം ഇതിന്റെ പ്രണേതാവിനുണ്ടെന്നു വിശദമാകാതിരിക്കുകയില്ല. അദ്ദേഹം കൃത്യത്തെ സ്തുത്യൎഹമായവിധം നിൎവ്വഹിച്ചിട്ടുണ്ടെന്ന് അനായാസമായി ആൎക്കും കാണാവുന്നതാകുന്നു.

ഈ നിരൂപണം കുഞ്ചൻ നമ്പ്യാരെയും അദ്ദേഹത്തിന്റെ തുള്ളലുകളെയും കുറിച്ചാകുന്നു. ഇതിനെ പ്രസ്തുത കൃതികൾക്കുള്ളൊരു പ്രവേശികയായി കരുതാവുന്നതാണ്. ഈ നിരൂപണത്തിൽ നമ്പ്യാരുടെ ദേശകാലങ്ങളേയും പരിതഃസ്ഥിതികളേയും വിശദീകരിക്കുന്നതിനു പുറമെ, അദ്ദേഹത്തിന്റെ കൃതികളേതെല്ലാമെന്നു സയുക്തികം സ്ഥാപിക്കുകയും സമകാലസാമുദായികദർപ്പണം ഒന്നു ഉടച്ചു മിനുക്കി കാട്ടുകയും ചെയ്തിട്ടുണ്ട്.

മലയാളഭാഷയിൽ പ്രാവീണ്യം ലഭിക്കേണമെന്നു് അഭിലാഷമുള്ളവർ നമ്പ്യാരുടെ തുള്ളലുകളെ അവഗണിക്കുവാൻ യാതൊരു തരവുമില്ല. ഭാഷാകൃതികളെ വായിച്ചു രസിക്കേണമെന്നു മാത്രം മോഹമുള്ളവർക്കും ഇവയെ ശരണം പ്രാപിക്കേണ്ടതായിട്ടാകുന്നു ഇരിക്കുന്നതു്. പണ്ഡിതപാമരന്മാരെ ഒരുപോലെ രസിപ്പിച്ചു് അവർക്കു ഭാഷയിൽ അഭിരുചി ജനിപ്പിക്കുന്നതിനു് നമ്പ്യാരുടെ തുള്ളലുകൾ പോലെ മറെറാന്നും അത്ര സഹായിച്ചിട്ടുള്ളതായി തോന്നുന്നില്ല.

ഈശ്വരവിശ്വാസം, സ്വദേശസ്നേഹം, ഭാഷാഭിമാനം എന്നീ മൂന്നു ഗുണങ്ങളും തികഞ്ഞു യോജിച്ചു നമ്പ്യാരുടെ കൃതികളിൽ പ്രകാശിക്കുന്ന പോലെ വേറെ ഭാഷാകാവ്യങ്ങളിൽ കണ്ടെത്തുമോ എന്നും വളരെ സംശയമാണു്. മററുള്ളവരിൽ ഈ ഗുണത്രയം ജനിപ്പിച്ചു ജ്വലിപ്പിക്കുന്നതിന് ഈ തുള്ളലുകൾ എത്രമാത്രം പ്രവർത്തിക്കുന്നുണ്ടെന്നു് അനുഭവിച്ചറിയുവാൻ എളുപ്പത്തിൽ കഴിയും. ഈ സ്വഭാവം മലയാളികളിൽ ഉണ്ടായിരിക്കേണ്ടതി

നമ്പ്യാര് പല അടവുകളും എടുത്തിട്ടുണ്ട്. ആട്ടൊ പാട്ടൊ, പടയൊ കുടയൊ, സദ്യയൊ സഖ്യയൊ എന്തായാലും കൊള്ളാം; അവയുടെ വര്ണ്ണനകൾക്കൊക്കെ ഒരു കേരളച്ഛായ കൊടുത്തിരിക്കുന്നു. 'കെട്ടിയ പെണ്ണിനെ മടികൂടാതെ കിട്ടിയ വടികൊണ്ടൊന്നു കുമസ്സുന്ന' ആണും, 'കണ്ണിനെകൊണ്ടു കടുവറക്കുന്ന' പെണ്ണും, അടുത്തു നോക്കുമ്പോൾ നായര് വര്ഗ്ഗത്തില്പ്പെട്ടവരായിത്തീരുന്നു. ഓരോ തൊഴില്ക്കാരുടേയും സമുദായങ്ങളുടേയും പ്രധാന ന്യൂനതകളെ കളഞ്ഞു് അവരെ സന്മാര്ഗ്ഗത്തില് പ്രവേശിപ്പിക്കുന്നതിനു നമ്പ്യാര് നിഷ്ഠുരണമായി ശകാരവര്ഷം ചെയ്തിട്ടുണ്ട്. പലരേയും പരിഹസിച്ചു വഷളാക്കുന്നതു കാണുമ്പോൾ, അദ്ദേഹം ഒരു ദോഷൈകദൃക്കാണെന്നുകൂടി നമുക്കു തോന്നിപ്പോകും. എന്നാല്, വാസ്തവത്തില് ആ വിചാരം ശരിയല്ല. നമ്പ്യാരുടെ ആശയത്തെ പാപം സ്പര്ശിച്ചിട്ടില്ല; തെററു ബാധിച്ചിട്ടുണ്ടെങ്കില്, ആയതു ദോഷദര്ശനത്തിലുള്ള ഔത്സുക്യത്തിനെയാണെന്നു സമാധാനിക്കുവാനാണു് അധികം വഴി കാണുന്നതു്. അത്യുക്തിയും, പരിഹാസവും, അവലംബമില്ലാത്ത ആക്ഷേപവും എല്ലാം അതില്നിന്നു നിര്ഗ്ഗമിച്ചിട്ടുള്ളവയാകുന്നു. ഈ ശീലത്തിനു സ്ഥിരത ഏര്പ്പെട്ടുകയാല്, ആയതു ചിലപ്പോൾ, ദേശകാലങ്ങളും ആളും തരവും നോക്കാതെ, അസ്ഥാനത്തില് പോലും പുറത്തു വന്നിരുന്നു. ൯൨൫-ല് കരീക്കാട്ടു തീപ്പെട്ട മഹാരാജാവു തിരുമനസ്സുകൊണ്ടു മഹാ പ്രതാപത്തോടുകൂടി ഒരു പറക്കുംകൂത്തു കഴിപ്പാന് വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു. യാദൃശ്ചികമായുണ്ടായൊരു മഴ അവയ്ക്കെല്ലാം പ്രതികൂല

മായിതിന്നു തമ്പുരാന വിഷാദവും ഉണ്ടാക്കി. ആ സന്ദ
ർഭത്തിൽ ചെന്ന നമ്പ്യാര്, ലോകസമ്പ്രദായമനുസരിച്ചു്
സമാധാനവചനങ്ങളെക്കൊണ്ടു് തമ്പുരാനെ ആശ്വസിപ്പി
ക്കുന്നതിന്നു പകരം, 'എപ്പോഴാണു?' എന്നിങ്ങനെയുള്ള
കുശലപ്രശ്നത്തിന്നു്, 'നന്മാൾക്കാലത്തെത്തി' എന്നു
കളിക്കുള്ള ആചാരവാക്കു് ഉപയോഗിച്ചു് തിരുമനസ്സിനെ
വീണ്ടും ക്ലേശിപ്പിക്കുകയാണുണ്ടായതു്.

എന്നാൽ ഹാസ്യം മാത്രമല്ല നവരസങ്ങളും തനിക്കു
സ്വാധീനമാണെന്നും അവയെ യഥോചിതം പ്രയോഗി
ച്ചു പോഷിപ്പിക്കുവാൻ നമ്പ്യാർക്കൊരു പ്രയാസവുമുണ്ടായി
ട്ടില്ലെന്നും അദ്ദേഹത്തിന്റെ തുള്ളലുകൾ വെളിവായി
തെളിയിക്കുന്നുണ്ടു്. രസാസ്വമായ ഈ ഭാഗത്തിന്നു വേണ്ട
പ്രാധാന്യം ഈ നിരൂപണത്തിൽ കൊടുത്തു കാണാത്തതി
ന്നു ഗ്രന്ഥകാരന്നു തക്ക കാരണമുണ്ടായിരിക്കും. അതില്ലെ
ങ്കിൽ ആ ന്യൂനതയെ പരിഹരിക്കണമെന്നു് ഞാൻ അ
ദ്ദേഹത്തോടു് അഭ്യർത്ഥിച്ചുകൊള്ളുന്നു.

ധാർമ്മികനും പുണ്യശ്ലോകനും ദേശീയകലകളുടെ
പാലകനും ആയൊരു മഹാത്മാവിന്നു് ഇതിനെ നിവേദ
നം ചെയ്യുവാനുള്ള അനുവാദം ഇതിന്റെ ശ്രേയസ്കരമായ
ഭാവിയുടെ ഒരു സുലക്ഷണമെന്നുള്ളതു തീർച്ചതന്നെ. അ
വിടത്തെ അനുഗ്രഹത്തോടുകൂടി ഈ സൽഗ്രന്ഥം നാട്ടി
ലെ നന്മയ്ക്കും കേരളവാണീമണിയുടെ ഉൽക്കർഷത്തിന്നും
ആയി മലയാചലത്തിന്റെ ഈ സാനുപ്രദേശങ്ങളിൽ
സ്വച്ഛന്ദം വിഹരിക്കുമാറാകട്ടെ.

ടി. കെ. കൃഷ്ണമേനോൻ.

| | | | |
|---|---|---|---|
| 118 | 24 | സിഹാസനാരോഹണം: | സിംഹാസനാരോഹണം |
| 122 | 7 | ഭമികന്നിള | ഭ്രമികന്നിള |
| 128 | 22 | മലാള | മലയാള |
| 135 | 13 | സമന്തകം | സ്യമന്തകം |
| 136 | 25 | പാലങ്ങൾ | പടലങ്ങൾ |
| 142 | 2 | തിലകളും | തിലകങ്ങളും |
| 144 | 11 | സഭാപ്രവേശനം | സഭാപ്രവേശം |
| 150 | 9 | സരോ ച | സരോജ |
| 162 | 22 | മരൈത്യന്തം | മരൈദ്ര്യന്തം |
| 167 | 6 | നോന്നോരെ | ന്നോരെന്നെ |
| 182 | 24 | തക്ഷന്മാരായി | രൂക്ഷന്മാരായി |
| 186 | 20 | താല്പര്യം | താൽപ്പര്യം |
| [illegible]7 | 6 | കവി | കവിക |
| 196 | 9 | മില്ല | മല്ല |
| 207 | 25 | ദക്ഷിണാനയത്തിൽ | ദക്ഷിണായനത്തിൽ |
| 208 | 7 | കളിക്കാൻ | കളിപ്പിക്കാൻ |
| 216 | 25 | അർഹയില്ലാത്ത | അർഹതയില്ലാത്ത |
| 221 | 12 | വികീഢം | വ്യത്യസ്ത |

---

# അദ്ധ്യായം ൨.

## നമ്പ്യാരുടെ ഉദ്ദേശം.

നമ്പ്യാരെപ്പോലെ ലളിതമായ ഭാഷയിൽ ആരും തന്നെ കവിതകൾ നിൎമ്മിച്ചതായിക്കാണുന്നില്ല. അതിലും വിശേഷിച്ചു തുള്ളലുകളിൽ ഉപയോഗിച്ചിരിക്കുന്ന ലളിതപദങ്ങൾ പാമരന്മാൎക്കുപോലും പ്രയാസംകൂടാതെ ഗ്രഹിക്കുവാനും രസിക്കുവാനും കഴിയുന്ന വിധത്തിലുമാകുന്നു. അതുതന്നെ അവൎക്കു നിത്യപരിചയമുള്ള പദങ്ങൾകൊണ്ടും സംഗതികൾകൊണ്ടും അനുഭവപ്പെടുത്തുന്നവയുമാണ്. പച്ച മലയാളപദങ്ങളെ ഉപയോഗിച്ചതു പോലെ തന്നെ അസംഭാവ്യമെന്നും അപ്രകൃതമെന്നും പലൎക്കും തോന്നാവുന്ന പല സംഗതികളേയും തുള്ളലുകളിൽ പ്രയോഗിച്ചതും ശ്രോതാക്കളുടെ മനസ്സിൽ വിശദമായ ഒരു ബോധത്തെ ജനിപ്പിക്കുവാനല്ലാതെ മറ്റൊന്നുമല്ല. അതിനായി അദ്ദേഹം സാധാരണ മനുഷ്യരുടെ ഭാവിച്ചിട്ടുണ്ട്. ഉത്താനപാദന്റെ രാജധാനിയിലെ മടപ്പള്ളിപ്പാത്രങ്ങൾ 'ചട്ടികളും കലങ്ങളു'മായിരുന്നു എന്നു് അനുമാനിച്ചു പോകത്തക്കവണ്ണം,

> "ഭൃത്യഗൃഹത്തിലുമരമനയിലും തങ്ങളിൽ
> ചട്ടികലങ്ങളുംകൂടെ പകരുമ്പോൽ"

എന്നാണ് അദ്ദേഹം ധ്രുവചരിതത്തിൽ പറയുന്നത്. ഇതുപോലെതന്നെ ഒരു ഇല്ലത്തെ നമ്പൂരിയും അന്തൎജ്ജനവും തമ്മിൽ വഴക്കുണ്ടായപ്പോൾ 'ചട്ടികലങ്ങൾ' തല്ലിത്തകൎത്തു എന്നു് ഹരിണീസ്വയംവരത്തിൽ' നമ്പ്യാർ പറഞ്ഞിട്ടുണ്ട്. രാജധാനിയിലും മനക്കലും ഭക്ഷണാദികൾ

പാകംചെയ്യാനും മററും ഉപയോഗിച്ചിരുന്ന പാത്രങ്ങളും ചട്ടികളും കലങ്ങളുമാണെന്ന പറയുന്നത് ഒരുമാതിരി വകതിരിവുകേടാണെന്ന പലർക്കും പക്ഷമുണ്ടായിരിക്കാം. എന്നാൽ നമ്പ്യാർ ഏതാദൃശമായ ഒരു ഔചിത്യഭംഗത്തെക്കുറിച്ചു ചിന്തിച്ചതേയില്ലെന്നാണ് തോന്നുന്നത്. അദ്ദേഹത്തിന്റെ ഉദ്ദേശം മുഴുവൻ അതതു സംഗതിയുടെ ഗൌരവത്തെ അനുഭവയോഗ്യമായ ദൃഷ്ടാന്തങ്ങളെക്കൊണ്ടു ശ്രോതാക്കളുടെ മനസ്സിൽ പ്രതിഫലിപ്പിക്കണമെന്ന മാത്രമാകുന്നു. അതിനുവേണ്ടി ശ്രോതാക്കളുടെ നിലയിൽ ഇറങ്ങി സംസാരിച്ചു എന്നേയുള്ളു.

നമ്പ്യാരുടെ ശ്രോതാക്കളിൽ ഭൂരിപക്ഷവും സാധാരണന്മാരായിരുന്നതുകൊണ്ട് അവരുടെ രസത്തിനുവേണ്ടിയാണ് അദ്ദേഹം പച്ച മലയാളത്തിൽ കാൎയ്യങ്ങളും പച്ചയായി പറഞ്ഞിരിക്കുന്നത്.

“ഭടജനങ്ങടെ നടുവിലുള്ളൊരു കടയണിക്കിഹ ചേരുവാൻ
പടിയിലന്നൊരു ചാക്യകേരള ഭാഷതന്നെ ചിതം വരൂ;
കടുപടെപ്പെട്ട കഠിന സംസ്കൃത വികടകൂടകവികേറിയാൽ
ഭടജനങ്ങൾ ധരിക്കയില്ല, തിരികെയൊക്കെയുമേറുവർ;
ഭാഷയേറി വരുന്ന നല്ല മണിപ്രവാളമതെങ്കിലോ
ഭൂഷണം വരുവാനുമില്ല, വിശേഷ ഭൂഷണമായതും;
ദോഷസംഗതിയോടു ചേരാത്ത ഭാഷവേണമതെങ്കിലേ
ശേഷമുള്ള ജനത്തിനും പരിതോഷമെന്നു വരൂ ദൃഢം”

എന്നു കവി സഭാപ്രവേശം തുള്ളലിൽ പറഞ്ഞിരിക്കുന്നതിൽനിന്ന് അനൌചിത്യമെന്നു തോന്നാവുന്ന പദപ്രയോഗത്തിന്റെ സാധുത്വത്തിനു സമാധാനവും കിട്ടുന്നുണ്ടല്ലൊ. ഭാരതം, ലങ്ക മുതലായ രാജ്യങ്ങളിലെ സാധാരണ

ജനങ്ങൾക്ക് ഇച്ചിരി, കൊച്ചിളയച്ചി, ഇട്ടുണ്ണൂലി, കോന്തൻ, കേളൻ, കുമരി, കോന്നൻ എന്നിത്യാദി പേരുകൾ നമ്പ്യാർ കൊടുത്തതിനും കാരണം അതുതന്നെയാകുന്നു.

നമ്പ്യാരുടെ തുള്ളലുകളിലെ ഫലിതങ്ങൾ പലപ്പോഴും ശകാരമായി കാണുന്നതിനും അദ്ദേഹം സമാധാനം പറയാതിരുന്നിട്ടില്ല.

> "കലികാലങ്ങളിലുള്ള കാമിനികൾക്ക കഥ കേട്ടാൽ
> ഫലിതമുള്ളതെന്നല്ല, പലർക്കുമതിലനാദരം;
> പഠിപ്പുള്ളവർകൾക്കും വയസ്സു ചെന്നവർക്കും നൽ
> കുലത്തിലുള്ളവർകൾക്കും നാരിമാർക്കും ശിഷ്യർകൾക്കും
> ചിരിപ്പാൻ സംഗതിയുള്ള കവിതകൾ ചൊല്ലിയെങ്കിൽ
> കേട്ടിരിപ്പാനാഗ്രഹമുണ്ടാമെന്നിയെ സൽക്കഥ കേട്ടാൽ
> ചിരിപ്പാനെന്നറിയാത്ത മൂർഖന്മാരെന്നോർക്കുന്നവരേറും,
> മരിപ്പാനൊരുങ്ങുമ്പോഴും മാധവന്റെ പദാംഭോജം
> സ്മരിപ്പാൻ ഭാവമില്ലാർക്കുമെന്നതേ നിർണ്ണയമാം!"

എന്നാണ് അദ്ദേഹം ഹനുമദുത്ഭവത്തിൽ പറയുന്നത്. മനസ്സിൽ ലൗകികമായ വിചാരങ്ങൾക്ക ശക്തി കൂടിയതും ഈശ്വരസ്മരണയിൽ വൈമനസ്യം വന്നതും കലികാലവൈഭവംകൊണ്ടാണെന്നാകുന്നു കവിയുടെ സമാധാനം. ഇതിൽനിന്നു മറ്റൊരനുമാനവും ഉണ്ടാകുന്നുണ്ട്. നമ്പ്യാരുടെ കാലത്തു സാമാന്യ ജനങ്ങളുടെ, അതായതു നായന്മാർ മുതലായ സവർണ്ണ ഹിന്ദുക്കളുടെ, ഇടയിൽ ലൗകികമായ ഉൽക്കർഷത്തിന് ഉച്ചത്വം സംഭവിച്ചതിനു ശേഷം സുഖഭോഗങ്ങളിലുള്ള അത്യാസക്തിമൂലം ആത്മീയ കാര്യങ്ങളിൽ അലസത ഭവിക്കയാൽ നീചത്വം ആരംഭിച്ചു തുടങ്ങി

യിരുന്നു എന്നാണ് ആ അനുമാനം. ഇത് ഒരു ജനതയുടെ ചരിത്രത്തിൽ സംഭവിച്ചുകാണുന്ന ഒരു സ്വാഭാവിക പരിവൎത്തനമാകുന്നു. പുരാതന റോമാക്കാരുടെ ചരിത്രം ഈ വാസ്തവത്തെ തെളിയിക്കുന്നുമുണ്ട്. നമ്പ്യാരുടെ 'ഭടജനങ്ങ'ളും മറവും പ്രത്യേകിച്ചു നായന്മാരാകയാൽ, അവരുടെ ഇന്നത്തെ സ്ഥിതിയെ അപേക്ഷിച്ചു പുരാതന മഹിമയിൽ സംഭവിച്ച പരിവൎത്തനം ഏതാണ്ടു മേൽ സൂചിപ്പിച്ച പ്രകാരമായിരുന്നു എന്ന് അനുമാനിക്കുന്നതായാൽ വലിയ അബദ്ധമാകുമെന്നു തോന്നുന്നില്ല.

തുള്ളൽ കൃതികൾ വഴിയായി നമ്പ്യാർ അദ്ദേഹത്തിന്റെ ഉദ്ദേശം സാധിക്കുവാൻവേണ്ടി കേവലം അസംഭാവ്യമായ സംഗതികൾ പോലും സങ്കോചംകൂടാതെ പ്രസ്താവിച്ചിട്ടുണ്ട്. 'ഐരാവതപൂജ'യിൽ സദ്യയ്ക്കു ശ്രമിക്കുവാൻ മാരോരുത്തരെ ഇന്ദ്രൻ കല്പിച്ചു നിയമിച്ചതു നോക്കുക.

"ധൃഷ്ടന്മാർ ചിലരിരിക്കട്ടെ;
പട്ടന്മാരെക്കൂട്ടിക്കൊൾവിൻ;
ഒട്ടും വൈകാതെ വൈശ്രവണൻ
വട്ടംകൂട്ടുക പഴയരി പാകം;
അഷ്ടവസുക്കൾ കറിക്കു നുറുക്കുക,
വട്ടിന്നരി തട്ടുക ദിനകരൻ".

നമ്പ്യാൎക്ക് "മേനോക്കി"യച്ചനേയും ചന്ത്രക്കാരനേയും എവിടെയും കിട്ടുന്ന സ്ഥിതിക്ക് ഈ സദ്യയ്ക്കു ശ്രമിക്കുവാൻ കുബേരനെ നിയമിച്ചതും 'കേളച്ചാരേയും മാക്കാച്ചാരേയും' വിളിക്കാതെ 'അഷ്ടവസുക്കളെ' കറിക്കു നുറുക്കുവാൻ ഏല്പിച്ചതും അന്തരമായ മറ്റൊരുദ്ദേശത്തോടു കൂടിയാണെന്നു

തിന്നു സംശയമില്ല. അക്കാലത്തെ ഒരു സാധാരണ സമ്പ്ര
ദായത്തെ ദൃഷ്ടാന്തമാക്കി കവിയുടെ ആശയം ശ്രോതാക്ക
ൾക്ക് അനുഭവപ്പെടുത്തി കൊടുക്കാനാണ് ഭിക്ഷാപാത്രന്മാ
രെ കഷ്ടപ്പെടുത്തിയത്. കവിയുടെ ആഗ്രഹം സാധിപ്പിക്കു
വാൻ ഭൈരാഗ്യനങ്ങളായ ഔത്സുക്യം പോരാ. അക്കാലത്തെ
ദാതാക്കന്മാർ തങ്ങൾക്കു പ്രത്യേക പ്രതിപത്തിയുള്ള കാരണ
ങ്ങളാലുള്ളവരുടെ കാര്യങ്ങളും സാധിപ്പിച്ചു കൊടുക്കുവാൻവേണ്ടി
തങ്ങളുടെ കീഴിലുള്ളവരുടെ നിലയേയും വിനയത്തെയും ഗൌ
നിക്കാതെ അനൌചിത്യമായി വിട്ടുവീഴ്ചകൾപോലും ചെ
യ്യാൻ അവരോട് ആജ്ഞാപിച്ചിരുന്നു എന്നും അധികാ
രികൾ യജമാനപ്രീതിക്കു വേണ്ടി ആത്മാഭിമാനത്തെ ബ
ലികഴിച്ചും എന്തും ചെയ്യാൻ സന്നദ്ധരായിരുന്നു എന്നും
തെളിയിക്കുവാനാണ് കവി ഇപ്രകാരം ചെയ്തതെന്നതിനു
സംശയമില്ല.

നമ്പ്യാരെ ചിലർ ശകാരിച്ചിരുന്നതിനാൽ അവരെ
പരസ്യമായി പരിഹസിച്ച് ആക്ഷേപിക്കണമെന്നുകൂടെ
അദ്ദേഹത്തിന് ഉദ്ദേശമുണ്ടായിരുന്നു എന്നാണ് തോന്നു
ന്നത്.

"'ഭോഷന്മാരേ നിങ്ങടെ ദുസ്സാമർത്ഥ്യമെന്തും അതല്ല
ശോകങ്ങളുമുട്ടതിന്നു നിന്ദാതി ശാപാകൻ നി
ശാകളെപ്പോലവരോ നിങ്ങൾക്കൊക്കും നിന്മൊഴി കേട്ടാൽ
ആർക്കുമില്ലാ ബഹുമാനം ഭോഷന്മാരിങ്ങമിച്ചാലും'
ഇപ്രകാരം കയർത്തനേ ഋഷികളും ഋഷിപന്മാരോ
ടിപ്രസംഗം പ്രേമാശിച്ചാലയ്യയകാരനാമല്ലോ."

ഹരിശ്ചന്ദ്ര ചരിതം.

“കുറവും കുറവും നോക്കിപ്പറവാനറിയാതെക്കൂട്ടം
മുറുകുന്നും മിഴിച്ചുകൊണ്ടു മറുഭാഗേ വസിക്കുന്നു
മറിവും മായവുമെല്ലാം മറിച്ചുവെച്ചുകൊണ്ടെല്ലാ
മറിയുന്ന ജനമെന്നു പുറമെ ഭാവവും കാട്ടി
തറമേലേറി നിന്നാരാം നിറമേറും സഭതന്നിൽ
ഇറങ്ങി സൽക്കഥ ചൊല്ലിത്തുടങ്ങും പൂരുഷൻ തന്റെ
കുറവററ ഗുണം കണ്ടു നിറഞ്ഞുള്ളിലസൂയകൊ
ണ്ടുറഞ്ഞു ചാടിയ്യായതോന്നു പറഞ്ഞു ഭത്സനം ചെയ്യും
“കുറഞ്ഞൊരു വിശേഷത്തെ അറിഞ്ഞോരു ജനം കുററം
പറഞ്ഞെങ്കിലതുകൊണ്ടു തരിമ്പും കുണ്ഠിതമില്ല,
അറിയാത്ത മഹാമൂഢൻ തെറിവാക്കു പറയുമ്പോ
ളെറിഞ്ഞു കാലൊടിക്കണമെന്നറിഞ്ഞു കൊൾവിനെല്ലാരും”.

കൃഷ്ണലീല.

മേൽ ഉദ്ധരിച്ച വരികളിൽനിന്ന് അസൂയകൊണ്ടും മററും നമ്പ്യാരെ പലരും ശകാരിച്ചിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. നമ്പ്യാരെ ശകാരിച്ചിരുന്നവരെ ശകാരിക്കാനാണ്.

“കഥയിൽ സംഗതിക്കൊത്തു കവിതക്കപ്പോളതിനൊക്കുടെ
കുറിക്കൊണ്ടിവരും ‘കുത്തുകവികളും’ ചിലരികിൽ”

എന്ന് അദ്ദേഹം ‘നാളായണീ ചരിത’ത്തിൽ ക്ഷമയാചന രൂപേണ ഒരു സമാധാനം പറഞ്ഞിരിക്കുന്നത്.

# അദ്ധ്യായം ൨.

## ചില സംശയങ്ങൾ.

ആദ്യമായി നമ്പ്യാരുടെ തുള്ളലുകൾ ശേഖരിച്ചു പ്രസിദ്ധം ചെയ്തതു മിസ്റ്റർ റഡിയാരാകുന്നു. പാഴ്ക്കെട്ടുള്ളതായിക്കാണുന്ന തുള്ളലുകളെല്ലാം നമ്പ്യാരുടെ കൃതികളാണെന്നു വലുതായ ഒരു പ്രമാദം മിക്കവർക്കുമുള്ളതായി കാണുന്നുണ്ട്. മിസ്റ്റർ റഡിയാരും ആ അബദ്ധത്തിൽനിന്ന് ഒഴിവായിട്ടില്ല. 'കൃഷ്ണാർജ്ജുനവിജയം' ഒടൻ നമ്പ്യാരുടെ കൃതികളുടെ കൂട്ടത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടേ ഏതൊ ഒരു കാലത്ത് അതും അദ്ദേഹത്തിന്റെ കൃതിയാണെന്നായിരുന്നു സാമാന്യമായ വിശ്വാസം. മിസ്റ്റർ പി. കെ. നാരായണപിള്ളയുടെ സയുക്തികമായ ന്യായങ്ങൾകൊണ്ട് ആ കൃതി അമ്പയാട്ടു പണിക്കരുടേതാണെന്നാണ് ഇപ്പോൾ തെളിഞ്ഞിരിക്കുന്നതു്. അതു ശരിയാണെങ്കിലും അല്ലെങ്കിലും, നമ്പ്യാരുടേതല്ലെന്നു സ്ഥാപിച്ചു കഴിഞ്ഞു. അന്യന്മാരുടേതെന്നു വിശ്വസിക്കാൻ ന്യായമുള്ളതും നമ്പ്യാരുടെ തുള്ളലുകളുടെ കൂട്ടത്തിൽ പെടുത്തിക്കാണുന്നതുമായ കൃതികളിൽ പ്രധാനമായവ ശീതങ്കൻ രീതിയിലുള്ള 'നിവാതകവച കാലകേയവധ'വും 'പാത്രചരിതവും' പറയൻ രീതിയിലുള്ള 'ഗജേന്ദ്രമോക്ഷ'വുമാകുന്നു. 'അംബരീഷചരിതം' നമ്പ്യാരുടേതല്ലെന്നു ചിലർക്കു സംശയമുള്ളതായും കേട്ടിട്ടുണ്ട്.

'നിവാതകവചകാലകേയവധം' എന്ന ശീതങ്കൻ തുള്ളൽ പൂന്തോട്ടത്തു നമ്പൂരിയുടെ കൃതിയാണെന്നു കൊ

ച്ചി രാജ്യത്തുള്ള പലൎക്കും അറിയാവുന്നതാണ്. ഏകദേശം അമ്പതു കൊല്ലത്തിനുമുമ്പു പ്രസ്തുത കവിയുടെ ഒരു ശിഷ്യൻ ആ തുള്ളൽ ചൊല്ലിയതു ഞാൻതന്നെ കേട്ടിട്ടുണ്ട്. എങ്കിലും അന്യ തെളിവുകളുണ്ടോ എന്ന് ആരായേണ്ടതും ആവശ്യമുള്ളതിനാൽ അതിനായി ശ്രമിക്കാം.

“അയ്യോ! കാളക്കൂടോദരത്തിൽപ്പിന്നെയും
ഒന്നുകിട്ടിട്ടുമോ വീണ്ടും കയറുകിൽ!”

എന്ന ശീതങ്കനിൽ കാണുന്നതിൽനിന്ന് ഈ കൃതിക്കു മുമ്പ് ഈ കഥ തുള്ളൽ രീതിയിൽ ആരോ നിൎമ്മിച്ചിട്ടുണ്ട് എന്നു വിശദമാകുന്നു. ഈ കഥ ശീതങ്കൻ രീതിയിൽ, എന്നല്ല തുള്ളൽ രീതിയിൽ പോലും, നമ്പ്യാരുടെ കാലത്തിനുമുമ്പ് ആരും ഉണ്ടാക്കിയതായി വിചാരിക്കുവാൻ ന്യായമില്ല. ഇതിന്റെ കൎത്താവു നമ്പ്യാരാണെങ്കിൽ മേല്പറഞ്ഞ ചോദ്യത്തിന് അവകാശവുമില്ല. നമ്പൂരി നമ്പ്യാരുടെ പിൻഗാമിയായതുകൊണ്ട് ആ ചോദ്യം സ്വാഭാവികമായിരുന്നു എന്നു വിചാരിപ്പാൻ ന്യായവുമുണ്ട്. ‘നിവാത കവചവധം’ എന്നൊരു ഓട്ടൻതുള്ളൽ നമ്പ്യാരുടെ കൃതിയായിരുന്നതിനാലാണ് അതേ കഥ തന്നെ വീണ്ടും അതേ രൂപത്തിൽ സൃഷ്ടിച്ചാൽ വിശേഷ വിധിയായ ആസ്വാദ്യത അതിനുണ്ടാകയില്ലെന്നു നമ്പൂരി സംശയിച്ചത്.

‘നിവാതകവചവധം’ ഓട്ടൻ ആരംഭിക്കുന്നതു

“മഹിത മഹാഗുണശാലി ധനഞ്ജയ
നഹിതനിഷൂദന നിരതനരോരൻ”

എന്നാകുന്നു. ഒരു കഥ മറെറാന്നിന്റെ തുടൎച്ചയായി എഴുതുന്നതും അത് ഏവംവിധം ആരംഭിക്കുന്നതും നമ്പ്യാരുടെ

സമ്പ്രദായമാകുന്നു. 'നാളായണീചരിതം', 'പഞ്ചേന്ദ്രോപാഖ്യാനം' എന്നിവ പാഞ്ചാലീ സ്വയംവരത്തിന്റെ തുടൎച്ചയായി എഴുതിയതുപോലെ 'കിരാത'ത്തിന്റെ തുടൎച്ചയായി എഴുതിയതായിരിക്കാം 'നിവാതകവചവധം'.

നമ്പ്യാരുടെ നാവിൽനിന്നു പുറപ്പെടാത്ത പല പ്രസ്താവങ്ങളും നമ്പൂരിയുടെ കൃതിയിൽ കാണുമാറുണ്ട്.

> "ചോരണം കൂടാതെ ദൈവതന്നമടി
> ത്താരടിന്നു സന്തോഷം കൂപ്പുന്നു സന്തതം"

എന്നു നമ്പൂരിക്കുണ്ടായ സന്ദേഹം നമ്പ്യാൎക്ക് ഒരിക്കലും ഉണ്ടായിട്ടില്ല. സാഹിത്യ ചോരണത്തെയും ചോരന്മാരെയും കുറിച്ചു നമ്പ്യാർ നന്നെ ആക്ഷേപിച്ചിട്ടുണ്ടെന്നല്ലാതെ ആ ദോഷം തനിക്കുണ്ടെന്നു മറ്റുള്ളവർ സംശയിക്കുമെന്നു ഭീതി അദ്ദേഹത്തിനുണ്ടായിട്ടില്ല. അതു പോലെ തന്നെ

> "പോക്കു വാനോർത്താൽ കഴിയുമല്ലോ
> കാളിദാസനെന്നുള്ള കവിയും"

എന്നു നമ്പ്യാർ ഒരിടത്തും പറഞ്ഞിട്ടുമില്ല. കാളിദാസ കൃതികൾ തനിക്കു സുപരിചിതമല്ലാഞ്ഞിട്ടോ ആ കവിയെക്കുറിച്ചു ബഹുമാനമില്ലാഞ്ഞിട്ടോ അല്ല നമ്പ്യാർ അങ്ങിനെ പറയാതിരുന്നിട്ടുള്ളത്. കവിതാ വിഷയത്തിൽ താൻ മറ്റു കവികളെ വന്ദിച്ചിട്ടാവശ്യമില്ലെന്നു നമ്പ്യാൎക്കു സഹജമായുണ്ടായിരുന്ന തള്ളിച്ചകൊണ്ടാകുന്നു. അതുകൊണ്ട് ഇതും നമ്പ്യാരുടേതല്ലെന്നാണ് തെളിയിക്കുന്നത്.

ഇനി ഈ രണ്ടു കവികളുടേയും കവിതയുടെ ഗതിയും പ്രയോഗങ്ങളുടെ രീതിയും വിഭാവനയുടെ വിശേഷത

യും വിചാരിക്കേണ്ടതാകുന്നു. ഒരേ സംഗതിയെക്കുറിച്ച് ഈ രണ്ടു കവികളും പറയുന്നതു നോക്കുക.

"അത്യന്തം കൃപപൂണ്ടു മഹേന്ദ്രൻ
സത്വരമരികിലണച്ചുപുണർന്നു;
പുത്രസ്നേഹവശംഗതനായി-
ട്ടർദ്ധാസനവും നൽകിയിരുത്തി''. നമ്പ്യാർ.

മന്ദം കരംപിടിച്ചാശു മഹേന്ദ്രനും
നന്ദിച്ചു നന്ദനൻതന്നെത്തഴുകിനാൻ;
ഗീർവ്വാണനായകനർദ്ധാസനം കൊടു-
ത്തുർവ്വരാധീശനെപ്പെട്ടെന്നിരുത്തിനാൻ''
നമ്പൂരി.

പുത്രനായ അർജ്ജുനനെ കണ്ടു ദേവേന്ദ്രൻ ചെയ്ത കൃത്യത്തെയാണ് രണ്ടു കവികളും വർണ്ണിച്ചിരിക്കുന്നത്. കാണ്മാൻ കൊതിച്ചിരുന്ന മകനെ കാണുമ്പോൾ പുത്രസ്നേഹവശാൽ പെട്ടെന്നു പുണർന്നു പിടിച്ചിരുത്തുന്നതു വളരെ സ്വാഭാവികമാകുന്നു. നമ്പൂരി 'മന്ദം കരംപിടിച്ചാശു നന്ദിച്ചു തഴുകി പെട്ടെ'ന്നാണ് അർദ്ധാസനം കൊടുത്തിരുത്തിയത്. അതുകൊണ്ട് ആ സന്ദർഭത്തിനു യോജിക്കേണ്ടതായ സ്വാഭാവികത്വം മതിയാകുന്നില്ല. ഇതുപോലെ തന്നെയാണ് ഇന്ദ്രൻ അർജ്ജുനനോടു കുശലപ്രശ്നം ചെയ്യുന്ന ചോദ്യോത്തരങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വികാര വ്യത്യാസവും നൈസർഗ്ഗികത്വവും.

"അമ്മയ്ക്കും സുഖമല്ലീ? തനയ!
അമ്മയ്ക്കും സുഖമെന്നേ വേണ്ടു';
ഭീമനനുജന്മാർക്കും സുഖമോ?
ഭീമനനുജന്മാർക്കും സൌഖ്യം;

ശുശ്രൂഷയുമൻപോടു' മരുവിടുന്നോ?
ശുശ്രൂഷയുമൻപോടു മരുവിടുന്നു.". — നമ്പ്യാർ.

"അമ്മയാം കുന്തിയും ബന്ധുജനങ്ങളും
അല്ലണിവേണിയാം പാഞ്ചാലപുത്രിയും
കൃഷ്ണനാം ധർമ്മജൻ താനുമനുജരും
കല്യാണമോടേ വസിക്കുന്നിതോ ഭുവി?"

മേൽപ്പുറത്തെ വരികളിൽനിന്നു പുത്ര സ്നേഹപരമായ മനസ്ഥിതിയും തന്മൂലമായ ചോദ്യത്തിന്റെ ഔചിത്യവും പ്രത്യക്ഷപ്പെടുന്നുണ്ട്. "അമ്മയ്ക്കും സുഖമല്ലീ" എന്നു നമ്പ്യാരും, "അമ്മയാം കുന്തി" എന്നു നമ്പൂരിയും പ്രയോഗിച്ചതിൽ ദേവേന്ദ്രനു കുന്തിയുടെ പേരിലുള്ള സ്നേഹത്തിന്റെ സ്വാഭാവികതയേയും, കൃത്രിമതയേയും യാദൃച്ഛികമെങ്കിലും വേർതിരിച്ചു കാണിക്കുകയാണ് ചെയ്യുന്നത്. ദേവേന്ദ്രനു കുന്തിയെക്കുറിച്ചുണ്ടായ പത്നിസ്നേഹം നമ്പൂരി തന്നിക്ക് അന്യജാതിയിലുള്ള ഒരു ഭാര്യയെക്കുറിച്ചുണ്ടാകുന്ന വിധം സ്നേഹത്തെയാണ് പ്രത്യക്ഷപ്പെടുത്തിയത്. അർജ്ജുനന് അന്നു വേറെ ഒരമ്മ ഇല്ലാതിരുന്ന സ്ഥിതിക്ക് 'അമ്മയാം കുന്തി' എന്നു പറയാൻ നമ്പൂരിയെ പ്രേരിപ്പിച്ചതു കുന്തിയെ തന്റെ ഭാര്യയാണെന്നു സമ്മതിക്കാനുള്ള വൈമനസ്യത്തെ സൂചിപ്പിക്കുകയാകുന്നു. നമ്പ്യാർ "അമ്മയ്ക്കും" എന്നുമാത്രം ചോദിച്ചതിൽ സ്വാഭാവികമായി പിതാവു മാതാവിനെക്കുറിച്ചു പുത്രനോടു ചോദിക്കുന്ന അകൃത്രിമ വികാരത്തെ തെളിയിക്കുകയാണ് ചെയ്യുന്നത്. 'ഭുവി' വസിക്കുന്നിതോ എന്നു നമ്പൂരിയുടെ പ്രശ്നത്തിൽനിന്നു ദേവേന്ദ്രന്റേയും കുന്തിയുടേയും അവസ്ഥാന്തരത്തേയും ദ്യോതിപ്പിച്ചതായി വിചാരിക്കേണ്ടതാകുന്നു.

മേൽപ്പറഞ്ഞ പ്രസംഗത്തിൽ മറെറാരവസരത്തിൽ ദുര്യോധനാദികഠം പാണ്ഡവന്മാരോടു ചെയ്ത അന്യായ കൎമ്മങ്ങളെക്കുറിച്ചു നമ്പൂരിയും നമ്പ്യാരും പറയുന്നതു നോക്കേണ്ടതാകുന്നു.

പൂജ്യരാം നിങ്ങളെത്തള്ളിക്കളഞ്ഞിനു
ലജ്ജാവിഹീനരാം കൌരവന്മാരഹോ!
രാജ്യ ഭോഗങ്ങളനുഭവിക്കുന്നാളും
പൂജ്യരായ് വന്നീടുമങ്ങെസാറില്ലൊന്നും''

നമ്പൂരി.

“കുരുടച്ചാരുടെ മക്കളു കാട്ടിയ
കുസൃതികഠ കൊണ്ടിഹ മററിതല്ലശേഷം
കാട്ടിൽ വസിച്ചിട്ടെന്നതുമല്ലതു
പെട്ടിതു തോന്നാക്കഥകളശേഷം
കള്ളച്ചൂതുകളിട്ടു കളിച്ചു
നാളുതരശേഷം കൈക്കലതാക്കി
കുഴി വനത്തിലയച്ചുടനേറവു
മുള്ളിലകറമതിർത്താട്ടം പലവക
ഉള്ളുപറഞ്ഞു തെളിഞ്ഞു വസിക്കും
കള്ളന്മാരുടെ നാടും നഗരവു
മുള്ളതശേഷം നാശം ഭവതാ
നരമില്ലാത്ത കാലമടുത്തു കുമാരാ!”

നമ്പ്യാർ.

‘കുരുടച്ചാര്’, ‘കുസൃതി’, മുതലായ പദപ്രയോഗങ്ങഠം നമ്പ്യാൎക്കു പതിവുള്ളതാകുന്നു. കൌരവന്മാർ പാണ്ഡവരോടു ചെയ്ത അപരാധത്തെക്കുറിച്ചു നമ്പൂരി സൌമ്യമായി പറഞ്ഞതേയുള്ളു. നമ്പ്യാർ നേരെമറിച്ചു കൌരവന്മാർ ചെയ്ത

ദ്രോഹങ്ങളെ വിചാരിച്ച് അൎജ്ജുനന്റെ മനസ്സിൽ പൌരുഷത്തെ ഉദ്ദീപിപ്പിച്ചു പ്രതിക്രിയേച്ഛയെ ജനിപ്പിക്കുവാനാണ് ശ്രമിച്ചത്.

അൎജ്ജുനൻ ഇന്ദ്രാണിയെ കാണാൻപോയ സംഭവത്തെക്കുറിച്ച് ഈ രണ്ടു കവികളും പറഞ്ഞിട്ടുള്ളതിന്റെ രസികത്വം നോക്കുക.

"താനും തത്ര ജയന്തനുമായി
സന്തോഷം പൂണ്ടിരുവരുമായി
തമ്മിൽ കുശലം കേട്ടു ചിരിച്ചു
നമ്മവസിച്ചിട്ടന്നിന്ദ്രാണിയെ
പാൎത്ഥൻ തന്നിൽ വെച്ചൂന്ന കന്ദേരി;
X X X X X
കുന്തീസുതനെ കണ്ടപൊഴുതിലും
സന്തോഷാശ്രുകണങ്ങളെ പൊഴിച്ചു
പാരിടവും പോർ മുലകളിൽ നിന്നഥ
ചീറ്റി മുലപ്പാലും ദേവിക്ക്'' നമ്പ്യാർ.

"വീരാഗ്രഗണ്യനാം പാണ്ഡുതനയനും
സ്വൈരം ജയന്തനോടൊത്തു പുറപ്പെട്ടു
സൌധമാകും സദസ്സിങ്കൽ നിന്നാദരാൽ
നാരിമാർ മൌലി മഹേന്ദ്രാണി മേവുന്ന
ചാരുപ്രദേശം പ്രവേശിച്ചനന്തരം
പാൎത്ഥനെ കാണകയാലെത്രയും മോദേന
മൂൎദ്ധനി ചുംബിച്ചു ചുംബിച്ചു പിന്നെയും
പാൎവ്വതി കാന്തനെ ഹൎഷാശ്രുക്കൊണ്ടഭി
വൎഷിച്ചു സേചനം ചെയ്തു പുലോമജ.'' നമ്പൂരി.

രണ്ടു കവികളും ഒരേ സംഗതിയെ തന്നെയാണ് വിവരിച്ചിരിക്കുന്നത്. ഈ വരികളിൽനിന്ന് അവരുടെ വിഭാവനയുടെ വ്യത്യസ്തഗതി പ്രത്യക്ഷപ്പെടുന്നുണ്ട്. നമ്പൂരി പദപ്രയോഗഭംഗിയിൽ നിഷ്കർഷിക്കുന്നതുപോലെ നമ്പ്യാർ പദങ്ങളുടെ പ്രയോഗത്തിൽ നിന്ന ധ്വനിക്കുന്ന ആശയത്തിന്റെ പുഷ്ടിയും സ്വാഭാവികത്വവും വരുത്തുവാനാണ് ശ്രമിക്കുന്നത്. അർജ്ജുനനും ജയന്തനും ഏകോദരസഹോദരന്മാരല്ലെങ്കിലും ഒരേ ബീജത്തിന്റെ ഐക്യം മൂലമുണ്ടായ മമതയെ കാണിക്കുവാനാണ് നമ്പ്യാർ അവരെക്കൊണ്ടു കൈകോർത്തു പിടിപ്പിച്ചു നടത്തിയത്. അതുപോലെതന്നെ അർജ്ജുനനെ കണ്ടമാത്രയിൽ ശചിയുടെ മുല ചുരന്ന എന്ന പറഞ്ഞതും പാർത്ഥനെക്കുറിച്ച് ആ ദേവിക്കുള്ള വാത്സല്യാതിരേകത്തെ സൂചിപ്പിക്കുകയാകുന്ന. ശരീരശാസ്ത്രസംബന്ധമായ ഈ സംഗതിയെക്കുറിച്ച് ഇദാനീന്തന്മാൎക്ക് അഭിപ്രായഭേദമുണ്ടാവാമെങ്കിലും, നമ്പ്യാർ ആ പ്രസ്താവംകൊണ്ടു ശചിയുടെ സ്നേഹാധിക്യത്തെ കാണിച്ചു എന്നേ വിചാരിക്കേണ്ടതുള്ളൂ. നമ്പൂരിയുടെ വർണ്ണനയിൽ ഇത്രയും ആശയവിശേഷം ഇല്ലെന്ന സ്പഷ്ടമാണല്ലോ.

അർജ്ജുനനെ കാണാനുണ്ടായ ഔത്സുക്യം നിമിത്തം ദേവസ്ത്രീകൾ കാണിച്ച അബദ്ധങ്ങളെക്കുറിച്ചു രണ്ടു കവികളും കളിയാക്കിയിരിക്കുന്നവ തമ്മിലുള്ള വ്യത്യാസം നോക്കേണ്ടതാകുന്ന.

'കാച്ചിയ പുടവയെടുത്തില്ലെന്നും
അപ്പാട്ടെ പൊണ്ണുങ്ങളെന്നും പുന
രിപ്പോൾത്തന്നെയവൾ പോരെന്നും,

അമ്പടി വൈഭവമുള്ളവൾ നമ്മെ വി
ളിപ്പാനെന്താ ദണ്ഡമതെന്നും;

X X X X X

ഒററക്കാതിൽ തോടയുമിട്ടു
മററാതപ്പൊണ്ണു വരുന്നതുകണ്ടാൽ
ഇക്കൂട്ടരുടെ വികൃതികളോർത്തു
ചിരിപ്പാനുള്ളോരു കാലം വന്നു;
അക്കാറുമുള്ളോരു വേശ്യപ്പെണ്ണു കു
റിക്കൂട്ടെന്നു നിനച്ചോരപ്പൻ
വെക്കമെടുത്തു തുറന്നവൾ ചുണ്ണാ
മ്പൊൾക്കക്കത്തിയണിഞ്ഞു മുഖത്ത്;

X X X X X

കാഴ്ചകൾ കാണ്മാൻ പോകുന്നു ചിലർ
വേശ്യകളായവർ കെട്ടുളച്ചു,
കാച്ചിയ പുടവയെടുത്തും കൊണ്ടു
പച്ചപ്പുഴുവുമെടുത്തഥ വെച്ചു;
ചന്തമിയന്നൊരു കറി കൂട്ടാനായ്
ചന്ദനമില്ലാഞ്ഞിട്ടോ തന്നെ
ചന്ദനക്കട്ടിയെടുത്തും കൊണ്ടവൾ
ചാണതിലരച്ചു നടക്കുന്നേരം
തലയിൽ രോമവുമില്ല കഷണ്ടിയു
മുൾവന്നു പിടിച്ചോരു വിടൻ
ജലദോഷം കൊണ്ടവളുടെ കണ്ണിനു
മലസത പൂണ്ടു കിടക്കുന്നേരം
തപ്പിച്ചെന്നവളരികെ ജവമൊടു
ചാണയിതെന്നു നിനച്ചായാളുടെ

തലയിൽക്കൊണ്ടഥ വെള്ളമൊഴിച്ചു
മലനാമമ്പോടരച്ചു തുടങ്ങി;
തലമുടി ചുറ്റിപ്പിടിപെട്ടുടനെ
കലഹിച്ചുഞാൻ പോട്ടാനവരുടെ
ജലദോഷവുമതിനാലെ ശമിച്ചു"

നമ്പ്യാർ.

മെന്ദം പൂരിക മിളക്കിക്കിലക്കിച്ചു
പൊന്നിൻ ചിലമ്പും കിലുങ്ങവേ തക്കിട
തോന്നാം തല്ലാംകിതോമെന്നു ചാടിടിനാൾ;
കണ്ണെഴുത്തിന്നു തുനിഞ്ഞൊരു മാനിനി
കണ്ണിൽ കരിമതേച്ചു മഷി വന്നിടിനാൾ;
ഒറ്റപ്പദത്തിൽ ചിലമ്പിട്ടൊരുത്തിയും
നെറ്റിത്തടേ ചാന്തു പാതിമേലന്യയും
വെറ്റില പാതി തകർന്നുകൊണ്ടങ്ങിനെ
മറ്റൊരു നാരിയും മണ്ടി വന്നിടിനാൾ."

നമ്പൂരി.

ഇവിടെ രണ്ടുകവികളും ദേവസ്ത്രീകളെ കളിയാക്കിയിരിക്കുകയാകുന്നു. നമ്പൂരി അപ്രകൃതമായ ചെയ്തുകളൊന്നും അവരെകൊണ്ടു പ്രദർശിപ്പിച്ചിട്ടില്ല. നമ്പ്യാരുടെ 'കാച്ചിയപുടവ' മുതലായവകൊണ്ടാണ് ദേവസ്ത്രീകളെ നായർസ്ത്രീകളാക്കിപ്പുറപ്പെടുവിച്ചത്. 'അപ്പാട്ടെ' പെണ്ണു നമ്പ്യാരുടെ സ്വന്തം സൃഷ്ടിയാകുന്നു. സ്ത്രീകൾ കാണിച്ച പരിഭ്രമത്തിൽ സാമാന്യമായ സ്വാഭാവികത്വം നമ്പ്യാരുടെ പെണ്ണുങ്ങൾ അവരുടെ നിലയ്ക്കൊത്തവണ്ണമാണ് കാണിച്ചതു്. നമ്പൂരിയുടെ സ്ത്രീകൾ 'പൊന്നിൻ ചിലമ്പും' മറ്റും അണിയുന്നവരാകയാൽ അവർ കുലീനകളായിരുന്നു എന്നു തെളിയുന്നുണ്ട്. കേവലം അപ്ര

കൃതമായതൊ അസംഭാവ്യമായതൊ യാതൊരു ചേഷ്ടയും അവരെക്കൊണ്ടു പ്രദർശിപ്പിച്ചിട്ടില്ല. പരന്മാരെ പരിഹസിക്കുന്ന കാര്യത്തിൽ നമ്പ്യാർ അസംഭാവ്യതയൊ അസ്വാഭാവികതയൊ നോക്കാറില്ല. പരദൂഷണത്തിൽ രസിക്കുന്നവരുടെ താൽക്കാലികോന്മേഷം മാത്രമേ കരുതാറുള്ളു. അതുകൊണ്ടാണ് കഷണ്ടിക്കാരന്റെ തലയിൽ വെള്ളമൊഴിച്ചിട്ടും അയാൾ അറിയാതിരുന്നതും പിന്നെ ചന്ദനം അരച്ചു തുടങ്ങിയപ്പോൾ മാത്രം തലനോവുകൊണ്ടു ഞെട്ടികടിച്ചതും. "ജലദോഷവുമതിനാലെ ശമിച്ചു" എന്ന നമ്പ്യാർ പറഞ്ഞതിന്റെ യാഥാർത്ഥ്യം വൈദ്യന്മാർ തീർച്ചയാക്കേണ്ടതാകുന്നു. ശൈത്യം ബാധിച്ചതുകൊണ്ടുണ്ടായ ജലദോഷം, കോപം മൂലമുണ്ടായ ഉഷ്ണം നിമിത്തം ശമിച്ചു എന്നാണൊ നമ്പ്യാർ സാധിക്കുന്നത് എന്ന മനസ്സിലാകുന്നില്ല. അതൊ "ഉഷ്ണമുഷ്ണേന ശാമ്യതേ" എന്ന പ്രമാണപ്രകാരം ശൈത്യബാധ ശൈത്യേന ശമിച്ചതാണൊ? ആവോ!

ഉർവ്വശി ശപിച്ചതിന ശേഷം അർജ്ജുനനുണ്ടായ വികാരത്തെക്കുറിച്ചു രണ്ടു കവികളും വർണ്ണിച്ചിരിക്കുന്നതിലെ ആശയവിശേഷം നോക്കേണ്ടതാകുന്നു.

"പാണ്ഡവനർജ്ജുനനാണും
പെണ്ണുമല്ലാതെയായെന്നു
കണ്ണനും മറ്റുള്ളവരും പരിഹസിച്ചിട്ടും;
പാരിലുള്ള വൈരികളെ
പോരിലാശു സംഹരിപ്പാൻ
പാർത്ഥിവൻ തന്നൊരസ്ത്രം

പാഴിലായല്ലോ!
പുണ്ഡരീകവിലോചന!
ഷണ്ഡനായെനിക്കു പാർത്താൽ
ഗാണ്ഡീവം കൊണ്ടെന്തു ഫലം?"

നമ്പ്യാർ.

ഐഹികമായുള്ള സൌഖ്യങ്ങളും മമ
ദേഹവും ബാഹുവീര്യങ്ങളും വ്യർത്ഥമായ്;
ഷണ്ഡനായെന്നുടെ വിഗ്രഹം കാണുകിൽ
പെണ്ണുങ്ങൾ ഹാസിക്കുമില്ലൊരു സംശയം;
ഗാണ്ഡീവചാപവും ദിവ്യ ബാണങ്ങളും
ഭാണ്ഡം ചുമപ്പതുപോലെ ഭവിച്ചുതേ". നമ്പൂരി.

തനിക്കു ഷണ്ഡത്വം ഭവിച്ചതിനെക്കുറിച്ചാണ് അർജ്ജുനൻ വിലപിക്കുന്നത്. അർജ്ജുനന്റെ ആ ശോകാവസ്ഥയിൽ നമ്പ്യാർ പ്രകാശിപ്പിച്ചതു ശൂരപുരുഷന്മാർക്കു സഹജമായ പൌരുഷത്തെയാകുന്നു. ആ സ്ഥാനത്തു നമ്പൂരി കാണിച്ചത് ഒരു ശൃംഗാരിക്കുണ്ടാവുന്ന വൈഷയികവികാരത്തെയാണ്. തന്റെ ദീനാവസ്ഥയെക്കുറിച്ചു കർണ്ണൻ മുതലായ മാത്സര്യബുദ്ധികൾ കേൾക്കുമ്പോൾ അവർക്കു സന്തോഷം ജനിക്കുന്നതിലാണ് അർജ്ജുനനു ദുഃഖമുണ്ടായതെന്നാണ് നമ്പ്യാരുടെ ആശയം. നേരെമറിച്ചു ലൌകിക ഭോഗങ്ങൾ അനുഭവിക്കേണ്ടും കാര്യത്തിൽ തനിക്കു വലുതായ അവശത സംഭവിക്കുക മൂലം താൻ തരുണികൾക്ക് ഒരു പരിഹാസപാത്രമായിത്തീർന്നല്ലൊ എന്ന വിചാരമാണ് അർജ്ജുനനെ ക്ലേശിപ്പിച്ചതെന്നാകുന്നു നമ്പൂരി പറഞ്ഞതിന്റെ സാരം. "ഗാണ്ഡീവചാപവും ദിവ്യബാണങ്ങളും" ധരിക്കുന്നതു കേവലം ഒരു ഭാണ്ഡം പേറുന്നതു

പോലെയാണെന്നുള്ള നമ്പൂരിയുടെ ഫലിതം രസകരമാണെങ്കിലും, അതു പറഞ്ഞ സന്ദർഭത്തെ സൂക്ഷ്മമായി ആലോചിക്കുമ്പോൾ നമ്പ്യാരുടെ "ഗാണ്ഡീവം കൊണ്ടെന്തു ഫലം?" എന്ന ചോദ്യത്തിനാണ് അധികം ഗൌരവവും ഔചിത്യവും എന്നു പറയാതെ നിവൃത്തിയില്ല. പൌരുഷമുള്ള പുരുഷന്മാരുടെ ശോകാവസ്ഥയിൽ ഗൌരവഹീനമായ വിചാരത്തിനു പ്രവേശമില്ലാത്തതിനാൽ നമ്പൂരിയുടെ ഫലിതം ഫലപ്രദമല്ലെന്നുതന്നെ പറയണം.

'അംബരീഷചരിതം' ഓട്ടന്തുള്ളൽ പൂന്തോട്ടത്തു നമ്പൂരിയുടെ കൃതിയാണെന്നു പലരും സംശയിക്കുന്നതായി കേട്ടിട്ടുണ്ട്. പക്ഷേ ആ സംശയത്തിനു കാരണമായ ന്യായങ്ങളും ലക്ഷ്യങ്ങളും എന്തെല്ലാമെന്നു പറഞ്ഞുകാണുന്നില്ല. ഈ നാമധേയത്തിൽ നമ്പൂരി ഒരു തുള്ളൽ ഉണ്ടാക്കിട്ടുണ്ടെങ്കിൽ അതു റഡിയാരുടെ പ്രസിദ്ധീകരണത്തിൽ കാണുന്നതാണെന്നു പറയുവാൻ തരമില്ല. എന്നു തന്നെയല്ല, ആ കൃതിയിൽ അധികം കാണുന്നതു നമ്പ്യാരുടെ മുദ്രയുമാകുന്നു. താഴെ ചേർക്കുന്ന വരികൾ നോക്കുക.

(1) "കാലേ കൂട്ടിക്കരുതണമെന്നേ
ചാലേചെന്നു കരക്കണയുള്ളൂ".

(2) വിശ്രുത ബുദ്ധികളുള്ളവരോടേ
ശോകസുഖാദികളുരചെയ്യാവൂ".

(3) എല്ലാം ചൊല്ലാം കഥിതാമെന്നൊരു
ചൊല്ലുണ്ടായതു നിരൂപിക്കുമ്പോൾ".

(4) "അർക്കനുദിച്ചു വിളങ്ങും പൊഴുതു വി
ളക്കിനു ഹന്തവിളക്കം വരുമോ?.

(5) "അനാഢ്യന്മാരിലസൂയ മുഴുത്തു
ധനമവർക്കാഗ്യമിതെന്നറിയേണം".

(6) "തിരകെട്ടുപോലും പനി വസിക്കി
ല്ലക്കരെയെന്നൊരു ചൊല്ലുണ്ടല്ലോ".

(7) "ചിത്രംതന്നെ മനോഹരം പുരു
ഷോത്തമന്റെ പണിത്തരം!"

ഇത്യാദി സദാചാരവാക്യങ്ങളും പഴഞ്ചൊല്ലുകളും ധാരാള മായി കൃതികളിൽ ചേർക്കുന്നതു നമ്പ്യാരുടെ പ്രത്യേക രീ തിയാകുന്നു. എന്നു തന്നെയല്ല, നമ്പ്യാരുടെ പതിവനുസരി ച്ചാണ് നാലാമത്തെ പാദത്തിലെ പദം മുറിച്ചു ചേർത്തിരി ക്കുന്നതും. നമ്പ്യാർ അദ്ദേഹത്തിന്റെ മററു കൃതികളിലും ഇങ്ങിനെതന്നെ ചെയ്തുകാണുന്നുണ്ട്.

(1) "കനമേറ്റുള്ള കുറുക്കുവിളിച്ചു ക
തിച്ചു ചാടിപ്പാഞ്ഞു തിരിച്ചും".

രുഗ്മിണീ സ്വയംവരം.

(2) "പട്ടാണികൾ പല ചെട്ടികളും കോ
മട്ടികളും പല പട്ടന്മാരും". ഘോഷയാത്ര.

(3) "നമ്മുടെ ഭവനം തൂക്കു തളിക്ക പ
ടിക്കമെടുക്ക പടിപ്പുര മെഴുകുക".

കാർത്തവീര്യാർജ്ജുന വിജയം.

(4) "പത്തായങ്ങളിലുള്ളവകണ്ടെ
ടുത്തു കൊടുത്തേൻ വിത്തും കൂലിയും". സ്യമന്തകം.

(5) "കക്ഷം തന്നിലമർത്തി ഞെരിച്ചുവ
ധിച്ചു വിചക്ഷണനാശു തവീടിന".

രാമാനു ചരിതം.

മേൽ കാണിച്ചതുപോലെ തന്നെ ഇതിൽ മറ്റൊരേടത്തു രാജ്യങ്ങളുടെ പേരുകൾ പറയുന്നതിൽ
“അംഗ കേരളകാശി പാണ്ഡ്യക
ലിംഗകേകയ കോസലം” എന്ന പ്രസ്താവത്തിലും പക്ഷം മറിച്ചിരിക്കുന്ന സമ്പ്രദായം നമ്പ്യാരുടേതു തന്നെയെന്നു പറയാതെ നിവൃത്തിയില്ല. ദുർവ്വാസാവ് അഭയം പ്രാപിക്കാൻ ചെന്ന രാജ്യങ്ങൾ

“അംഗ കേരള കാശി പാണ്ഡ്യക
ലിംഗ കേകയ കോസലം
വംഗ മാഗധ കുന്തി കുന്തള
ഭോജ കൊങ്കണ മങ്കണം”.

എന്നിവയാണെന്നാകുന്നു പറയുന്നത്. നളചരിതം മുതലായ തുള്ളലുകൾ നോക്കിയാൽ ഈ വക സ്ഥലങ്ങളുടെ ഒരു ലിസ്റ്റ് അവയിലും കാണുന്നതാകുന്നു. അവയിൽ ‘അങ്കണവും’ കൊങ്കണവും നമ്പ്യാർക്കു പ്രത്യേകമുള്ളവയാണ്.

അംബരീഷന്റെ വ്രതം മുടക്കാൻ എന്താണ് സൂത്രം എന്നാലോചിക്കുമ്പോൾ ദേവേന്ദ്രനു തോന്നിയതു,

“താടിക്കാരിലൊരുത്തനെ ഇതിനായ്
ച്ചാടിക്കേണമതെന്നൊരു പക്ഷം”

എന്നാകുന്നു. ‘താടിക്കാരനെ ചാടിക്കാ’നുള്ള വാസനയും വശതയും നമ്പ്യാർക്കു പ്രത്യേകമുള്ളതാകുന്നു. ഇതിനു പുറമെ, തുള്ളലുകളിൽ ശ്ലോകങ്ങളും സമയോചിതമായി ‘പദങ്ങളും’ ചേർക്കുന്നതും നമ്പ്യാരുടെ പതിവാണ്. ഇതിൽ “മാരവൈരിഗിരമിപ്രകാര മഴകോടു കേട്ടു മുനിപുംഗവൻ”

എന്നാദിയായ ശ്ലോകവും ചില പദങ്ങളും നമ്പ്യാരുടെ മുദ്രയാണെന്നതിനു സംശയമില്ല. താഴെ ചേൎക്കുന്ന വരികളും നമ്പ്യാരുടെ മറെറാരു മുദ്രയാകുന്നു.

"സാധുജനങ്ങളെ ദ്വേഷിക്കുന്ന ന
രാധമനിവഹങ്ങൾക്കു വസിപ്പാൻ
ബോധം കൂടാതനവധി നരകം
ബോധിച്ചീടുക വൎദ്ധിക്കുന്നു".

ദ്രോഹികളായ രാജാക്കന്മാർ വൎദ്ധിച്ചുവരുന്നു എന്നു പറയുന്നതിനു പകരം അവൎക്കു താമസിക്കാനുള്ള നരകങ്ങൾ ദിവസംപ്രതി വൎദ്ധിച്ചുവരുന്നു എന്നു പറഞ്ഞ് ഈ വരികളിൽ കവിയുടെ ഉദ്ദേശം വ്യക്തമാക്കിയിരിക്കുന്നു. സാധുജനങ്ങളുടെ പേരിൽ അനുകമ്പയില്ലാത്ത പ്രഭുക്കന്മാരെയും രാജാക്കന്മാരെയും ആക്ഷേപിക്കുന്നതും നമ്പ്യാരുടെ പ്രത്യേക മുദ്രയാകുന്നു. ഇങ്ങിനെ പലതും ആലോചിക്കുമ്പോൾ പ്രസ്തുത തുള്ളൽ നമ്പ്യാരുടെ കൃതിയല്ലാതെ മറെറാരാളുടേതാണെന്നു സംശയിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. ഈ വക ന്യായങ്ങൾക്കു പുറമെ, പദപ്രയോഗത്തിൽ നമ്പൂരിക്കുള്ള നിഷ്കൎഷയും ഇതിൽ കാണുന്നില്ല.

നമ്പ്യാരുടെ കൃതികളുടെ കൂട്ടത്തിൽ "പാത്രചരിതം" ശീതങ്കൻ രീതിയിൽ ഒരു തുള്ളൽകൃതി ചേൎത്തു കാണുന്നുണ്ട്. അതിന്റെ രീതിയും മററും ആലോചിക്കുമ്പോൾ "കൃഷ്ണാൎജ്ജുന വിജയം" എന്ന കവിതപോലെ മറെറാരാളുടേതെന്നോ അമ്പയാട്ടു പണിക്കരുടേതെന്നോ വിചാരിക്കേണ്ടിയിരിക്കുന്നു. ഒന്നാമതു ശീതങ്കനിൽ കഥാസംഭവങ്ങളെക്കുറിച്ചു പറഞ്ഞിരിക്കുന്ന പല സംഗതികളും

ഓടനിൽനിന്നു വ്യത്യസ്തമാണെന്നു മാത്രമല്ല, പുരാണത്തിൽ കാണുന്നതിനു വിപരീതവുമാകുന്നു. ഓടനിൽ സൂര്യനെ ഭജിച്ചതു "ധർമ്മതനുജനനുജന്മാരു"മാണ്. ശീതങ്കനിൽ യുധിഷ്ഠിരന്റെ കല്പനപ്രകാരം പാഞ്ചാലിയാണ് ആദിത്യനെ ഭജിച്ചത്. അതുപോലെതന്നെ സൂര്യൻ വരം നൽകുന്നതു,

"ധർമ്മതനൂജ! വൃകോദര! ഫൽഗുന!
നിർമ്മല നകുല! സഖേ സഹദേവ!
കന്മഷരഹിതേ! കൃഷ്ണേ! നിങ്ങടെ". ഓടൻ.

"പാഞ്ചാല കന്യകേ! പേടിയാതുള്ളമേ
വാഞ്ഛാനുകൂലമീപ്പാത്രം ഗ്രഹിക്ക നീ". ശീതങ്കൻ.

രണ്ടു തരത്തിലാകുന്നു. ഈ രണ്ടു കൃതികളുടെയും കർത്താവു നമ്പ്യാർ തന്നെയാണെങ്കിൽ ഈ വ്യത്യാസം കാണാനിടം തരമില്ല. അതിലും വിശേഷിച്ചു നമ്പ്യാർ ഒരു കഥതന്നെ രണ്ടു രീതിയിൽ ഉണ്ടാക്കിയതായും കാണുന്നില്ല.

മേൽ ഉദ്ധരിച്ച വരികൾ പോലെ തന്നെ വേറെ സംഗതികളിലും വ്യത്യാസം കാണുന്നുണ്ട്. ഓടനിൽ ദുർവ്വാസാവു ദുര്യോധന രാജധാനിയിൽ ചെല്ലുന്നത് ഈശപ്രേരിപ്പികമായിട്ടാകുന്നു. നേരെമറിച്ചു ശീതങ്കനിൽ ശകുനിയുടെ ഉപദേശപ്രകാരം ദൂതൻ മുഖേന മഹർഷിയെ വരുത്തുകയാണ് ചെയ്തത്.

ഇതിമനസി ചിന്തയാ ഹന്ത ദുര്യോധനൻ
കുതിശകുനി കർണ്ണനും തത്രമേവും വിധൌ
സപദി പതിനായിരം ശിഷ്യരും താനുമായ്
സകലഗിരി സഞ്ചരിക്കുന്നയോഗീശ്വരൻ

ദുരിതഘോര കർമ്മൻ ദുർവ്വാസ താപസൻ
താഡിതമിഹ മഹിതവന്തകരിതിനാൽ." ഓട്ടൻ.

"ദുർവ്വാര കോപസ്വരൂപനായിട്ടുള്ള
ദുർവ്വാസസ്സെന്ന മഹാമുനി ശ്രേഷ്ഠനെ
സർവ്വശിഷ്യോത്തമന്മാരോടൊരുമിച്ചു
നിർവ്വികല്പം ക്ഷണിച്ചിട്ടു കൊണ്ടന്നുടൻ."

ശീതങ്കൻ.

മേൽപ്പറഞ്ഞ രണ്ടു കൃതികളിലും കാണുന്ന ഒരേ സംഭവത്തെ വ്യത്യാസമായിട്ടാണ് പറഞ്ഞിരിക്കുന്നത്. നമ്പ്യാർ ഇങ്ങിനെ ചെയ്യുന്നതല്ല.

നമ്പ്യാർ സാധാരണയായി, എന്നല്ല ഒരിക്കലും, പ്രയോഗിക്കാത്ത ചില പദപ്രയോഗങ്ങളും ശീതങ്കനിലുണ്ട്.

(1) "പാത്രവും വെച്ചുടനർഘ്യങ്ങളോടവം
ഭക്ത്യാപുരസ്സരം പൂജിച്ചു മാനസേ."

(2) "ശർവ്വാംശസംഭവൻ സത്യം നിനയ്ക്കാതെ
തപസാനന്ദന്ന താൻ ശിഷ്യരോടൊന്നിച്ചു
പുനരാശനനിരതൻ മാമുനിപുംഗവൻ"

(3) "നിർവ്വികല്പം ക്ഷണിച്ചിട്ടു കൊണ്ടന്നുടൻ"

'ഭക്തിപുരസ്സരം' എന്നതിനു പകരം 'ഭക്ത്യാപുരസ്സരം' എന്നു നമ്പ്യാർ പറകയില്ല. രണ്ടാമതു കാണിച്ച വരികളിൽ വന്നുകാണുന്ന വൃത്ത വ്യത്യാസം നമ്പ്യാർക്കു പറ്റുന്ന അബദ്ധമല്ല. 'നിർവ്വികല്പം' എന്നതിനു സാങ്കേതികമായി മറ്റൊരർത്ഥത്തിനു പ്രസിദ്ധിയുള്ള സ്ഥിതിക്കു 'നിർവ്വിശങ്കം' എന്നു മാത്രമേ നമ്പ്യാർ പറകയുള്ളു. അതുപോലെ തന്നെ ശീതങ്കനിൽ കാണുന്ന "സ്തുത്യങ്ങളുച്ചരിച്ചത്യന്ത

മോരെന" എന്നതിനു നമ്പ്യാർ "സ്തോത്രങ്ങളുച്ചരിച്ചു" എ
ന്നല്ലാതെ പറയുന്നതല്ല.

നമ്പ്യാർ എത്രതന്നെ പുരോഗാമിയായിരുന്നാലും സ
ദാചാര വികല്പം വരുന്നതായ സാമാന്യ തത്വം ഒരിക്കലും
ഉപദേശിക്കുന്നതല്ല. ദുരാചാരത്തിന്റെ ന്യൂനതയെ പ്രത്യ
ക്ഷപ്പെടുത്തി അതു ത്യാജ്യമാണെന്നേ ഉപദേശിക്കാറുള്ളു.
ആ രീതി നമ്പ്യാരുടെ ഒരു വ്രതാനുഷ്ഠാനം പോലെയാ
കുന്നു. ശീതങ്കനിൽ വിപരീതരീതിയിലാണ് കാണുന്നത്.

(1) "നേരുകൊണ്ടിക്കാലമേതും ഫലംവരാ
നേരുദിക്കിപ്പവൻ മോഷകനെന്നേവരൂ."

(2) "രാജകാര്യം നിരൂപിച്ചുകണ്ടാലുമീ
വ്യാജമേ നല്ലൂ സകല കാര്യത്തിനും."

മേൽപ്പുറത്തെ വരികൾ സമർത്ഥിക്കുന്നതു സത്യവും നേരു
മാർഗ്ഗവും കാര്യസാദ്ധ്യത്തിനു വർജ്ജ്യങ്ങളാണെന്നാകുന്നു. ന
മ്പ്യാരുടെ സദാചാരവാക്യങ്ങളിൽ ഏതാദൃശമായ ദുരാ
ചാരത്തിന്റെ നിഴൽപോലും കാണുന്നതല്ല. ഈ കാരണ
ങ്ങളാൽ പ്രസ്തുതശീതങ്കൻ തുള്ളൽ നമ്പ്യാരുടെ കൃതികളു
ടെ കൂട്ടത്തിൽ കാണുന്നതു ശോചനീയം തന്നെ.

നമ്പ്യാരുടെ തുള്ളലുകളുടെ കൂട്ടത്തിൽ കാണുന്ന മ
റെറാരു കൃതി 'ഗജേന്ദ്രമോക്ഷം' പറയനാകുന്നു. ഇതു ന
മ്പ്യാരുടെ കൃതിയാണെന്നാകുന്നു പലരും വിശ്വസിച്ചിരി
ക്കുന്നത്. തെററായ ആ വിശ്വാസത്തിനു കാരണം അതി
ന്റെ രസികത്വവും അതിൽ പറഞ്ഞിരിക്കുന്ന ചില സം
ഗതികളെക്കുറിച്ചു സൂക്ഷ്മമായി അന്വേഷിക്കായ്കയുമാകുന്നു.

ഗജേന്ദ്രമോക്ഷത്തിലെ വന്ദനയിൽ നിന്നുതന്നെ അതിന്റെ കർത്താവു നമ്പ്യാരുടെ കാലാനന്തരം വളരെ സംവത്സരം കഴിഞ്ഞു ജീവിച്ചിരുന്ന ഒരു കവിയാണെന്നു തെളിയുന്നുണ്ട്.

"ചൊല്ലെഴുന്ന വിശാഖമാം തിരുനാളിൽ വന്നു പിറന്ന ശ്രീ
വല്ലഭൻ വനമാലി തന്നൊടു തുല്യനിന്നുതരം ചൊല്ലയാൻ."

എന്നു പറഞ്ഞിരിക്കുന്നതിൽ നിന്ന് ഈ കൃതി നിർമ്മിച്ചതു 'വിശാഖം തിരുനാൾ' മഹാരാജാവിന്റെ ആവശ്യപ്രകാരമാണെന്നു സ്പഷ്ടമാകുന്നു. തിരുവിതാംകൂർ മഹാരാജാക്കന്മാർ സാധാരണമായി അറിയപ്പെടുന്നത് അവരുടെ തിരുനാമത്താലല്ല, തിരുനാളാലാകുന്നു. അതിലും വിശേഷിച്ച് ആ മഹാരാജാവിനെ 'വനമാലി', അതായതു 'ശ്രീപത്മനാഭസ്വാമി'യോടാണ് ഉപമിച്ചിരിക്കുന്നത്. അതുകൊണ്ടു കവി തിരുവിതാംകൂറിലെ ഒരു വിശാഖം തിരുനാൾ മഹാരാജാവിനെയാണ് ഉദ്ദേശിച്ചിരിക്കുന്നത് എന്നതിനു സംശയമില്ല. നമ്പ്യാരുടെ കാലത്ത് ആദ്യം മാർത്താണ്ഡവർമ്മയും പിന്നെ കാർത്തിക തിരുനാളുമല്ലാതെ വിശാഖം തിരുനാൾ മഹാരാജാവുണ്ടായിരുന്നതുമില്ല. ആ സ്ഥിതിക്കു പ്രസ്തുത മഹാരാജാവിന്റെ ആജ്ഞാകരനായ ആ കവി ആരാണെന്നാകുന്നു അന്വേഷിക്കേണ്ടത്. പ്രസ്തുത തുള്ളലിലെ വന്ദനയിൽ

"സന്തതം തിരുവെരകില തടാകവാസി മഹേശ്വരൻ
ചിന്തചെയ്യിലുടൻ തെളിഞ്ഞു വരം തരുന്നൊരുമാവരൻ"

എന്നും "ശുകപുരേ മരുവുന്ന ശങ്കര! ശൂലമൃഗധര! പാഹിമാം". എന്നും കാണുന്നുണ്ട്. ആദ്യത്തെ രണ്ടുവരികൾ

ഐരാണിക്കുളത്തപ്പ'നെക്കുറിച്ചുള്ള സ്തോത്രമാകുന്നു. ആ ദേവൻ കവിയുടെ 'പരദൈവ'മാണെന്നും പറഞ്ഞിട്ടുണ്ട്. വെണ്മണി നമ്പൂരിപ്പാടന്മാർ സാധാരണമായി ഐരാണിക്കുളത്തപ്പനെ പരദൈവമായി സങ്കല്പിച്ചാണ് പോന്നിരുന്നത്. മഹൻ നമ്പൂരിപ്പാടും ഒരു വന്ദന ശ്ലോകത്തിൽ "ശ്രീപീഠരാദ്രി നിലയൻ തിരു വൈരകീല—വാപീവരാലയമെഴുന്നൊരു വാമദേവൻ" എന്നു സ്തുതിച്ചു കാണുന്നുണ്ട്. എന്നാൽ നമ്പ്യാർ ഒരു ദിക്കിലും ആ ദേവനെ സ്തുതിച്ചിട്ടുമില്ല. ഈ വാസ്തവത്തെ ആലോചിക്കാതെ പ്രസ്തുത കൃതി നമ്പ്യാരുടേതാണെന്നു വിചാരിക്കുവാനുണ്ടായകാരണം മൂന്നാമത്തെ വരിമൂലം പററിപ്പോയ തെററായിരിക്കാം. നമ്പ്യാരുടെ 'കിള്ളിക്കുറിശ്ശി'യെ 'ശുകപുരം' എന്ന് അഭിധാനം ചെയ്യാറുണ്ടായിരുന്നതിനാൽ അതുതന്നെ ഇതും എന്നു വിചാരിപ്പാൻ സംഗതിയായതിൽ അത്ഭുതവുമില്ല. പുരാതനകാലം മുതൽക്കു 'ചൊവ്വരയ്ക്കു' പറഞ്ഞുവരുന്ന പേരാണ് 'ശുകപുരം' എന്നത്. പണ്ടത്തെ കേരളബ്രാഹ്മണർ പ്രസിദ്ധപ്പെട്ടിരുന്നതു 'പന്നിയൂർ' ഗ്രാമക്കാരെന്നും 'ശുകപുരം' ഗ്രാമക്കാരെന്നുമായിരുന്നു. ചൊവ്വരയാണ് ആ ശുകപുരം. വെണ്മണിമാർ ആ ഗ്രാമത്തിൽപ്പെട്ടവരായതുകൊണ്ട് ആ ദേവനേയും അവരുടെ ആരാധനാമൂർത്തിയായി സങ്കല്പിച്ചിരുന്നതു സ്വാഭാവികവുമാകുന്നു. എന്നാൽ അമ്പലപ്പുഴ കൃഷ്ണനേയും തകിഴിയിൽ ശാസ്താവിനേയുംകൂടെ വന്ദിച്ചു കണ്ടതിനാലാണ് ഈ പ്രമാദം പററിയതെങ്കിൽ, അതു നമ്പ്യാരുടെ അനന്തരഗാമികൾ അനുകരിച്ച പതിവിനെ വിസ്മരിച്ചതു

കൊണ്ടാണെന്നു പറയാതെ നിവൃത്തിയില്ല. പൂന്തോട്ടത്തു നമ്പൂരിയും മേല്പ്പറഞ്ഞ ദേവന്മാരെ സ്തുതിച്ചിട്ടുണ്ട്. അമ്പലപ്പുഴ കൃഷ്ണനേയും തകഴിയിൽ ശാസ്താവിനേയും കാലാന്തരത്തിൽ തുള്ളൽക്കൃത്തുകൾ തുള്ളലിന്റെ അധിഷ്ഠാന മൂർത്തികളായി സങ്കല്പിച്ചു പോന്നതുപോലെ തോന്നുന്നു.

നമ്പ്യാരുടെ കൃതിയായ 'നാളായണീചരിതം' പറയനിൽ ഗജേന്ദ്രമോക്ഷത്തിലെ വന്ദനയുടെ ആദ്യഭാഗം ഇരുപത്തിനാലു വരി ചേർത്തു കാണുന്നതുകൊണ്ടുണ്ടായ തെററിദ്ധാരണയാണോ ആ സംശയത്തിനു കാരണമെന്നും അറിഞ്ഞുകൂടാ. വന്ദനകളിലെ ദേവന്മാരെല്ലാം ഏറെക്കുറെ ഒന്നാണെങ്കിലും ഒന്നിലേതു മറെറാന്നിൽ ഈഷൽഭേദം കൂടാതെ ചേർക്കുന്ന പതിവു നമ്പ്യാർക്കില്ല. താഴെ ചേർക്കുന്ന വരികൾ ദൃഷ്ടാന്തമാകുന്നു.

(1) "പാക്കനാരുടെ വിമലകുലത്തിലതിശയേന പിറന്നൊരാൻ
പാക്കവെററില നൽകുവോർക്ക പരമാത്മതത്വവിധങ്ങളെ''
ഹരിശ്ചന്ദ്രചരിതം.

(2) "പാക്കനാരുടെ വംശലേശമതിൽപ്പിറന്നവനോടു ഞാൻ
വാക്കിനാലൊട്ടെതിരിട്ടു തോററുമടങ്ങി മാറുകയില്ലെടോ''.
സഭാപ്രവേശം.

(3) "അമ്പലപ്പുഴ മേവുമംബുജലോചനൻ കരുണാകരൻ
ഇമ്പമോടടിയന്റെ മാനസകമ്പമൊക്കെയകററണം
വമ്പനായ കിരീടിതന്നുടെ തേരിലേറി നടന്നവൻ''
ത്രിപുരദഹനം.

(4) "പാക്കനാരെന്നൊരു ദിവ്യൻ പറയൻ പണ്ടുളവായി
പാൽക്കടലിൽപ്പിറന്നോരു ബാലചന്ദ്രനെന്നപോലെ

"വാക്കുകൊണ്ടു പറഞ്ഞതു വാക്പ്രതിയെ ജയിപ്പാനി
ന്നിക്കുലത്തിൽപ്പിറക്കുന്ന പറക്കൂട്ടം മതിയാവും".

കാലകേയവധം.

(5) "വിരവിലമ്പലപ്പുഴെ വിളങ്ങും പാർത്ഥസൂതശ്രീ
മുരവൈരി മുകിൽ വർണ്ണൻ ഹരിനാരായണൻ കൃഷ്ണൻ"

x x x x x

പാക്കനാർ കുലംതന്നിൽ പിറന്നുള്ളോരടിയന്റെ
വാക്കിനെയും ശ്രവിക്കണം വൈകാതെ ബുധന്മാരേ!"

പുളിന്ദീമോക്ഷം.

ഈ വരികളെ ഉദ്ധരിക്കേണ്ടി വന്നതു ഗജേന്ദ്ര മോക്ഷത്തിലെ ആദ്യഭാഗങ്ങൾ നാളായണീചരിത്രത്തിൽ ചേർത്തു കാണുന്നതിൽ നിന്നു നമ്പ്യാരുടെ പതിവിനെ പററി തെററിദ്ധരിക്കാതിരിക്കുവാനാകുന്നു. പാഞ്ചാലീ സ്വയംവരത്തെ തുടർന്നെഴുതിയ കഥകളിൽ ഒന്നാണ് നാളായണീചരിതം. നാളായണീചരിത്രത്തിൽ കാണുന്ന വന്ദന തുള്ളൽക്കാർ ചൊല്ലിക്കേട്ട പ്രകാരം പ്രസാധകന്മാർക്കു പററിയ അബദ്ധമാകുവാനേ തരമുള്ളു.

നമ്പൂരിപ്പാട്ടിലെ കൃതിയിൽ കാണുന്ന വന്ദനയുടെ ആശയം ഏറെക്കുറെ നമ്പ്യാരുടേതു തന്നെയാണെങ്കിലും ആകപ്പാടെ പൊടിയിട്ടു മിനുക്കി ഒരു പുതുമോടി പിടിപ്പിച്ചതുപോലെയാണ് കാണുന്നത്.

"അമ്പലപ്പുഴമേവുമംബുജനേത്ര കൃഷ്ണ നമോസ്തുതേ
അമലഗുണഗണനിലയ! ജയ കമലനാഥ! നമോസ്തുതേ
വമ്പനായ കിരീടിതന്നുടെ സാരഥേ! മധുസൂദന!

x x x x x

പാകനാതരുടെ വംശമാകിന പാൽക്കടല്ലു പിറന്നൊതാൻ
വാകിനാരൊടുമിന്നു കിഞ്ചന തോല്ക്കവില്ലതു നിശ്ചയം.

X X X X X

പാകനാഹിതിമേപർ പുകഴ്ന്ന പാകലമപ്പുത്രമാരുടെ
ഭാഗ്യമുള്ള കുലത്തിൽ വന്നു പിറക്കകൊണ്ടടിയനാഹോ!"

നമ്പൂരിപ്പാട്ടിലെ കൃതിയിൽ നമ്പ്യാരുടെ കൃതിയിൽ കാണുന്ന "അമ്പലപ്പുഴ മേവുമംബുജ" എന്നും "വമ്പനായ കിരീടിതന്നുടെ" എന്നുമുള്ള പദങ്ങൾ നമ്പ്യാരുടേതിൽ കാണുന്നവ തന്നെയാണ്. നമ്പ്യാർ അല്പാല്പ ഭേദഗതികളോടുകൂടി ഒരേ സംഗതിതന്നെ പറയുന്നതാകയാൽ ഇതിൽ കാണുന്ന വ്യത്യാസവും നമ്പ്യാർതന്നെ വരുത്തിയതാവരുതെയെന്നും തൻമൂലം "ഗജേന്ദ്രമോക്ഷം" നമ്പ്യാരുടേതാണെന്നു വിചാരിക്കരുതെയെന്നും ചോദിക്കുന്നവരോടു മററു ഭാഗങ്ങളും കൂട്ടി ആലോചിക്കണമെന്നേ പറയുന്നുള്ളു.

മേൽപ്പറഞ്ഞ ന്യായങ്ങൾക്കു പുറമെ, നമ്പ്യാരുടെ പ്രത്യക്ഷമുദ്രയായ ഹാസ്യരസം ഈ കൃതിയിൽ തീരെ ഇല്ലെന്നുതന്നെ പറയാം. ഭക്തിരസവും വീരരസവും പ്രദർശിപ്പിക്കേണ്ടുന്ന ദിക്കിൽപ്പോലും നമ്പ്യാർ ഹാസ്യരസം തട്ടിവിടാൻ മടിക്കാറില്ല. ബ്രഹ്മാവു പ്രത്യക്ഷനായപ്പോൾ ത്രിപുരന്മാർ പറഞ്ഞതു നോക്കുക.

"ഭംഗിവാക്കൊന്നുരചെയ്യാൻ കൂടുകില്ലെന്നറിഞ്ഞാലും,
ഞങ്ങളൊട്ടും ഭോഷരല്ല, ചെണ്ടകൊട്ടിക്കയും വേണ്ട
എന്തിനായിട്ടിവിടെക്കു വന്നു ചാടി? ഇതിൽപ്പിന്നെ
ചിന്തകൊണ്ടും കണക്കില്ല, കിട്ടിയല്ലാതയക്കില്ല;

X X X X X

ആരു മെങ്കിൽ വരമിന്ന വിരവോടിങ്ങു തന്നാലും
അല്ലങ്കിലില്ലാതെ തെരികെന്ന നാടന്നാലും'.

ഈ ജാതി പരിഹാസ വാക്കുകൾ നമ്പ്യാൎക്കു് ഒഴിച്ചുകൂടാത്തതാകുന്നു. നമ്പൂരിപ്പാട്ടിന്ന് അത് ഒരിക്കലും സാധിക്കുന്നതുമല്ല.

---

# അദ്ധ്യായം ൩.

## വന്ദനകൾ.

നമ്പ്യാർ അദ്ദേഹത്തിന്റെ തുള്ളലുകൾ പല സ്ഥലങ്ങളിലും പാൎത്ത കാലത്തുണ്ടാക്കിയവയാകുന്നു. ഓരോ കൃതിയുടേയും വന്ദനയിൽ കാണുന്ന ഓരോ ദേവന്മാരെക്കുറിച്ചു സ്തോത്രം ചെയ്തിരിക്കുന്നതിൽനിന്നു് അദ്ദേഹം അതതു ക്ഷേത്രസങ്കേതത്തിൽ താമസിക്കുന്ന കാലത്താണ് ഓരോ കൃതി നിൎമ്മിച്ചതെന്ന ചിലൎക്കുള്ള വിശ്വാസം ശരിയാണെന്ന തോന്നുന്നില്ല. കാൎത്തവീൎയ്യാൎജ്ജുനവിജയം മുതലായി ഇരുപതിലധികം തുള്ളലുകളിൽ വന്ദനങ്ങൾ തന്നെ കാണാനില്ല. അവയിലെ വന്ദനങ്ങൾ നശിച്ചുപോയിട്ടോ പ്രസാധകന്മാൎക്കു കിട്ടാഞ്ഞിട്ടോ കൃതികളിൽ ചേൎത്തുകാണാത്തതെന്നറിയാൻ തരമില്ല. ചിലതിൽ ഗണപതിയേയും സരസ്വതിയേയും മാത്രം വന്ദിച്ചു കാണുന്നുണ്ട്. മററു ചിലതിൽ അദ്ദേഹത്തിന്ന പരിചയമുള്ള സകല ദേവന്മാരേയും വന്ദിക്കാൻ വിട്ടുപോയിട്ടുമില്ല. അതുകൊണ്ട് ആ ഊഹം സൎവ്വത്ര സ്വീകാൎയ്യമായി തോന്നുന്നില്ല. രുഗ്മിണീസ്വയംബരത്തിൽ

"മാരാലർ പാദമരുത്തിഹ പാലയ
ധാരാനികരവാരസ!
ശ്രീപൂർണ്ണത്രയീമന്ദിര നാഥ!
ശ്രീപുരുഷോത്തമ വന്ദേ;
ശ്രീവായുപുരേശ! ഹരേ! മാം
പരിപാലയ ദേവ!"

എന്നു് ഒരു മംഗളപദ്യം ചേർത്തുകാണുന്നുണ്ടു്. ഈ കൃതിയുടെ അന്ത്യത്തിൽ "ഇന്ദുകാനനസ്ഥലേ വിളങ്ങീടുന്നൊരംബികേ", എന്നും നളചരിതത്തിൽ ആ ദേവിയെത്തന്നെ ഉദ്ദേശിച്ചു "ഹരിണാങ്കാടവീചാരണീശോഭിത" എന്നും പറഞ്ഞു കാണുന്നതിൽനിന്നു് ഒരു ഒരനുമാനം മാത്രമേ സയുക്തികമായി ഉണ്ടാകുന്നുള്ളു. അതായതു, നമ്പ്യാർ വന്ദിച്ചിട്ടുള്ള മൂർത്തികളെ പ്രതിഷ്ഠിച്ചിട്ടുള്ള സ്ഥലങ്ങളെല്ലാം അദ്ദേഹത്തിനു സുപരിചിതങ്ങളായിരുന്നു എന്നാകുന്നു. കേരളം മുഴുവൻ സഞ്ചരിച്ചിട്ടുള്ള ഒരു കവിയാണു് നമ്പ്യാർ. തലപ്പിള്ളിത്താലൂക്കിൽ വടക്കാഞ്ചേരിക്കു സമീപമുള്ള "ഹരിണാങ്കാടവി", എങ്കക്കാടു,വരെ എത്തിയ കവി ചരിത്രപ്രസിദ്ധമായ 'വടക്കുംനാഥ'നെ ഒരു കൃതിയിലും വന്ദിക്കാത്തതു് അല്പം അത്ഭുതകരമായിട്ടാണു് തോന്നുന്നതു്. അതുപോലെതന്നെ കൊടുങ്ങല്ലൂർ 'ശ്രീകുരുംബേശ്വരിയെ' വന്ദിച്ച നമ്പ്യാർ കേരളചരിത്രത്തിലും ക്ഷേത്രമാഹാത്മ്യത്തിലും അദ്വിതീയ സ്ഥാനം വഹിച്ചുപോരുന്ന തിരുവഞ്ചിക്കുളത്തു 'ഗംഗാധരൻ', ഇരിങ്ങാലക്കുടെ 'കൂടൽമാണിക്യം' എന്നീ ദേവന്മാരെ ഒരിടത്തും സ്തുതിച്ചു കാണുന്നില്ല. തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളും അദ്ദേഹത്തിനു പരിചിത

അല്ലാതെയിട്ടില്ല നിശ്ചയം. പിന്നെയോ? അതിന്ന സന്ദർഭം കിട്ടാഞ്ഞുയാണെന്നേയുള്ളു. കൃതിയിൽ ഇന്നിന്ന സംഗതികളെല്ലാം ചെയ്യേണമെന്ന മുൻകൂട്ടിക്കരുതി കവിത നിർമ്മിക്കുക എന്ന പതിവു നമ്പ്യാർക്കില്ലാതിരുന്നതിനാൽ ചിലതു വിട്ടുപോയെന്നു വന്നേക്കാവുന്നതാണ്. കവിത താനെ ഉദിക്കുമ്പോൾ അതിന്റെ ഇഷ്ടംപോലെ തന്നിൽക്കൂടെ പ്രവഹിക്കാൻ അദ്ദേഹം അനുവദിച്ചിരുന്നു എന്നേയുള്ളു. കവിത വരാൻ ഇരിക്കുക എന്നല്ല, കവിത വരുമ്പോൾ ഇരിക്കുക എന്നായിരുന്നു അദ്ദേഹത്തിന്റെ വ്രതം. അതുകൊണ്ടു വന്ദനങ്ങളെ അടിസ്ഥാനപ്പെടുത്തി, കവിതയുണ്ടാക്കിയ കാലത്ത് അദ്ദേഹത്തിന്റെ വാസസ്ഥലം ഇന്നതായിരുന്നു എന്നു നിർണ്ണയിക്കാൻ തരമില്ല.

അതിലും വിശേഷിച്ച് കാലാന്തരത്തിൽ തുള്ളക്കാർ ഓരോ കഥകൾ തുള്ളുമ്പോൾ അതിനായി നമ്പ്യാർ നിർമ്മിച്ച വന്ദനത്തിന്ന പകരം അന്യകഥയിലെ വന്ദനം ചൊല്ലി തുള്ളുന്നത് ഒട്ടും അസാധാരണമല്ല. രുക്മിണീസ്വയംവരം തുള്ളൽക്കഥ തുള്ളിയ ഒരുകൂട്ടർ നളചരിതത്തിലെ വന്ദന ചൊല്ലിയതു ഞാൻ കേട്ടിട്ടുണ്ട്. ഇങ്ങിനെ തുള്ളക്കാരുടെ മനോധർമ്മം പോലെയും സൗകര്യം പോലെയും വന്ദനകളെ മാററിയും മറിച്ചും ചൊല്ലിവരുന്നതുകൊണ്ട് അവയുടെ വാസ്തവമായ സ്ഥാനങ്ങൾ വളരെ വ്യത്യാസപ്പെട്ടു പോയിട്ടുണ്ടെന്നതിന്ന സംശയമില്ല. കല്പിച്ചുകൂട്ടി വരുത്തിയതല്ലാത്ത ആ വ്യതിചലനം മൂലം അച്ചുകൂടക്കാർക്കു വന്ന പ്രമാദമാണ് സൂക്ഷ്മസ്ഥിതിയെ ഗ്രഹിക്കുവാൻ അശക്യമാക്കിത്തീർത്തിരിക്കുന്നത്.

എന്നാൽ ചില കൃതികളിൽ കാണുന്ന പ്രത്യേക വന്ദനകൾകൊണ്ടു സ്ഥലകാലങ്ങളെ ഊഹിക്കുവാൻ വഴിയില്ലെന്നുമില്ല. ആവക വന്ദനകൾ ഗുരുക്കന്മാരെക്കുറിച്ചു ചെയ്തിട്ടുള്ളവയാകുന്നു. അവയെ പരിശോധിക്കുന്നതിനു മുമ്പായി നമ്പ്യാർ ഓരോ സ്ഥലത്തു താമസിച്ചതിനെ സംബന്ധിച്ചു ചിലതെല്ലാം അറിഞ്ഞിരിക്കേണ്ടതാകയാൽ ഇനി അതിനെപ്പററി ചിന്തിക്കാം.

നമ്പ്യാരുടെ ബാല്യം കിള്ളിക്കുറിശ്ശിയിൽ കഴിച്ചുകൂട്ടിയതിനുശേഷം കുറേക്കാലം പിതാവൊന്നിച്ചു കിടങ്ങൂർ താമസിച്ചതായിട്ടാണ് പറയപ്പെടുന്നത്. ഉദ്ദേശം കൊല്ലവർഷം ൯൧൫-ാമാണ്ടിടയ്ക്കു് അദ്ദേഹം കിടങ്ങൂർനിന്നു താമസം അമ്പലപ്പുഴയ്ക്കുമാററി. നമ്പ്യാർ കിടങ്ങൂർ താമസിച്ചിരുന്നതു വടക്കുംകൂറുരാജാവിന്റെയും ചില പ്രഭുക്കന്മാരുടെയും ആശ്രിതനായിട്ടായിരുന്നു. പ്രസ്തുത വർഷത്തിൽ മാർത്താണ്ഡവർമ്മ വടക്കുംകൂറു മുതലായരാജ്യങ്ങൾ കീഴടക്കിയതിനാൽ തന്റെ രക്ഷിതാക്കൾ അവശതയിൽപ്പെടുകയും അവരുടെ സഹായം മേലിൽ ഉണ്ടാവാൻ പ്രയാസമാണെന്നു കാണുകയും ചെയ്തപ്പോൾ നമ്പ്യാർ അദ്ദേഹത്തിന്റെ താമസം അമ്പലപ്പുഴയിലേക്കു മാററിയതാവാനാണ് ന്യായം. അന്നു വിദ്വാന്മാർ വിദ്വാന്മാരെ അറിഞ്ഞിരുന്നു. അന്നത്തെ പണ്ഡിതാഗ്രേസരനായ ചെമ്പകശ്ശേരി രാജാവിന്റെ വിദ്വത്വം നമ്പ്യാരെ അങ്ങോട്ടാകർഷിച്ചതിൽ അത്ഭുതമില്ല. തുല്യവസ്തുക്കൾ അന്യോന്യം ആകർഷിക്കുന്നതു പ്രകൃതി നിയമമാകുന്നു. അങ്ങിനെയായിരിക്കണം നമ്പ്യാർ ചെമ്പകശ്ശേരി രാജാവിന്റെ അടുക്കൽച്ചെന്നു ചേർന്നത്.

അമ്പലപ്പുഴയിൽ താമസിക്കുന്ന കാലത്തു നമ്പ്യാർ ചെമ്പ കശ്ശേരി രാജാവിന്റെ സൈന്യാധിപനായ മാത്തൂർ പണി ക്കരുടേയും രാജപുരോഹിതനായ തെക്കേടത്തു ഭട്ടതിരിയു ടേയും പ്രത്യേകപ്രീതിക്കു പാത്രീഭവിച്ചതിനാൽ അവർ മുഖേന ചെമ്പകശ്ശേരി രാജാവിന്റെ സ്നേഹത്തിന്നും അനു ഭാവത്തിന്നും പാത്രീഭവിച്ചു എന്നു വിചാരിക്കാൻ വിരോ ധമില്ല. എന്നാൽ നമ്പ്യാർക്കു ആ രാജധാനിയിൽ ആറേഴു കൊല്ലത്തിലധികം കാലം സ്വൈരമായി താമസിക്കാൻ സാധിച്ചിട്ടില്ല. കൊല്ലവർഷം ൯൨൫-ാ മാണ്ടിൽ രാമയ്യൻ ദളവയുടെ കീഴിൽ തിരുവിതാംകൂർ സൈന്യം ചെമ്പകശ്ശേ രിരാജ്യം ആക്രമിച്ചപ്പോൾ രാജാവു സൈന്യാധിപന്റെ യും പുരോഹിതന്റെയും ഉപദേശത്തിനു വശംവദനാകാ തെ തന്റെ വില്ലാളികളുടെ സാമർത്ഥ്യത്തിലും സ്വാമിഭക്തി തമായ വിശ്വാസങ്ങളുടെ ശത്രുസംഹാരശക്തിയിലും വിശ്വസിച്ചു സമാധാനത്തിന്ന് അപേക്ഷിക്കായ്ക നിമി ത്തം തടവുകാരനായി പിടിക്കപ്പെട്ടു. തന്മൂലം നമ്പ്യാർക്ക് ആ രാജസ്ഥാനത്തുണ്ടായിരുന്ന സഹായവും ഇല്ലാതായി. എന്നാൽ പണിക്കരുടേയും ഭട്ടതിരിയുടേയും ആനുകൂല്യ പ്രവൃത്തിയിൽ മാർത്താണ്ഡവർമ്മ മഹാരാജാവിനുണ്ടായ ബ ഹുമാനം നിമിത്തം അവർ അദ്ദേഹത്തിന്റെ പ്രീതിക്കും സൌഹാർദ്ദത്തിന്നും പാത്രീഭവിച്ചു. അവരുടെ ശുപാർശ വഴി യായി നമ്പ്യാർ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെയും തദ നന്തരം കാർത്തികതിരുനാൾ തിരുമനസ്സിലേയും പണ്ഡിത സദസ്സിൽ ഒരംഗമായി പ്രശോഭിക്കുവാൻ സംഗതിയായി. അതിൽപ്പിന്നെ,

"നാലഞ്ചക്ഷരവും പഠിച്ചു ഗുരുവിൻപാദം തലോടീ ചിരം,
പാലഞ്ചും മൊഴിതന്നപാംഗവലയിൽച്ചാടിട്ടുഴന്നേൻ ചിരം,
കോലംകെട്ടുക കോലകങ്ങളിലതെന്നുള്ളോരു വേലക്കിനി
കാലം വാർദ്ധകമാകയാലടിയനെച്ചാടിക്കൊലാ ശ്രീപതേ!"

എന്ന ശ്ലോകം തിരുമുൽക്കാഴ്ചവെച്ചു പിരിയുന്നതുവരെ നമ്പ്യാരുടെ സ്ഥിരതാമസം തിരുവനന്തപുരത്തുതന്നെയായിരുന്നു. നമ്മുടെ കവിയുടെ തുള്ളൽ കൃതികളിൽ ഭൂരിപക്ഷവും കൊല്ലവർഷം ൯൨൫-നും ൯൪൩-നും മദ്ധ്യേയാണ് നിർമ്മിച്ചിട്ടുള്ളതെന്നു വിചാരിക്കുവാനാണ് അധികം ന്യായം കാണുന്നത്.

നമ്പ്യാർ കിടങ്ങൂർനിന്ന് അമ്പലപ്പുഴെക്കു താമസം മാററിയ കാലത്ത് അദ്ദേഹത്തിനു മുപ്പതോളം വയസ്സു പ്രായമുണ്ടായിരുന്നിരിക്കണം. ആറേഴു കൊല്ലത്തിലധികം കാലം അദ്ദേഹം ചെമ്പകശ്ശേരിയിൽ താമസിച്ചിട്ടുമില്ല. മാത്തൂർ പണിക്കർ, നമ്പികാട്ട് ഉണ്ണിരവിക്കുറുപ്പ്, ദ്രോണമ്പള്ളി നമ്പൂരി മുതലായവരുമായി നമ്പ്യാർ പരിചയപ്പെട്ടതും അവരുടെ ആശ്രിതനായിത്തീർന്നതും പ്രസ്തുത ഉപനിവേശത്തിനു ശേഷം മാത്രമായിരിക്കുവാനേ തരമുള്ളു.

(1) "മാത്തൂരാലയവാസിനി ഭഗവതി
മനസിജരിപുനിജനന്ദിനി സുന്ദരി
കാത്തരുളീടുക കളരിനിവാസിനി"

പ്രദോഷമാഹാത്മ്യം

(2) "മാത്തൂരമരും ഭഗവതി ദേവി!
കാത്തരുളീടുക കഥകൾ കഥിപ്പാൻ

മാത്സ്യവിവാദം മനസി മഹേശപതി!
മംഗളകരിവരഗാമിനി! വന്ദേ.''

സത്യാസ്വയംവരം.

(3) "മാത്തൂരാലയം തന്നിൽ മരുവും മംഗലാകാരേ!
കാത്തുകൊൾകനീ കേളികളൂർ വാസിനി! കാളി!''

പൌണ്ഡ്രകവധം.

ഈ കൃതികളിൽ നമ്പ്യാർ വന്ദിച്ചിരിക്കുന്നതു മാത്തൂർപ്പണിക്കരുടെ പരദേവതയെയാകുന്നു. പണിക്കരുടെ പരദേവതയിൽ നമ്പ്യാർക്ക് ഇത്രവലിയ ഭക്തിയും പ്രത്യേകം പ്രതിപത്തിയും കാണുന്നത് അവർ തമ്മിലുണ്ടായിരുന്ന വേഴ്ചകൊണ്ടായിരിക്കുവാനാണ് ന്യായം. അവരുടെ മൈത്രിയുടെ ശക്തിനിമിത്തം പണിക്കരുടെ പരദേവതയെ നമ്പ്യാർ തന്റെയും പരദേവതയായി സ്വീകരിച്ചു വന്ദിച്ചുവരാൻ വിരോധമില്ല. എന്നാൽ ചില വന്ദനകളിൽ നന്ദികാട്ടുകുറുപ്പിനെ സംബന്ധിക്കുന്ന സംഗതികൾ പ്രസ്താവിച്ചുകാണുന്നതുകൊണ്ടു നമ്പ്യാർ ആ വിദ്വാന്റെ ശിഷ്യത്വത്തിന്നു വിധേയനായിരുന്നു എന്നു ചിലർ ഊഹിക്കുന്നതു ശരിയാണെന്നു തുള്ളലുകളിൽ കാണുന്ന വരികൾകൊണ്ടു മാത്രം തെളിയുന്നതല്ല. കുറുപ്പിനെ സംബന്ധിച്ചു പറയുന്നത്,

(1) "മന്ദേതരപ്പൂണ്ണ മവിരന്നൊൻ ഭൂത
നന്ദിതനാകിയ ബാലകവികര
നന്ദിവരനും പരദേവതേ!
സുന്ദരി! കണ്ടംകരിപുരമമരും''.

സ്യമന്തകം.

(2) "നന്ദികാരവിനായകൻ ഗുരുബാലരവിപരദൈവതം
നന്ദിനൽകണമിന്നമേ തിരുകണ്ടകാപുരി ഭഗവതി!"

ത്രിപുരദഹനം.

(3) "'ആചാര്യോത്തമൻ' ബാലരവിയെന്നു പുകഴ്ന്നോരു
ശ്രീമാന്ന സ്വരൂപന്റെ ചരണാംഭോരുഹം തൊഴുന്നു."

സഭാപ്രവേശം.

(4) "നന്ദികാരണ്യമാം മന്ദിരേ വാഴുന്ന
മന്ദാരതരുവാം ബാലരവിയുടെ
നന്ദിവരുത്തുന്ന കണ്ടകരിതാവി
ലിന്ദുചൂഡപ്രിയേ! വന്ദേ ഭഗവതി!"

കല്യാണസൗഗന്ധികം.

എന്നീ കൃതികളിലാകുന്നു. മേൽ ഉദ്ധരിച്ച വരികളിൽ കാണുന്ന 'ഗുരു', 'ആചാര്യൻ' എന്ന പദങ്ങളുടെ സത്ഭാവത്താൽ മാത്രം വിദ്യാഭ്യാസ വിഷയത്തിൽ കുറുപ്പിനു നമ്പ്യാരുടെ ഗുരുസ്ഥാനമുണ്ടായിരുന്നു എന്നു പറയുവാൻ പാടില്ല. സഭാപ്രവേശത്തിലെ വന്ദനയിൽ മാത്രമേ കുറുപ്പിനെ നേരിട്ടു ഗുരുവെന്നർത്ഥത്തിൽ പറഞ്ഞു കാണുന്നുള്ളു. മററുള്ളതിലെല്ലാം കുറുപ്പിന്റെ പരദൈവതയെയാണ് വന്ദിച്ചിരിക്കുന്നത്. ബാക്കിയുള്ളവയിൽ കുറുപ്പ് ഒരു വിശേഷണം മാത്രമാകുന്നു. എന്നാൽ ഗുരുവെന്നും ആചാര്യൻ എന്നും ഉപയോഗിച്ചിരിക്കുന്നതു നിരർത്ഥകമായിട്ടാണോ എന്നൊരു ചോദ്യത്തിന് അവകാശമില്ലെന്നില്ല. പക്ഷെ അതിനും ഒരു സമാധാനമുണ്ട്. ഗുരു എന്ന പദം ശ്രേഷ്ഠത്വത്തിനും ആധിക്യത്തിനും പകരം ഉപയോഗിക്കത്തക്കതാകുന്നു. അതുപോലെ തന്നെ ആചാര്യനെ ആശാനെന്നും പറയാറുണ്ടല്ലൊ. ഒരുവൻ മററൊരുവനു ശ്രേഷ്ഠത്വം കല്പിക്കുന്നതു

സാധാരണമായി അവരുടെ അന്യോന്യ നിലകൊണ്ടാകുന്നു. വിദ്വത്വവിഷയത്തിൽ കുപ്പു നമ്പ്യാരെക്കാൾ ശ്രേഷ്ഠൻ തന്നെയായിരുന്നിരിക്കാം. അതിനും പുറമെ, കുപ്പിനെ "മന്ദാരദാരു"വെന്നു വിളിച്ചുകാണുന്നതിൽ നിന്നു നമ്പ്യാർ കുപ്പിന്റെ ഔദാര്യത്തിനു പാത്രീഭവിച്ചിരുന്നു എന്നും തന്മൂലം അദ്ദേഹം കുപ്പിനെ ബഹുമാനപുരസ്സരം കരുതിയിരുന്നു എന്നും വിചാരിക്കുവാനാണ് അധികം ന്യായം കാണുന്നത്. ആ സ്ഥിതിക്കു കുപ്പിനു ശ്രേഷ്ഠത്വം കല്പിക്കുന്നത് അപ്രകൃതമല്ല. കുപ്പിനു വാർദ്ധക്യത്തിൽ പല സംഗതികളിലും ആശ്രയസ്ഥാനമുണ്ടായിരുന്നതിനാലായിരിക്കണം അദ്ദേഹത്തെക്കുറിച്ചു കവി ആചാര്യൻ എന്ന പദം പ്രയോഗിച്ചത്. അതല്ലാതെ, ഏകദേശം മുപ്പത്തേഴു വയസ്സു പ്രായമായ നമ്പ്യാർ അഞ്ചാറു കൊല്ലംകൊണ്ടു വിപുലമായ ശാസ്ത്രങ്ങൾ ഗ്രഹിച്ചതു കുപ്പിന്റെ മുഖത്തു നിന്നാണെന്നു വിചാരിക്കുന്നത് അല്പം അപ്രകൃതമല്ലെ എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. നമ്പ്യാർ എത്രതന്നെ കുശാഗ്രബുദ്ധിയായിരുന്നാലും അദ്ദേഹം ഗ്രഹിച്ചിട്ടുണ്ടെന്നു പ്രത്യക്ഷപ്പെടുത്തിയിട്ടുള്ള ശാസ്ത്രങ്ങളിൽ ഒന്നുപോലും പൂർണ്ണമായി ഗ്രഹിക്കുവാൻ അമ്പലപ്പുഴയിൽ താമസിച്ചിരുന്ന കാലം മതിയാവുന്നതല്ല. അതുകൊണ്ടു നമ്പ്യാർ കാവ്യനാടകാലങ്കാരാദികളിൽ പാണ്ഡിത്യം സമ്പാദിച്ചതിനു ശേഷമാണ് അമ്പലപ്പുഴയിൽ താമസമാക്കിയതെന്നു മാത്രമേ വിചാരിപ്പാൻ തരമുള്ളു.

ഈ സന്ദർഭത്തിൽ ന്യായമായി ഉണ്ടാകുന്ന ഒരു ചോദ്യം നമ്പ്യാരുടെ ഗുരുനാഥൻ ആരാണെന്നാകുന്നു. അതു

തീൎത്തുരെപ്പാൻ നിവൃത്തിയില്ല. അതിനെ സംബന്ധിച്ച് ഒരുകാൎയ്യം നിശ്ചയമാണ്. അതു നമ്പ്യാരുടെ പിതാവോ മററു ബന്ധുക്കളോ അല്ലെന്നാകുന്നു. എന്തുകൊണ്ടെന്നാൽ, അദ്ദേഹം അവരിൽ ആരെയും കുറിച്ച് ഒരു ഉള്ളലിൽ പോലും പ്രസ്താവിച്ചു കാണുന്നില്ല. അഥവാ ഉണ്ടെങ്കിൽ അതു വെളിയിൽ വന്നിട്ടുമില്ല. എന്നാൽ വന്ദ്യന്മാരാണെന്നു നമ്പ്യാൎക്കു തോന്നീട്ടുള്ളവരെ എല്ലാം അദ്ദേഹം വന്ദിച്ചിട്ടുമുണ്ട്.

ഇനി ദ്രോണമ്പള്ളി നമ്പൂരി നമ്പ്യാരുടെ ഗുരുനാഥനാണെന്ന ഊഹം എത്രത്തോളം സാധുവാകുന്നുണ്ടെന്നാണ് ആലോചിക്കേണ്ടത്. ബ്രാഹ്മണനായ ഗുരുവിനെക്കുറിച്ചു നമ്പ്യാർ പറയുന്നതു നോക്കാം.

(1) "ധരണീസുരകുലമകുടമഹാമണി
ഗുരുനാഥൻ മമ വരമരുളേണം"

ഘോഷയാത്ര.

(2) ധരണീസുരന്മാർ മകുടമഹാമണി
വരനല്ലോ മമ ഗുരുവായതു്."

സ്യമന്തകം.

(3) ദിക്കുപരന്നും പുകഴ്ന്നോരു ദ്രോണമ്പള്ളി
കണ്ണിണകൊണ്ടൊന്നനുഗ്രഹിക്കേണമേ".

സുന്ദോപസുന്ദോപാഖ്യാനം.

(4) "മോദത്തോടനുവാസരമെന്നുടെ
ചേതസ്സിൽ കുടികൊണ്ടരുളീടിന
ശ്രീഗുരുപാദാഞ്ചിതമൃദ്യമഹീസുര
പാദരജോബലമാശ്രയമായി"

ലങ്കാമൎദ്ദനം.

(5) ക്ഷോണീമണ്ഡലം തന്നിലൊക്കവേ പുകഴ്‌ന്നോരു
ക്ഷോണീവാനവൻ വീരൻ ദ്രോണമ്പള്ളിയാചാര്യൻ
ക്ഷീണതമെന്നിയേ കാത്തിടേണമിപ്പുരിയെല്ലാം
പ്രാണപഞ്ചകത്തിന്റെ ത്രാണത്തിന്നനുകൂലൻ".

മേൽ ഉദ്ധരിച്ച വരികളിൽ മൂന്നാമത്തേതിലും അഞ്ചാമത്തേതിലും മാത്രമേ ദ്രോണമ്പള്ളി നമ്പൂരിയെ പ്രത്യക്ഷപ്പെടുത്തീട്ടുള്ളു. മറ്റുള്ളവയിൽനിന്നു നമ്പ്യാരുടെ ഗുരുനാഥൻ ഒരു ബ്രാഹ്മണനായിരുന്നു എന്നു മാത്രമാണ് തെളിയുന്നത്. ദ്രോണമ്പള്ളി നമ്പൂരി ആയുധവിദ്യയിൽ നമ്പ്യാരുടെ ഗുരുവായിരുന്നിരിക്കാമെന്നു ചിലർ സംശയിക്കുന്നതായികേട്ടിട്ടുണ്ട്. ആ ഊഹം വളരെ സയുക്തികമാണെന്നു തോന്നുന്നില്ല. പുരാതനകേരളീയർ ജാതിമതഭേദം കൂടാതെ ആയുധവിദ്യ ശീലിച്ചിരുന്നതു വാസ്തവമാകുന്നു. പക്ഷേ അതു പതിനാറുവയസ്സുമുതൽ പരമാവധി ഇരുപതു വയസ്സുവരെ ആകയാൽ മുപ്പത്താറു വയസ്സു കഴിഞ്ഞശേഷം നമ്പ്യാർ ആയുധാഭ്യാസത്തിന് ഒരാളെ ഗുരുവായി സ്വീകരിച്ചു എന്നു വിചാരിക്കുന്നത് അക്കാലത്തെ പയറ്റിന്റെ നിയമങ്ങളും ചടങ്ങുകളും ആലോചിക്കുമ്പോൾ വളരെ അപ്രകൃതമായിട്ടാണ് തോന്നുന്നത്. എന്നാൽ ദ്രോണമ്പള്ളി നമ്പൂരി "പ്രാണപഞ്ചകത്തിന്റെ ത്രാണത്തിന്നനുകൂല"നാണ് എന്നു പറഞ്ഞുകാണുന്നതിൽ നിന്നു ന്യായമായുണ്ടാകുന്ന അനുമാനം നമ്പ്യാരുടെ ആത്മീയ വിജ്ഞാനത്തിനു ദ്രോണമ്പള്ളി നമ്പൂരിയാണ് ഹേതുഭൂതൻ എന്നാകുന്നു. തന്മൂലം ലങ്കാമർദ്ദനത്തിൽ നിന്ന് ഉദ്ധരിച്ച വരികളിൽ സൂചിപ്പിച്ചിരിക്കുന്നതും ദ്രോണമ്പള്ളിയെത്തന്നെയാണെന്നു വി

ചാരിക്കാനും വലിയ വിരോധം കാണുന്നില്ല. അതുപോലെതന്നെ 'കിരാത'ത്തിൽ കാണുന്ന

"ഗുരുനാഥൻ മമ ഗുണഗണമേറിയ
ധരണീസുരോത്തമനരുളുക മൂലം
സരസ കഥാകഥനത്തിനെനിക്കൊരു
പെരുവഴിമാത്രം കാണാറായി"

എന്ന വരികൾ ദ്രോണമ്പള്ളി നമ്പൂരിയെ ഉദ്ദേശിച്ചു പറയുന്നതല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഈ കൃതി അമ്പലപ്പുഴയിൽ താമസിക്കുന്ന കാലത്തുണ്ടാക്കിയതാണെന്നു ചെമ്പകശ്ശേരി രാജാവിനെക്കുറിച്ചു

"നരപതി കുലപതി ധരണീസുരപതി
നിരവധി ഗുണനിധി ധനപതി സദൃശൻ
പെരുകിന ചെമ്പക നാടാകുന്നൊരു
സുരവരനാട്ടിലനാഥതരത്താം
പരിപാലിച്ചരുളിടുകധീശൻ"

എന്നു പറഞ്ഞുകാണുന്നതിൽ നിന്ന് ഊഹിക്കാവുന്നതാണ്. അതുകൊണ്ടു മേൽപ്പറഞ്ഞ 'ഗുരുനാഥൻ' ദ്രോണമ്പള്ളി നമ്പൂരിയായിരിക്കാൻ വിരോധമില്ല. നമ്പ്യാർ കിടങ്ങൂർനിന്നു പോന്നതിൽപ്പിന്നെ ആരെങ്കിലും ശിഷ്യപ്പെട്ടിട്ടുണ്ടെങ്കിൽ അത് ഈ ആചാര്യനെ മാത്രമാവാനേ ന്യായമുള്ളു.

ചെമ്പകശ്ശേരി രാജാവിനെക്കുറിച്ചു പല തുള്ളലുകളിലും പ്രാർത്ഥിച്ചു കാണുന്നതിൽ നിന്ന് ആ രാജാവും നമ്പ്യാരുടെ ഗുരുക്കന്മാരിൽ ഒരാളായിരുന്നു എന്നു പലരും

പറഞ്ഞു കേട്ടിട്ടുണ്ട്. ആ ഊഹവും ശരിയാണെന്നു തോന്നുന്നില്ല.

(1) ചെമ്പകനാട്ടിന്നലങ്കാര ഭൂതനാം
തമ്പുരാൻ ദേവനാരായണ സ്വാമിയും
കമ്പംകളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം"

കല്യാണ സൗഗന്ധികം.

(2) ചെമ്പകശ്ശേരി നാടുവാണരുളീടുമെന്നുടെ തമ്പുരാൻ
ചെമ്പകാവലികോമളാകൃതിയായ ദേവനാരായണൻ,
സാമ്പ്രതം തുണയായ്‌വരേണമെനിക്കു നൽക്കലഭൂഷ
ണൻ"

ത്രിപുരദഹനം.

(3) ധരണീസുരകുല മകുടമഹാമണി
ഗുരുനാഥൻ മമ വരമരുളേണം;
ധരണീസുരപ്രഭു ചെമ്പകനാടാം
അരവിന്ദാകര ദിനകരനരശൻ"

ഘോഷയാത്ര.

(4) ജംഭാരിപുരത്തിൻെറ സംഭോഗകരമായ
സംഭാരമെല്ലാംകൂടി സമ്പാദിച്ചുണ്ടായോരു
ചെമ്പകശ്ശേരി നാട്ടിലിമ്പമാസ്ഥാനങ്ങളും
തമ്പുരാനെൻെറ ദേവനാരായണ ഭൂപാലൻ
കെല്പോടുകരുണയാ ചെയ്തപ്പോഴും കാത്തിടേണ
മിപ്പാരിലുത്തരങ്ങളെപ്പോതം കളഞ്ഞെന്നെ"

സ്യമന്തകം.

മേൽ ഉദ്ധരിച്ച വരികളിൽനിന്നു ചെമ്പകശ്ശേരി രാജാവിനു നമ്പ്യാരുടെ ഗുരുസ്ഥാനമുണ്ടായിരുന്നു എന്നു ലേശം സൂചിക്കുന്നില്ല. മൂന്നാമതായി ഉദ്ധരിച്ചതിൽ ആദ്യ

ത്തെ രണ്ടു വരികളിൽനിന്നു പക്ഷെ അങ്ങിനെ തോന്നിയതാണെങ്കിൽ സൂക്ഷ്മമായി നോക്കുമ്പോൾ അതു തെററാണെന്നു തെളിയുകയും ചെയ്യും. നമ്പ്യാർ രാജാവിന്റെ ആശ്രിതനായിരുന്നു എന്നാണ് മേൽ ഉദ്ധരിച്ച വരികളിൽനിന്നു വിശദമാകുന്നത്. നമ്പ്യാരുടെ ലൌകികമായ സകല കാൎയ്യങ്ങളിലും രാജാവു വലിയ സഹായമായിരുന്നതിനാൽ അദ്ദേഹത്തിന്റെ അനുഗ്രഹത്തിന്നായിക്കൊണ്ടു പ്രാൎത്ഥിച്ചു കാണുന്നതിൽ അപ്രകൃതമായി യാതൊന്നുമില്ല.

തന്റെ ഗുരു ഗുണവാനാണെന്നു നമ്പ്യാർ പ്രത്യേകിച്ചു ചൂണ്ടിക്കാണിച്ചു പറയാത്തതുപോലെ തന്നെ അദ്ദേഹത്തിന്റെ പിതാവിനെക്കുറിച്ച് ഒരിടത്തും വൎണ്ണിച്ചു കാണുന്നുമില്ല. എന്നാൽ തന്റെ ഗുരു ഒരു ബ്രാഹ്മണനാണെന്നു സൎവ്വരും സമ്മതിക്കുന്നുമുണ്ട്. ആ സ്ഥിതിക്കു നമ്പ്യാരുടെ ശരിയായ പിതാവ് ഒരു നമ്പൂരിയായിരുന്നു എന്നും അദ്ദേഹം അതിവിദ്വാനായിരുന്നു എന്നും ഒരു ഐതിഹ്യമുള്ളതിൽ ഏതാനും ചില വാസ്തവമുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പിതൃവന്ദനയിൽ പ്രത്യക്ഷപ്പെടുന്ന സങ്കോചത്തിന്നു കാരണം പക്ഷെ ഈ രഹസ്യമായിരിക്കാൻ വഴിയുണ്ട്.



# അദ്ധ്യായം ൪.

## ആദ്യ തുള്ളൽ കൃതി.

നമ്പ്യാരുടെ തുള്ളൽ കൃതികളിൽ ആദ്യത്തേതു "കല്യാണസൌഗന്ധികം" ശീതങ്കനാണെന്ന പലരും പറയുന്നുണ്ടെന്നല്ലാതെ അവരുടെ ആ ഊഹത്തിന് ആസ്പദമായ ന്യായങ്ങളും ലക്ഷ്യങ്ങളും എന്തെല്ലാമാണെന്ന് ആരും തീരുമാനമായി പറയുന്നില്ല. വല്ലതും ഉണ്ടെങ്കിൽതന്നെ അതു വെറും ഒരു ഐതിഹ്യം മാത്രമാകുന്നു. ആ കൃതിയിൽ ചെമ്പകശ്ശേരി രാജാവിനെ ഉദ്ദേശിച്ച് ഒരു പ്രാർത്ഥന കാണുന്നതുകൊണ്ടുമാത്രം അതാണ് ആദ്യ കൃതി എന്നു വിചാരിക്കുന്നതു സയുക്തികമല്ല. വേറെ കൃതികളിലും അതേമാതിരിയിൽതന്നെ പ്രാർത്ഥിച്ചിട്ടുള്ളതിനാൽ ആ വാദം അസാധുവാകുന്നതുമുണ്ട്. എന്നാൽ ആ കൃതി നിർമ്മിച്ചതു ചെമ്പകശ്ശേരിയിൽ താമസിക്കുന്ന കാലത്താണെന്ന് ഊഹിക്കുന്നതായാൽ അതിൽ വലിയ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. ചെമ്പകശ്ശേരി രാജാവിനെക്കുറിച്ചു സ്തുതിച്ചുകാണുന്ന വരികളുള്ള തുള്ളലുകളെല്ലാം നമ്പ്യാർ ആ രാജസ്ഥാനത്തു താമസിച്ച കാലത്തുണ്ടാക്കിയതാണെന്ന വിചാരിക്കാമോ എന്നതന്നെ സംശയമാണ്. നമ്പ്യാർക്കു ചെമ്പകശ്ശേരിയിൽ ആറേഴു കൊല്ലത്തിലധികം താമസിക്കാൻ സാധിച്ചിട്ടില്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. അതുകൊണ്ടു നമ്പ്യാർ ൯൧൦-നാം ൯൨൫-നാം മദ്ധ്യേ ഉണ്ടാക്കീട്ടുള്ള കൃതികളിൽ ഒന്നാണ് കല്യാണസൌഗന്ധികം എന്നുമാത്രം പറവാനേ തരമുള്ളു.

നമ്പ്യാർ ചെമ്പകശ്ശേരിയിൽ ചെന്നപ്പോൾ അദ്ദേഹത്തിന്നു മുപ്പത്തേഴു വയസ്സു പ്രായമുണ്ടായിരുന്നു എന്നാണ് തെളിയുന്നത്. സഹജമായ കവിതാവാസനയുള്ള ഒരു മനുഷ്യന് ആ പ്രായം കവിതയിൽ സാമാന്യമായ പക്വത വരുത്തുവാൻ മതിയായതാകുന്നു. കല്യാണസൌഗന്ധികം കൃതിയിൽ ഈ പക്വത നല്ലവണ്ണം പ്രകാശിക്കുന്നുമുണ്ട്. ഒരു പുതിയ പ്രസ്ഥാനത്തിന്റെ ആരംഭത്തിൽ കവി എത്ര തന്നെ വാസനക്കാരനും വിദ്വാനുമായിരുന്നാലും പഴക്കവും തഴക്കവും കൊണ്ടുണ്ടാകേണ്ടുന്ന വൈശിഷ്ട്യം അതിൽ പ്രകാശിക്കുന്നതല്ല. അതിനു പുറമെ കവിയുടെ വിഭാവനയിൽ പല വൈകല്യങ്ങളും കാണാതിരിക്കുന്നതുമല്ല. എന്നാൽ കല്യാണസൌഗന്ധികം കൃതിയുടെ ഒഴുക്കും അതിലെ പദപ്രയോഗങ്ങളുടെ വൈചിത്ര്യവും അതിന്റെ കർത്താവ് അത്തരം പ്രവൃത്തിയിൽ പ്രായേണ പ്രാവീണ്യം സമ്പാദിച്ച ഒരുവനാണെന്നാണ് തെളിയിക്കുന്നത്.

പ്രസ്തുത കൃതിയിൽ ഒരു മുഖവുരയുടെ സ്ഥാനത്തു നമ്പ്യാർ പലതും പറഞ്ഞകൂട്ടത്തിൽ

"ചൊല്ലുന്ന കേൾക്കെഴിപ്പാനെന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിച്ഛ തുടങ്ങൊലാ",

എന്നു പറയുന്നുണ്ട്. ഈ വരികളിൽനിന്നു ന്യായമായുണ്ടാവുന്ന അനുമാനം എന്ത്? മുമ്പ് ഏതാദൃശമായ പല കൃതികളും ഉണ്ടാക്കിയവയെ സജ്ജനങ്ങൾ അനുഗ്രഹബുദ്ധ്യാ കൊണ്ടാടിയെന്നു കരുതി വീണ്ടും

"പോരത്തമേറെപ്പറഞ്ഞു തുടങ്ങിയാൽ
കൂറുള്ളവർക്കും മുഷിച്ചിൽ തുടങ്ങിടും"

എന്നു കവിക്കു സംശയം ജനിച്ചു എന്നല്ലേ? ആ അനുമാനം ശരിയാണെങ്കിൽ കല്യാണസൌഗന്ധികത്തിന് ആദ്യകൃതി എന്ന സ്ഥാനം എവിടെ? ഇതു നമ്പ്യാരുടെ ആദ്യകൃതിയാണെങ്കിൽ പ്രായംകൊണ്ടും പരിചയംകൊണ്ടും പക്വത വന്ന പില്ക്കാലങ്ങളിലെ കൃതികൾ ഇതിനേക്കാൾ വൈശിഷ്ട്യമുള്ളതായിട്ടല്ലേ കാണേണ്ടത്? അത് അങ്ങിനെയാണെന്നു പറയുവാൻ നിവൃത്തിയുമില്ല. ബകവധം, ധേനുകവധം മുതലായ ചില കൃതികളിൽ മററുള്ളവയിലെപ്പോലെ രസികതയോ ആശയപുഷ്ടിയോ കാണുന്നില്ല. അതുകൊണ്ട് ആ വക കൃതികൾ നമ്പ്യാർ കിടങ്ങൂർ താമസിച്ചിരുന്ന കാലത്തുണ്ടാക്കിയവയാണെന്നും അമ്പലപ്പുഴയിൽ വന്നതിൽപ്പിന്നെ മാത്തൂർ പണിക്കർ മുതലായവർ കവിയുടെ പുതിയ പ്രസ്ഥാനത്തിൽ രസം തോന്നിയതിനാൽ അവരിൽ നിന്നുണ്ടായ പ്രോത്സാഹനത്തിന്റെ ഫലമായി ശീതങ്കൻ രീതിയിൽ ആദ്യം ഉണ്ടാക്കിയ കൃതിയാണ് കല്യാണസൌഗന്ധികം എന്നും ഊഹിക്കുന്നതാണ് യുക്തിക്ക് അധികം യോജിക്കുന്നത്. കല്യാണസൌഗന്ധികത്തിന് ആദ്യകൃതി എന്നൊരു മാഹാത്മ്യം നൽകിയേ കഴിയൂ എന്നു നിർബ്ബന്ധമുണ്ടെങ്കിൽ, അതു ശീതങ്കൻ രീതിയിലുള്ള തുള്ളലുകളുടെ ആദ്യസ്ഥാനമാക്കിയാൽ വലിയ വൈഷമ്യമില്ല.

മേൽപ്പറഞ്ഞ വാദം ചില ഊഹത്തെയും കേട്ടുകേൾവിയെയും മാത്രം ആധാരമാക്കി കല്പിച്ചിട്ടുള്ളതാണല്ലോ. ഐതിഹ്യത്തെ സ്വീകരിക്കുന്നപക്ഷം ഇതിനെ സംബന്ധിച്ച മറെറാരു ഐതിഹ്യമുള്ളതിനെയും സ്വീകരിക്കേ

ണ്ടിവരും. അപ്പോൾ കല്യാണസൗഗന്ധികം നമ്പ്യാരുടെ
അന്ത്യകാലത്തെ കൃതിയാണെന്നു വന്നുകൂടും. അതു ശരിയാ
ണെന്നു വിചാരിക്കുവാനും നിവൃത്തിയില്ല.

നമ്പ്യാരും ഉണ്ണായി വാരിയരും സമാനകാലീനന്മാരാ
യിരുന്നു. "കാതിലോലാ?" "നല്ലതാളി" എന്നും "കരിക്കല
ക്കിയ കുളം", "കളഭം കലക്കിയ കുളം" എന്നും മറ്റുമുള്ള
ഫലിതങ്ങൾ വാരിയരെയും നമ്പ്യാരെയും സംബന്ധിച്ചവ
യാകയാൽ അവർ കാർത്തികതിരുനാൾ മഹാരാജാവിന്റെ
കാലത്തു കൊട്ടാരകവികളായിരുന്നു എന്നതിനു സംശയ
മില്ല. കല്യാണസൗഗന്ധികം തുള്ളലിനെ സംബന്ധിച്ച്
ഈ രണ്ടു കവികളെയും കൂട്ടിച്ചേർത്ത് ഒരു ഐതിഹ്യം വള
രെക്കാലം മുമ്പുതന്നെ കേട്ടിട്ടുണ്ട്. അതു നമ്പ്യാരും വാരി
യരും തമ്മിൽ പറഞ്ഞൊത്തു കല്യാണസൗഗന്ധികം തു
ള്ളൽ ഉണ്ടാക്കിത്തുടങ്ങിയെന്നാകുന്നു. ഏതാനുംഭാഗം ഉ
ണ്ടാക്കിക്കഴിഞ്ഞപ്പോൾ അവരവരുടെ കൃതികൾ അന്യോ
ന്യം വായിച്ചുകേൾപ്പിക്കുകയും വനമൃഗങ്ങളെ വർണ്ണിച്ച ഭാ
ഗത്തു നമ്പ്യാർ

"ഈറ്റപ്പുലികളും സിംഹഗജങ്ങളും
ചേറിൽക്കിടക്കുന്ന പന്നിത്തടിയനും"

എന്നുപറഞ്ഞ സ്ഥലത്തു വാരിയരുടെ കൃതിയിൽ "പങ്കേ
ശയിക്കുന്ന പോത്രിപ്രവരനും" എന്നാണ് എഴുതിയിരുന്ന
ത് എന്നു കാണുകയും ചെയ്തതിനാൽ വാരിയർ തനിക്കു
പച്ച മലയാളത്തിൽ കവിത നിർമ്മിക്കാൻ സാധിക്കുന്നത
ല്ലെന്നു പറഞ്ഞ് അതിനായി ശ്രമിക്കാതെ വിരമിച്ചു എ
ന്നാണ് ആ ഐതിഹ്യം. പ്രസ്തുത സംഗതി വാസ്തവമാ

ണെങ്കിൽ നമ്പ്യാർ കല്യാണസൌഗന്ധികം ഉണ്ടാക്കിയത് അമ്പലപ്പുഴയിൽ താമസിച്ചിരുന്ന കാലത്തല്ലെന്നു മാത്രമല്ല, തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലത്താണെന്നും പറയാതെ നിവൃത്തിയില്ല. അതിലും വിശേഷിച്ച് അതുണ്ടാക്കിയതു കൊല്ലവൎഷം ൯൪൦-ാമാണ്ടിലൊ അതിനു ശേഷമൊ ആയിരിക്കുകയും വേണം. എന്തുകൊണ്ടെന്നാൽ, നമ്പ്യാരും വാരിയരും തമ്മിൽ പരിചയപ്പെട്ടതു പ്രസ്തുത സംവത്സരത്തിൽ മാത്രമാകുന്നു. വാരിയർ ആദ്യമായി തിരുവനന്തപുരത്തു ചെന്നുചേൎന്നതു * ൯൪൦-ൽ മാത്രമാണ്. അന്നു നമ്പ്യാൎക്ക് അറുപതു വയസ്സു പ്രായമായിരുന്നു. എന്നു തന്നെയല്ല, ചെമ്പകശ്ശേരി രാജസ്ഥാനം നാമാവശേഷമായിട്ട് അന്നേക്കു പതിനേഴു സംവത്സരം കഴിയുകയും ചെയ്തു. പ്രസ്തുത കൃതിയിൽ ചെമ്പകശ്ശേരി രാജാവിനെക്കുറിച്ചു കാണുന്ന സ്തോത്രത്തിന് അന്ന് അവകാശവുമില്ല. നമ്പ്യാർ ചെമ്പകശ്ശേരിയിൽ താമസിച്ചിരുന്ന കാലത്തു തിരുവിതാംകൂർ മഹാരാജാക്കന്മാരെക്കുറിച്ചു യാതൊരിടത്തും പറഞ്ഞിട്ടില്ല. അതുപോലെതന്നെ തിരുവനന്തപുരത്തു താമസമാക്കിയതിൽപ്പിന്നെ സാമാൎത്ഥ്യം കൊണ്ടെങ്കിലും ചെമ്പകശ്ശേരി രാജാവിനെ സ്മരിച്ചതായി ഒരു കൃതിയിലൊഴിയെ മറെറാന്നിലും കാണുന്നില്ല. അതുകൊണ്ടു പ്രസ്തുത കൃതി അമ്പലപ്പുഴയിൽ താമസിക്കുന്ന കാലത്താണ് അദ്ദേഹം ഉണ്ടാക്കിയത് എന്നതിനു സംശയമില്ല. ആ സ്ഥിതിക്ക് ഈ ഐതിഹ്യം ശരിയായിട്ടുള്ളതല്ലെന്നാണ് വിചാരിക്കേണ്ടു

* K, P. Padmanabha Menon's History of Cochin Part II page 606, para 3.

ത്. ഇതിനെ സംബന്ധിച്ച് ഇത്രയും പറയേണ്ടതായി വ
ന്നത് ഐതിഹ്യത്തെ മാത്രം ആസ്പദമാക്കി ഏതാദൃശമായ
സംഗതികളിൽ ഖണ്ഡിതമായ അഭിപ്രായം പറയാൻ പാ
ടില്ലെന്നു കാണിക്കാനാകുന്നു.

---

# അദ്ധ്യായം ൫.

## സ്ഥലകാലങ്ങൾ.

കല്യാണസൗഗന്ധികം തുള്ളലിനെ സംബന്ധിച്ചു
ണ്ടായ ഒരു സംശയംപോലെതന്നെ "ഘോഷയാത്ര"യെക്കു
റിച്ചും ഒരു സംശയം ഇല്ലെന്നില്ല. അതിൽ ചെമ്പകശ്ശേരി
രാജാവിനെ വർണിച്ചുകാണുന്നതിനാൽ അതിന്റെ നിർമ്മാ
ണകാലം നമ്പ്യാർ അമ്പലപ്പുഴയിൽ താമസിച്ചിരുന്നപ്പോ
ഴാണെന്നാകുന്നു ആ സംശയം. എന്നാൽ ആ കൃതിയിലെ
കഥ ആരംഭിക്കുന്നതു

"മാതുലരെവരെ വെട്ടിക്കൊന്നൊരു
പാതകിയാമവനവനി വെടിഞ്ഞു
പ്രേതപുരത്തിലിരിക്കണമെന്നതി
നേതുമെനിക്കൊരു സംശയമില്ല"

എന്നു രാജാവിനുണ്ടായിരുന്ന പ്രതിക്രിയേച്ഛയെ പ്രകാശി
പ്പിച്ചുകൊണ്ടാകുന്നു. പുരാണസംഭവപ്രകാരം "മധുരയി
ൽ മന്നൻ" ഇങ്ങിനെ ഒരു ക്രിയ ചെയ്തിട്ടില്ല. എന്നാൽ
മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ മാതുലസ്ഥാനമുള്ള
അഞ്ചു രാജകുമാരന്മാരെ കൊല്ലവർഷം ൯൱൫-ാമാണ്ടിൽ

'കളിപ്പാൻ കുളത്തിൽ' വെച്ച് 'എട്ടുവീട്ടിൽപ്പിള്ളമാ'രുടെ
പ്രേരണയാൽ വെട്ടിക്കൊല്ലപ്പെട്ടതായി ഒരു ഐതിഹ്യം,
ശരിയാണെങ്കിലും തെററാണെങ്കിലും പണ്ടേക്കും പണ്ടേ തി
രുവിതാംകൂറിൽ പ്രചരിച്ചിട്ടുണ്ട്. ആ സംഭവത്തെക്കുറിച്ചു
തിരുവിതാംകൂർ ചരിത്രത്തിലും പറയുന്നുണ്ട്. കുഞ്ചുതമ്പി
മാരും എട്ടുവീടരും കൂടി മാർത്താണ്ഡവർമ്മ മഹാരാജാവി
നെപ്പോലും നിഗ്രഹിക്കാൻ ശ്രമിച്ചതാണല്ലോ. ആ സംഭ
വം കഴിഞ്ഞുടനെ കൊല്ലവർഷം ൯൧൮-ാമാണ്ടിൽ മഹാ
രാജാവു ശത്രുസംഹാരത്തിനായി പുറപ്പെട്ടതുതന്നെ ഒരു
മാതിരി ഘോഷയാത്രയായിരുന്നു. എന്നാൽ മധുരയിൽ മ
ന്നന്റെ കഥയ്ക്കു് ഇവിടെ പ്രസക്തിയെന്താണെന്ന് ഒരു
ചോദ്യത്തിന്ന് അവകാശമില്ലെന്നില്ല. ചരിത്ര സംബന്ധ
മായി ആലോചിക്കുന്നതായാൽ അതിനും ഒരു ന്യായമുണ്ട്.
കൊല്ലവർഷം ൮൮൫-ാമാണ്ടിൽ മധുരയിലെ സൈന്യം തിരു
വിതാംകൂറിൽ കടന്നു വളരെ നാശം ചെയ്തതു ചരിത്രപ്ര
സിദ്ധമായ ഒരു സംഗതിയാകുന്നു. ആ സംഭവത്തെ കവി
'കളിപ്പാൻ കുള'സംഭവമാക്കി കല്പിച്ചതാണെന്നു വരാൻ
വിരോധമില്ല. അതിലും വിശേഷിച്ചു നമ്പ്യാരുടെ കാലത്തും
മധുരസൈന്യത്തെക്കുറിച്ചുള്ള ശങ്കയും ഭയവും തിരുവിതാം
കൂറിൽ പലപ്പോഴുമുണ്ടായിട്ടുമുണ്ട്. കഥയിലെ സംഗതിക
ളെ സൌകര്യം പോലെ മാററാനും മറിക്കാനുമുള്ള സ്വാത
ന്ത്ര്യം കവികൾക്കു സ്വതസ്സിദ്ധമാകയാൽ നമ്പ്യാർ പുരാ
ണ കഥയിൽ ചരിത്രസംഭവത്തെ പ്രസ്താവിച്ചതിൽ അത്ഭു
തമില്ല.

മേൽപ്പറഞ്ഞ സംഗതികൾ ആലോചിക്കുമ്പോൾ ഘോഷയാത്രയുടെ നിർമ്മാണകാലം ൯൨൬-ാമാണ്ടിലൊ അതിനുശേഷമൊ ആണെന്നും അതുതന്നെ നമ്പ്യാർ തിരുവനന്തപുരത്തു താമസമാക്കിയതിൽപ്പിന്നെയാണെന്നും വിചാരിക്കേണ്ടി വരുന്നുണ്ട്. എന്നാൽ ഈ ഊഹത്തിനു വിരോധമായ ഒരു ന്യായം ഇല്ലെന്നുമില്ല. പ്രസ്തുത കഥ തിരുവനന്തപുരത്തു വെച്ചുണ്ടാക്കിയതെങ്കിൽ പത്മനാഭസ്വാമിയേയും മാർത്താണ്ഡവർമ്മ മഹാരാജാവിനേയും ഉദ്ദേശിച്ചു വന്ദനം ചെയ്തിട്ടില്ലെന്നു മാത്രമല്ല, ചെമ്പകശ്ശേരി രാജാവിനെ വന്ദിച്ചിട്ടുമുണ്ടല്ലൊ എന്നാണ് ആ ഊഹത്തിന്നെതിരായ ന്യായം. ചെമ്പകശ്ശേരിയിലും തിരുവനന്തപുരത്തും താമസിച്ചിരുന്ന കാലങ്ങളിൽ നിർമ്മിച്ചിട്ടുള്ള തുള്ളലുകളിലെല്ലാം അതതു സ്ഥലത്തെ ക്ഷേത്രനാഥന്മാരെയും രാജാക്കന്മാരെയും വന്ദിക്കാതെ കാണുന്നത് ആ എതിർ വാദത്തിനു മതിയായ സമാധാനമായി വിചാരിക്കാവുന്നതാണ്. എന്നാൽ ചെമ്പകശ്ശേരി രാജാവിനെ വന്ദിച്ചതു പക്ഷെ പഴയ പരിചയംകൊണ്ടു വന്നതാണെന്നു വിചാരിക്കുവാനാണ് ന്യായം കാണുന്നത്. പ്രസ്തുത കൃതിയിലെ വന്ദനയെക്കാൾ പ്രാധാന്യം കല്പിപ്പാൻ കുളത്തിലെ സംഭവത്തിനാകുന്നു. ഓരോ കഥയിലെ വന്ദനം കണ്ടുമാത്രം അതതിന്റെ നിർമ്മാണകാലവും സ്ഥലവും നിർണ്ണയിക്കാൻ നിവൃത്തിയില്ലാത്തവണ്ണം തുള്ളൽക്കാർ ഭേദഗതികൾ വരുത്തുന്നതുകൊണ്ടു മററു സംഗതികൾക്കാണ് പ്രാധാന്യം കല്പിക്കേണ്ടത്.

കൊല്ലവർഷം ൯൧൭-ാം ൯൨൨-ാം മദ്ധ്യേ ഉണ്ടാക്കിയിട്ടുള്ള തുള്ളലുകൾ മിക്കവയും ചെമ്പകശ്ശേരിയിൽ താമസിക്കുന്ന കാലത്തുണ്ടാക്കിയവയാണെന്ന് വിചാരിക്കാം. പക്ഷെ അവയിലെ വന്ദനങ്ങളെമാത്രം വിശ്വസിക്കാൻ നിവൃത്തിയില്ല. എന്നാൽ നമ്പ്യാർ തിരുവനന്തപുരത്തു താമസമാക്കിയതിനുശേഷം നിർമ്മിച്ചിട്ടുള്ള ചില കൃതികളിൽ നിന്ന് അവയുടെ കാലം ഏതാണ്ട് ഊഹിക്കുവാൻ പ്രയാസമില്ല.

> "വഞ്ചിമഹീപതി വരകുലശേഖര
> സഞ്ചിത വിമല മഹാഗുണ സന്ദോഹ
> സഞ്ചിതനാകിയ സകല ജനേശന-
> ഞ്ചിത ധനജന കുലബലശാലി
> പഞ്ചശരോപമ കമ്രശരീരന-
> ചഞ്ചലമാനസ നതജനസാമാനൻ
> കിഞ്ചന കനിവതിലിഹ കിലപടിയന
> നെഞ്ചിനു വെളിവു വിശേഷിച്ചുളവാം".

എന്നും

> "ഫണിപതിശയനനന്ത പുരേശനു
> ണന്മതിയാകുമൊരടിയനു വിരവൊടു
> ഇന്നചെയ്യുന്നതിലുക സുഖമേ പദതളി
> രിണ പണിയുന്നേനാദരമിഹ സതതം"

എന്നും പ്രദോഷ മാഹാത്മ്യത്തിൽ കാണുന്നതിൽ നിന്ന് ഈ കൃതി തിരുവനന്തപുരത്തു വെച്ചുണ്ടാക്കിയതാണെന്ന് തെളിയുന്നുണ്ട്. നമ്പ്യാർ ചെമ്പകശ്ശേരി രാജധാനിയിൽ താമസിച്ചിരുന്ന കാലത്തു പത്മനാഭ സ്വാമിയുടേയും മാ

ര്‍ത്താണ്ഡവര്‍മ്മ മഹാരാജാവിന്‍റെയും സല്‍ഭാവം തന്നെ ഗ്രഹിച്ചതായി സൂചിപ്പിച്ചിട്ടില്ല. അതുകൊണ്ട് ഏതാദൃശമായ വര്‍ണ്ണനങ്ങള്‍ കാണുന്ന കൃതികള്‍ നിശ്ചയമായും തിരുവനന്തപുരത്തു വെച്ചുണ്ടാക്കിയവയാണെന്ന വിചാരിക്കാന്‍ വിരോധമില്ല.

ഈ കഥയുടെ നിര്‍മ്മാണകാലം കൊല്ലവര്‍ഷം ൯൨൫-ാമാണ്ടിലായിരുന്നുവെന്ന് ഊഹിക്കുവാന്‍ ഇതില്‍ ഒരു ലക്ഷ്യം കാണുന്നുണ്ട്.

> "ശോഭാസമുദയ പുഷ്പസ്വര്‍ണ്ണതുലാ-
> ഭാരാദി മഹാദാനങ്ങളും"

എന്നും "മന്ത്രജപം ബഹുമുറജപമൊരുദിശി" എന്നും പറഞ്ഞിരിക്കുന്നതില്‍നിന്നു നമ്പ്യാര്‍ ഈ രണ്ടു വിശേഷസംഭവങ്ങള്‍ക്കും സാക്ഷിയായിരുന്നു എന്നാണ് തോന്നുന്നത്. മാര്‍ത്താണ്ഡവര്‍മ്മ മഹാരാജാവിന്‍റെ 'തുലാഭാര'ക്രിയ നടത്തിയതു കൊല്ലവര്‍ഷം ൯൨൪-ാമാണ്ടിലാകുന്നു. പിന്നത്തെ കൊല്ലത്തിലാണ്, അതായതു ൯൨൫-ല്‍, ഇന്നും നടത്തിപ്പോരുന്ന രീതിയില്‍ മഹാരാജാവു മുറജപം നടത്തിയത്. ഈ കൃതിയില്‍ ഇങ്ങിനെ രണ്ടു പ്രത്യേക സംഭവങ്ങളെക്കുറിച്ചു പറഞ്ഞു കാണുന്നതിനാല്‍ ആ ക്രിയകള്‍ നടത്തിയതിനുശേഷമാണ് ഈ കൃതിയുണ്ടാക്കിയതെന്നു വിചാരിക്കുവാന്‍ ന്യായമുണ്ട്. തിരുവിതാംകൂറില്‍ വഴിപോക്കര്‍ക്ക് ഊട്ടുപുരകളിലും തണ്ണീര്‍പ്പന്തലുകള്‍ ആരംഭിച്ചതും ൯൨൬-ാമാണ്ടിലാകയാല്‍, ഈ കൃതിയില്‍ ആ സ്ഥാപനങ്ങളെക്കുറിച്ചു പ്രത്യേകം പ്രസ്താവിച്ചു കാണുന്നതില്‍നിന്ന് ഇതിന്‍റെ നിര്‍മ്മാണകാലം പ്രസ്തുത സംവത്സരത്തിലാ

ണെന്നൂഹിക്കുന്നത് അബദ്ധമായിരിക്കുമെന്നു തോന്നുന്നില്ല.

പ്രദോഷ മാഹാത്മ്യത്തിൽനിന്നു ചരിത്രസംബന്ധമായ മറെറാരു സംഗതികൂടെ ഊഹിക്കാമെന്നാണ് തോന്നുന്നത്. അതിന്റെ കർത്താവു നമ്പ്യാരായതുകൊണ്ടാണ് ആ ഊഹത്തിനു വഴിയാകുന്നത്. രാജ്യലോഭം മൂലം സാലപൻ വിമലന്റെ രാജ്യം കൈക്കേറിയതാണ് കഥ. അതിൽ നമ്പ്യാർ സാലപനെ മാർത്താണ്ഡവർമ്മയായും വിമലനെ ചെമ്പകശ്ശേരി രാജാവായും സങ്കല്പിച്ചിട്ടില്ലേ എന്നാണ് സംശയം. വടക്കുംകൂറു മുതലായ രാജ്യങ്ങൾ പിടിച്ചടക്കിക്കഴിഞ്ഞപ്പുറം മഹാരാജാവിനും രാമയ്യനും ചെമ്പകശ്ശേരിയും കൂടെ കീഴടക്കണമെന്നു പ്രത്യേകം താൽപ്പര്യമുണ്ടായിരുന്നു. ഈ കൃതിയിൽ

"ഏതിനനേകം മൊഴിപറയുന്നിതു
ദന്തിരഥാദി ധനങ്ങളശേഷവു
മിപ്പൊഴുതെങ്കൽ കയ്യാളിച്ചിഹ
കപ്പംതന്നു പൊറുക്കാമെങ്കിൽ
ഇപ്പടവന്നതു മാററിയയക്കാം"

എന്നു സാലപൻ മുന്നറിവു കൊടുത്തതുപോലെ രാമയ്യൻ ദളവ ചെമ്പകശ്ശേരി രാജാവിനോടാവശ്യപ്പെടുകയുണ്ടായി. അതിനു വിമലന്റെ മറുപടി

"അന്യജനങ്ങടെ നാട്ടിൽ ബഹുധന
ധാന്യസമൃദ്ധികൾ കാണുന്നേരം
തന്നുടെ കരളിൽ മുഴുക്കുമസൂയയി
തിന്നിഹ കാരണമെന്നേ വേണ്ടൂ;

തന്നെക്കാൾ വലുതായിട്ടൊരുത്തൻ
മന്നിലിരിക്കുന്നതെന്നോർത്ത ഭാവം
വന്നുഭവിക്ക നിമിത്തം നമ്മൊടു
ജന്യത്തിന്നു മുതിൎന്നു ഭവാനിഹ

X X X X X

ഒന്നിനുകൊണ്ടു നമുക്കൊരു ഖേദം
വന്നു ഭവിപ്പാനില്ലട സാല്വ!
വന്നുളവന്നു ഭവാനെ വണങ്ങി
തന്നുടെ നാട്ടിലിരിപ്പാനാഗ്രഹം
തോന്നുന്നില്ല ധരിച്ചീടുക നീ!"

എന്നായിരുന്നു. അതിനും പുറമെ സാല്വൻെറ സൈന്യങ്ങളെ വരുത്തിയതു

"ഇക്കാലം വിദൎഭൻെറ ദിക്കുകളെല്ലാമിങ്ങു
ടക്കെണമെന്നുറച്ചു 'മറക്കല' പുരുഷാര
മൊക്കെയും വരുത്തിക്കൊണ്ടെഴുന്നിച്ചു പുറപ്പെട്ടു".

തെക്കുള്ള സൈന്യത്തെയാണെന്നും പറയുന്നുണ്ട്. പുരാണപ്രകാരം സാല്വ രാജ്യം സ്ഥിതിചെയ്യുന്നതു വിദൎഭത്തിൽ നിന്നു വടക്കാകയാൽ, ഇവിടെ പറയുന്നതു തിരുവിതാംകൂർ സൈന്യത്തെ ഉദ്ദേശിച്ചാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നുതന്നെയല്ല, യുദ്ധം ആരംഭിച്ചതു സാല്വൻ "സൎപ്പം ദൈവതമാകിന ബാണം" അയച്ചുകൊണ്ടാകുന്നു. പുരാണ കഥയായി വിചാരിക്കുകയാണെങ്കിൽ ആദ്യമേതന്നെ ദിവ്യാസ്ത്രം അയയ്ക്കുന്നതു ധനുൎവ്വേദ ധൎമ്മത്തിനു യോജിച്ചതുമല്ല. നേരെമറിച്ചു കേരളീയ സൈന്യങ്ങളുടെ ഇടയിൽ

ആദ്യം തന്നെ അസ്ത്രപ്രയോഗം തുടങ്ങുന്നതു സാധാരണവുമായിരുന്നു. ഇവിടെ വിഷമയമായ അസ്ത്രപ്രയോഗത്തെ സൂചിപ്പിച്ചതു ചെമ്പകശ്ശേരി രാജാവിന്റെ വില്ലാളികളുടെ വിഷബാണങ്ങളെ കുറിച്ചാണെന്നു വിചാരിപ്പാൻ വിരോധമില്ല. ഈ സന്ദർഭത്തിൽ കവി മാർത്താണ്ഡവർമ്മയെ വിമർദ്ദനായും ചെമ്പകശ്ശേരി രാജാവിനെ സാല്വനായും സ്ഥലം മാററിയതു പക്ഷെ പരമാർത്ഥം പരസ്യമാകാതിരിക്കുവാനായിരിക്കാം. പ്രസ്തുത യുദ്ധത്തിൽ ചെമ്പകശ്ശേരി സൈന്യത്തിന്റെ വിഷബാണമേററു തിരുവിതാംകൂർ സൈന്യത്തിനു വളരെ നാശം സംഭവിച്ചതിനാൽ, രാമയ്യൻദളവ ആക്രമണം നിറുത്തി ഡലിനോയിയുടെ കീഴിൽ വന്നിരുന്ന സൈന്യത്തെ പ്രതീക്ഷിച്ചുകൊണ്ടു "തോട്ടപ്പള്ളി" എന്ന സ്ഥലത്തു സന്നദ്ധമായി താമസിച്ചതേയുള്ളു. ചെമ്പകശ്ശേരി സൈന്യത്തിന്റെ ശരമേററു പററിയ നാശം കണ്ടു തിരുവിതാംകൂർ സൈന്യം മൂഢവിശ്വാസം മൂലം ശത്രുസൈന്യത്തെ നയിച്ചിരുന്നതു സാക്ഷാൽ അമ്പലപ്പുഴ കൃഷ്ണൻ തന്നെയാണെന്നുപോലും വിശ്വസിച്ചു ഭയവിഹ്വലമായിത്തീർന്നു. പക്ഷെ പിറെറന്നാം ഡലിനോയിയുടെ സൈന്യത്തിന്റെ വെടിയുണ്ടകൾ സൂക്ഷ്മാവസ്ഥയെ വെളിപ്പെടുത്തി. ഇവിടെ "ആഗ്നേയാസ്ത്രമയച്ചിതു സാല്വൻ" എന്നു കാണുന്നതു പീരങ്കിയുണ്ടകളെ ഉദ്ദേശിച്ചു പറഞ്ഞതായിട്ടാണ് കാണുന്നത്.

"ചണ്ഡശരം കൊണ്ടവനിപതിയുടെ
മുണ്ഡവുമാശു മുറിച്ചു തദാനീം"

എന്നു വിമൎക്കന്റെ അന്ത്യത്തെക്കുറിച്ചു കവി പറഞ്ഞിട്ടു
ണ്ടെങ്കിലും ഏവംവിധമായ അവസാനത്തിന് ഒരു സമാ
ധാനം പറയാതിരുന്നില്ല. യഥാൎത്ഥമായ സംഭവത്തെക്കുറി
ച്ചാണ് പറഞ്ഞിരുന്നതെങ്കിൽ ഇങ്ങിനെ ഒരു സമാധാ
നം ആവശ്യമുണ്ടായിരുന്നില്ല. നമ്പ്യാർ പറഞ്ഞ സമാധാ
നം

"പ്രാണവിനാശമടുത്തവൎക്കിന്നു
വേണം കാരണമെന്നില്ലേതും
ബാണം തന്നുടെ ബലമല്ലെന്നറി
യേണം സൎവ്വ ജനങ്ങളിതെപ്പോൾ"

എന്നാകുന്നു. ഈ യുദ്ധത്തെ സംബന്ധിച്ചു സൈന്യാധിപ
നായ പണിക്കരും പുരോഹിതനായ ഭട്ടതിരിയും കീഴടങ്ങാ
ൻ ഉപദേശിച്ചപ്പോൾ രാജാവു നീരസം നടിച്ചു ചൂതുകളി
ക്കാൻ ഇരിക്കുകയാണ് ചെയ്തതു്. തന്മൂലം ദളവ കൊട്ടാര
ത്തിൽ പ്രവേശിച്ചു രാജാവിനെ ബന്ധനസ്ഥനാക്കി തിരു
വനന്തപുരത്തേക്കയയ്ക്കുവാൻ സംഗതിയായി. ഈ അപ
ജയം സംഭവിച്ചതു കാലക്കേടു കൊണ്ടാണെന്നു മേൽ ഉദ്ധ
രിച്ച വരികൾ സൂചിപ്പിക്കുന്നുണ്ടെങ്കിലും, വേറെ ചില ച
രിത്ര ലക്ഷ്യത്തേയും ധ്വനിപ്പിക്കുന്നുണ്ടെന്നു വിചാരിക്കേണ്ടി
യിരിക്കുന്നു. മാത്തൂർ പണിക്കരും ഭട്ടതിരിയും കേരള ചാ
ണക്യനായ രാമയ്യൻ ദളവയുടെ തന്ത്രത്തിൽപ്പെട്ടു രാജ
ദ്രോഹകരമായി പ്രവൎത്തിച്ചതുകൊണ്ടാണ് അന്നു ചെമ്പ
കശ്ശേരി രാജാവിന് ഈ അപജയം സംഭവിച്ചതെന്നു പ
ക്ഷാന്തരമാണ് ആ ചരിത്ര വൎത്തമാനം. * ഈ രഹസ്യം ന

* K. P. Padmanabha Menon's History of Kerala Part II page 121.

നമ്പ്യാൎക്കറിയുവാൻ സാധിച്ചതിനാലായിരിക്കാം ആ സംഭവ ത്തിന്നുശേഷം അടുത്തുണ്ടാക്കിയ ഘോഷയാത്രയിൽ

“മാററാൎക്കനിവോരമെല്ലാത്ത
കൂററാരേക്കാളം മാററാർ നല്ലൂ”

എന്ന് ഒരു സദാചാരവാക്യമായി പറഞ്ഞിരിക്കുന്നത്. സാ ലപന്റെ അന്ത്യത്തിന്റെ ശക്തിയെല്ലെന്ന സൎവ്വജനങ്ങളും അറിയേണമെന്ന പ്രത്യേകം പറഞ്ഞതു മററുള്ളവരുടെ ദോഷമാണെന്ന സൂചിപ്പിക്കാനാകുന്നു. നമ്പ്യാർ പറഞ്ഞതു കൊണ്ടാണ് ഈ മാതിരിയിൽ പലതും ഊഹിക്കേണ്ടി വന്നത്.

“ശ്രീമൽതിരുവനന്താലയാധീശ!
ശ്രീപത്മനാഭ! നമസ്തേ നമോസ്തുതേ”

എന്നും

“വഞ്ചിക്ഷ്മാപാല ബാലമാൎത്താണ്ഡനാ
മഞ്ചിത ശ്രീകുലശേഖരാങ്കൻ
ആൎത്താവനോദാരശീലനാമെല്ലപ്പ
മാൎത്താണ്ഡമന്ത്രി നിജസചിവാസനനാൽ”

എന്നും ഹരിണീസ്വയംവരത്തിൽ കാണുന്നതുകൊണ്ട് ആ തുള്ളൽ തിരുവനന്തപുരത്തു വെച്ചുണ്ടാക്കിയതാണെന്ന തെ ളിയുന്നുണ്ട്. അതിനും പുറമെ അതിന്റെ നിൎമ്മാണകാലം ൯൩൭-നും ൯൩൩-നും മദ്ധ്യേയാണെന്നും വിചാരിക്കാം. എന്തുകൊണ്ടെന്നാൽ, മാൎത്താണ്ഡൻപിള്ള മാൎത്താണ്ഡവ ൎമ്മ മഹാരാജാവിന്റെ മന്ത്രിപദത്തെ പ്രാപിച്ചതു ൯൩൭-ൽ രാമയ്യൻ ദളവ മരിച്ചതിൽപ്പിന്നെയാകുന്നു. മാൎത്താണ്ഡവ ൎമ്മ മഹാരാജാവു തീപ്പെടുന്നതുവരെ സൎവ്വാധികാൎയ്യക്കാരാ

യിരുന്ന മാർത്താണ്ഡൻപിള്ളയെ ദളവയാക്കിയില്ലെങ്കിലും, രാജ്യകാര്യങ്ങളിൽ അദ്ദേഹത്തിനെ തന്നെയാണ് തിരുമനസ്സുകൊണ്ടു മന്ത്രിസ്ഥാനം കല്പിച്ചു പ്രവർത്തിച്ചു വന്നത്. അതുകൊണ്ട് ഈ കൃതിയുടെ നിർമ്മാണകാലം രാമയ്യന്റെയും മഹാരാജാവിന്റെയും നിര്യാണകാലത്തിനു മദ്ധ്യയാണെന്നു തെളിയുന്നുണ്ട്.

"ബാലമാർത്താണ്ഡവർമ്മേന്ദ്ര വിരചിതമാം
ചാലചൂഡാമണി പ്രേരണം കാരണം
ഖിലാരസജ്ഞനാമയ്യപ്പമാർത്താണ്ഡ
ബാലമന്ത്രി പ്രവരന്റെ നിദേശാനു
കൂലമായുള്ള വിരാടപ്രമേയമി
ക്കാലങ്ങളിൽ പ്രകാശിക്കണമീശ്വര!"

എന്ന് ഹനുമദുത്ഭവത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് അതും മേൽപ്പറഞ്ഞ കാലത്തിനിടയിൽ നിർമ്മിച്ചതാണെന്നു തെളിയുന്നുണ്ട്.

"അമ്പലപ്പുഴെ വാഴുമരവിന്ദാക്ഷനമ്മന്റെ
വമ്പിച്ച പരബ്രഹ്മസ്വരൂപികൾ പഴിപോലെ
സമ്പന്നപ്രകാരമത്ത വഹിച്ചു വഞ്ചിരാജന്റെ
സമ്പത്തിന്നനുകൂലം പ്രകാശിച്ചു വിളങ്ങുന്നു;
പാർത്തലത്തുതം! ബാലമാർത്താണ്ഡക്ഷിതീന്ദ്രന്റെ
വാർത്താവൈഭവമെല്ലാമോർത്താലതിലുള്ളതും
മാർത്താണ്ഡപ്രതാപൻ ശ്രീമാർത്താണ്ഡാവനീചന്ദ്രൻ"

എന്നു കൃഷ്ണലീലയിലും

"വഞ്ചിരാജകുലോത്തമൻ കുലശേഖരപ്പെരുമാൾമോദാ
വടിവിലടിമന വിനകളൊഴിവതിന്നാശ്രയം പരമാശ്രയം"

എന്ന സഭാപ്രവേശത്തിലും

> "അഞ്ചിതാമലവേഷഭൂഷണ ശോഭിതായ നമോസ്തുതേ
> വഞ്ചിഭൂപതി വിരഹിവിഡംബിതായ നമോസ്തുതേ"

എന്ന കംസന്റെ വധത്തിലും കാണുന്നതിനാൽ ഇവയും മാർത്താണ്ഡവർമ്മ മഹാരാജാവിനെ സേവിച്ചു കവി തിരുവനന്തപുരത്തു താമസിച്ച കാലത്തുണ്ടാക്കിയവയാണെന്നു വിചാരിക്കാം.

> "രാജപൂജ്യർ മഹാവഞ്ചിരാജവർമ്മേന്ദ്രഭൂപാലൻ
> കാമദൻ കോമളാകാരൻ കാമിനീമാനസമാരൻ
> യാമിനീശാനനൻ വീരൻ ഭൂമിദേവപ്രിയൻ ധീരൻ
> ഭൂരിസന്താപനിവാരൻ ഭൂജാമേചകമാധാരൻ
> വഞ്ചിമാർത്താണ്ഡവർമ്മ ശ്രീരാഗിനായകൻ മഹാപുണ്യം
> സഞ്ചിതമഞ്ചിതമാക്കിസ്സന്തതം സംജയിക്കുന്നു."

എന്ന് ഹരിശ്ചന്ദ്രചരിതത്തിൽ കാണുന്നതിൽ നിന്ന് ഇതുണ്ടാക്കിയതു കാർത്തികതിരുനാൾ മഹാരാജാവിന്റെ വാഴ്ചക്കാലത്താണെന്നു സ്പഷ്ടമാകുന്നു. ഇങ്ങിനെ ചില മുദ്രകൾ കാണുന്ന കൃതികളുടെ സ്ഥലകാലങ്ങളെക്കുറിച്ചു മാത്രമേ ഏതാദൃശമായ അനുമാനങ്ങൾക്കു നിവൃത്തിയുള്ളൂ. ഉദ്ദേശം മുപ്പതോളം കഥകളിൽ മിക്കവാറും വന്ദനങ്ങൾ കാണാത്ത സ്ഥിതിക്ക് അവയെ സംബന്ധിച്ചു ശരിയായി യാതൊരു ഊഹത്തിനും വഴികാണുന്നില്ല. അതുകൊണ്ടു നമ്പ്യാരുടെ തുള്ളലുകളുടെ ജന്മഭൂമിയെയോ നിർമ്മാണകാലത്തെയോ കുറിച്ചു വളരെ ക്ലേശിക്കേണമെന്നില്ല. അവയെ

ക്കാം പ്രാധാന്യമുള്ള മററു സംഗതികളെക്കുറിച്ചു ചിന്തി
ക്കാം.

---

# അദ്ധ്യായം ൬.

## വിദ്വാന്മാർ.

“വിദ്വാൻ സൎവ്വത്ര പൂജ്യതേ” എന്ന് അനുഭവസ്ഥ
നായ ഒരു വിദ്വാൻ പറഞ്ഞതു പുരാതന കാലത്തെ അവ
സ്ഥയെക്കുറിച്ചാകുന്നു. നമ്പ്യാരുടെ കാലമായപ്പോഴും ആ
ആപ്തവാക്യത്തെ അല്പം ഭേദപ്പെടുത്തി ‘വിദ്വാന്നു സൎവ്വത്ര
പൂജ്യം’ എന്നാക്കേണ്ടി വന്നു എന്ന് അദ്ദേഹത്തിന്റെ തു
ള്ളലുകളിൽനിന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. വിദ്വാന്മാൎക്കു
പ്രായേണ മനഃസംസ്കാരം കുറഞ്ഞു വന്നതിനാൽ അന്ന്
അവർ അഹൎവൃത്തിക്കുവേണ്ടി ഓരോ വിദ്യകളുടെ പൊ
ട്ടും പൊടിയും കരസ്ഥമാക്കി മററുള്ളവരുടെ കണ്ണിൽപ്പൊ
ടിയിട്ടും അസൂയാലുക്കളായി അന്യോന്യം അപലപിച്ചും കാ
ലം കഴിച്ചിരുന്നു എന്നാണ് തോന്നുന്നത്.

“തൎക്കവ്യാകരണാദി പഠിച്ചതു
മൊക്കെ മറന്നു മലൎന്നുകിടക്കും;
കൈക്കൽപ്പണമില്ലാതെ വരുമ്പോൾ
കടവും വന്നു തലയിൽക്കേറും”.

എന്നു പ്രദോഷമാഹാത്മ്യത്തിൽ പറയുന്നതു വിദ്വാന്മാൎക്കു
ശരിയായ മനഃസംസ്കാരം സിദ്ധിക്കായ്കകൊണ്ടു ത്യാജ്യങ്ങ
ളായ ലൌകിക വിഷയങ്ങളിൽ ആസക്തി വൎദ്ധിച്ചു നിന്ദ്യ
ന്മാരായിത്തീരുന്നുണ്ടെന്നതിനെ തെളിയിക്കുകയാകുന്നു.

"ജ്യോതിഷക്കാരനും മന്ത്രവാദിക്കുമൊ-
ട്ടാതുരന്മേവുന്ന വൈദ്യനും വേശ്യക്കും
ഒട്ടും മടിക്കാതെ വേണ്ടതു നൽകുവാൻ
ഭൂതലവാസികൾക്കില്ലൊരു സംശയം;
മററുള്ള ശാസ്ത്രങ്ങളെല്ലാം പണിപ്പെട്ടു
പാറ്റിച്ചുകൊണ്ടു നടക്കുന്ന ദോഷന്നു
കൊററുമാത്രം പോലുമെങ്ങും കഴിവരാ
മററുള്ളതോ പിന്നെയെന്തു പറയേണ്ടു!"

ഇവിടെ സാഹിത്യത്തിൽ വിദ്വാന്മാരായിട്ടുള്ളവരുടെ കഷ്ടസ്ഥിതിയെക്കുറിച്ചാണ് നമ്പ്യാർ ആവലാതിപ്പെടുന്നത്. അവരെ 'ദോഷ'ന്മാരായിട്ടാണ് ജനസാമാന്യം കരുതിയിരുന്നതെന്നാണ് അദ്ദേഹത്തിൻെറ ആക്ഷേപം. വിദ്വാന്മാരെ യഥോചിതം ആദരിക്കുവാൻ ജനസാമാന്യത്തിനു വൈമനസ്യം ജനിച്ചു തുടങ്ങിയപ്പോൾ ജീവിതം നയിക്കാൻവേണ്ടി പലരും വിദ്വാൻെറ വേഷംകെട്ടി തട്ടിപ്പുകാട്ടി മററുള്ളവരെ പററിച്ചു നടന്നു തുടങ്ങിയെന്നാണ് കവി ആക്ഷേപിക്കുന്നത്. ജൌതിഷി, മന്ത്രവാദി, വൈദ്യൻ എന്നിവർ അതതു ശാസ്ത്രങ്ങളിൽ ശരിയായ പാണ്ഡിത്യം സമ്പാദിക്കാതെ ജനങ്ങളുടെ കയ്യിൽനിന്നു പണം പിടുങ്ങുവാൻ മാത്രം പല സൂത്രങ്ങളുംകൊണ്ടു നടന്നിരുന്നു എന്നും ആ തരക്കാർ അക്കാലത്തു വർദ്ധിച്ചു വന്നിരുന്നു എന്നും തെളിയുന്നുണ്ട്. അതിനും പുറമെ, ശാസ്ത്ര പഠനത്തിൻെറ ഉദ്ദേശം "മെച്ചത്തിലർത്ഥമുണ്ടാക്കു"വാൻ മാത്രമായിരുന്നു എന്നും തൻമൂലം വിദ്വാന്മാർക്കു ശാസ്ത്രസാരം ഗ്രഹിച്ച് അതിന്നനുരൂപമായ വിധത്തിൽ ജീവിക്കേണമെന്ന മോഹം ഇല്ലാതായി എന്നുമാണ് കവിയുടെ വാദം. ആ വക വേഷ-

ക്കാരുടെ സമ്പ്രദായത്തെ കവി വിവരിക്കുന്നതിന്റെ യാഥാർത്ഥ്യം നമ്മുടെ ഇന്നത്തെ അനുഭവത്തിൽനിന്നു സ്പഷ്ടമാകുന്നതാണ്. കവി പറയുന്നതു നോക്കുക.

“ജ്യോതിഷക്കാരനായ്ച്ചെന്നു ധാനികന്റെ
ജാതകമെല്ലാം വരുത്തി വിചാരിച്ചു
(1) കൈതവം നന്നായ്പ്പറഞ്ഞു ഫലിപ്പിച്ചു
കൈമടക്കംകൊണ്ടു പോകുന്നിതു ചിലർ.”
“വൈദ്യക്കാരനെക്കൊണ്ടുടൻ രോഗിയെ ഭ്രമിപ്പിച്ചു
ചിലരെച്ചെന്നു ചികിത്സയും കല്പിച്ചു
(2) കൽക്കത്തിനും കഷായത്തിനും കാനനേ
നിൽക്കുന്ന വേരുകളൊക്കെപ്പറിപ്പിച്ചു
തൈലത്തിലെണ്ണയും നെയ്യും പൊടികളും
മിക്കവാറും തന്റെ പുസ്തകത്തിൽക്കണ്ട
തൊക്കെ പ്രയോഗിച്ചു പട്ടും പണങ്ങളും
കൈക്കലാക്കിക്കൊണ്ടു മണ്ടുന്നിതു ചിലർ”.
(3) “പാഠകന്മാരെന്നു ഭാവിച്ചുകൊണ്ടത്രെ
വാദമതെ നിന്നുടൻ ജല്പിച്ചു ജല്പിച്ചു
മൂഢരെബ്ബോധം വരുത്തിക്കനസ്ഥമാ
ക്കിടുന്നു വിത്തം വിശദരായുള്ളവർ”.

രുക്മിണീസ്വയംവരം.

ഇവിടെ “മൂഢരെബ്ബോധം വരുത്തി” എന്നു കവി പറഞ്ഞിരിക്കുന്നതു മൂഢന്മാരെ ‘വിജ്ഞാനികളാക്കി’ എന്നല്ല, കാര്യസാരജ്ഞന്മാരല്ലാത്തവരെ ‘മെരട്ടി’ എന്നാകുന്നു. അങ്ങിനെ ചെയ്യുന്നവരെ മൂഢന്മാർ ‘വിശദ’ന്മാരാണെന്നു വിചാരിക്കുകയും ചെയ്യുന്നു എന്നാണ് കവി പറഞ്ഞതിന്റെ സാരം.

(4) "കപട്ടിവരെന്നു കണ്ടാൽച്ചിലജനം
കൊട്ടിക്കുതിക്കുന്ന ചിരിതെന്നും വരും;
അംഗുലിമാത്രം കൊടുത്തതുവകം ചിലർ
കല്പിച്ചു കേളികൊട്ടിച്ചുവെന്നും വരും;
ആട്ടങ്ങളിൽ കൃഷ്ണനാട്ടം ശ്രമം രാമ
നാട്ടം തുടങ്ങിയാൽ കോട്ടുവരും ഉദയം."

ഹരിണീസ്വയംവരം.

വിനോദത്തിന്നു വഴിയുള്ള 'കഥകളി'യിൽപോലും സാമാന്യ ജനങ്ങൾക്കു പ്രതിപത്തിയില്ലെന്നു കാണിക്കുവാനാണ് അവരുടെ അവശതയെക്കുറിച്ചു കവി പറയുന്നത്. ശാസ്ത്രീയമായ കലകളിൽവെച്ചു പ്രയാസപ്പെട്ടു പഠിക്കേണ്ടുന്ന ഒന്നാകുന്നു കഥകളി. അതിലെ രസികത്വം ഗ്രഹിക്കത്തക്ക വിദഗ്ദ്ധത്വം ജനസാമാന്യത്തിന്നില്ലാതായതിനാലാകുന്നു അതിൽ വിപ്രതിപത്തിയുണ്ടായതെന്നും കൃഷ്ണനാട്ടം കളിക്കു ദൈവികമായ ഒരു പ്രാധാന്യമുണ്ടെന്നു സാധാരണജനം മൂലം കല്പിച്ച് അത് ആടിക്കുവാൻ ചിലർ സമ്മതിച്ചിരുന്നു എന്നുമാണ് കവി പറയുന്നത്.

നമ്പ്യാരുടെകാലത്തു ഭാഷാകവികളെയും അവരുടെ കൃതികളെയും കുറിച്ചു വിദ്വാന്മാർക്കു തീരെ ആനുകൂല്യമുണ്ടായിരുന്നില്ലെന്നും അത് അദ്ദേഹം അനുഭവിച്ചറിഞ്ഞ വാസ്തവമാണെന്നും താഴെ ഉദ്ധരിക്കുന്ന വരികൾ തെളിയിക്കുന്നതാണ്.

(1) "സജ്ജനത്തിന്നു സംസ്കൃതകവികൾക്കു കൊള്ളു (കയുമില്ല,
ദുർജ്ജനത്തിന്നതിനു കൊള്ളാത്ത സന്ദേഹമൊന്നുമില്ലല്ലോ കാരണം".

സഭാപ്രവേശം.

"കീർത്തിക്കു കൊതികൊണ്ടുകിതവന്മാരവരൊക്കെ
(2) കീർത്തിക്കുന്നതു കേട്ടാൽ അപിപ്രായമെന്നിയേ തോന്നാ
ഇതുവണ്ണം ചിലർക്കിപ്പോളവമാനം കലരുന്ന
ഭാവവുമെങ്കിലുണ്ടെന്നാൽ ഭയമില്ല തരിമ്പില്ല".

കുംഭകർണ്ണവധം.

എന്നതന്നെയല്ല, പരണ്ണണത്തിൽ കണ്ണുകടിയുള്ളവർ കുറവായിരുന്നില്ലെന്നും അവർ നമ്പ്യാരെ ദൂഷണം ചെയ്തിരുന്നു എന്നും തോന്നുന്നുണ്ട്.

"കുറവുംകുറവും നോക്കിപ്പറവാനുണ്ടൊരുകൂട്ടം
ഇരുകണ്ണും മിഴിച്ചുള്ള മനുഷ്യർ വസിക്കുന്നു;
മറിവുംമായവുമെല്ലാം മറച്ചുവെച്ചുകൊണ്ടല്ലോ
മറിവുള്ള ജനമെന്നു പുറമേ ഭാവവുംകെട്ടി
തറമേലേറി നിന്നോരോ നിറമേറും സഭതന്നി
ലിരുന്നിട്ടുൽകട ചൊല്ലിത്തുടങ്ങും പൂരുഷന്മാരെ
കുറവാരണ്ണംകണ്ടു നിറഞ്ഞുള്ളിലസൂയകൊ
ണ്ടുറഞ്ഞു ചാടിയോരോന്നുപറഞ്ഞു ഭർത്സനം ചെയ്യും".

കൃഷ്ണലീല.

മനുഷ്യപ്രകൃതികളുടെ ഇത്തരം വികൃത സ്വഭാവം അന്നും ഉണ്ടായിരുന്നു എന്നുള്ളതിനു ഇന്നത്തെ അനുഭവംതന്നെ നല്ല ലക്ഷ്യമാകയാൽ, ഈ സംഗതിയെക്കുറിച്ചു വിസ്തരിക്കേണമെന്നില്ല. നമ്പ്യാർ ഏതാദൃശമായ ദുഃഖവാക്കും അവലാതിയും പലസ്ഥലത്തും ഉപയോഗിച്ചു കാണുന്നതിനാൽ അസൂയാലുക്കളിൽനിന്ന് അദ്ദേഹം വളരെ ദുർവ്വാക്കു കേട്ടിട്ടുണ്ടെന്നാണ് തോന്നുന്നത്.

"കണ്ടതുംകേട്ടതും കട്ടുകൊണ്ടന്നു താ
നുണ്ടാക്കിയോരു പ്രബന്ധമെന്നിങ്ങിനെ
കണ്ടടിക്കിൽച്ചെന്നു ചോദന്നൊ ദുഷ്കവി
കണ്ടകന്മാരെ സമക്ഷത്തൊരേടത്തു
കണ്ടുപോയെങ്കിൽ കുളിച്ചു പുണ്യാഹാദി
കൊണ്ടുതന്നംഗം വിശുദ്ധമാക്കീടണം"

എന്നു കൃഷ്ണലീലയിലും,

"സൽക്കവിപ്രവരൻ ചമച്ച കവി പ്രബന്ധനിബന്ധനം
തസ്കരിച്ചു വലിച്ചുകെട്ടിയ കഷ്ടിപിഷ്ടികവിത്തരം
ദുഷ്കവിക്കൊരു നാണമില്ലതു ചൊല്ലുവാനിഹ വല്ലതും
ദുഷ്ടബുദ്ധികളോർത്തറിഞ്ഞു പറഞ്ഞതൊക്കെ വൃഥാഫലം"

എന്നു സഭാപ്രവേശത്തിലും പറയുന്നതുകൊണ്ടു സാഹിത്യചോരണം എന്ന ദുഷ്കൃത്യം അന്നും അസാധാരണമായിരുന്നില്ലെന്നു തെളിയുന്നുണ്ട്. മേൽപ്പറഞ്ഞ സംഗതികളിൽ നിന്ന് അന്നത്തെ വിദ്വാന്മാരുടെ സ്ഥിതിഗതികൾ ഏതാണ്ടറിയാമല്ലൊ.

---

# അദ്ധ്യായം ൧.

## നായന്മാർ.

നമ്പ്യാരുടെ തുള്ളലുകളിൽ നിന്ന് അന്നു കേരളത്തിലുണ്ടായിരുന്ന സമുദായക്കാരുടെ സാംസർഗ്ഗികവും രാഷ്ട്രീയവുമായ നിലയേയും അവരുടെ ആചാരാദിയേയും കുറിച്ചു നമുക്കു സാമാന്യമായ ഒരറിവു കിട്ടുന്നുണ്ട്.

"നാടുകൾതോറും നായന്മാരുടെ
വീടുകൾ കണ്ടാലറിയാം നൃപന്മാരുടെ
കേടുകൾകൂടാതുള്ളോരു സമ്പൽ
പ്രൌഢികളെല്ലാമധികമനോജ്ഞം".

പ്രദേശമാഹാത്മ്യം.

നായന്മാരുടെ വീടുകൾ കണ്ടാൽ രാജാവിന്റെ പ്രതാപത്തെ അനുമാനിക്കാമെന്നു കവി പറയുന്നതിന്റെ താൽപ്പര്യം നായന്മാരുടെ ശക്തിയെയാണ് രാജാവിന്റെ അന്തസ്സിനെ നിലനിർത്തിയിരുന്നതെന്നാകുന്നു. പ്രബലന്മാരായ നായന്മാരുടെ വീടുകൾ അധികമുള്ള നാടുകളിലെ രാജാക്കന്മാർ പ്രാബല്യമുള്ളവരായിരുന്നെന്നും നേരെമറിച്ചു നായന്മാർ മോശക്കാരായിരുന്നെങ്കിൽ, രാജാവിന്റെ സ്ഥിതിയും മോശമായിരുന്നു എന്നുമാണ് സാരം. അതായത്, അക്കാലത്തു നായന്മാരായിരുന്നു രാജ്യത്തു പ്രമാണികൾ.

മേൽപ്പറഞ്ഞ സംഗതിയെ 'കേരളക്ഷിതി രത്നമാല' യിലെ ൧൧൭-ാമത്തെ ശ്ലോകത്തിന്റെ താൽപ്പര്യം തെളിയിക്കുന്നുണ്ട്. അതിൽ "സാർവ്വഭൌമൻ കൂടെ അവരെ കണ്ടാൽ എഴുന്നേൽക്കണം. ഭൂപാലനം ചെയ്യുന്നവരുടെ പ്രാണൻ ശസ്ത്രത്തിങ്കലും അങ്ങിനെയുള്ള ശസ്ത്രമുള്ളവർ ഗുരുനാഥന്മാരായും ഭവിക്കുന്നു" എന്നാണ് പറയുന്നത്. അതുപോലെതന്നെ നായന്മാരുടെ പ്രാമാണ്യത്തെക്കുറിച്ചു ലോഗൻ സായ്വ് * "ഉയർന്ന തരത്തിലുള്ള നായന്മാർ കേരള ക്ഷത്രിയരുടെ സ്ഥാനം വഹിക്കുന്നു. അവരുടെ വൃത്തി നാടുവാഴ്ക,

* Malabar Manual page 117-118.

പടനടത്തുക മുതലായതായിരുന്നതിനാലും, മററു രാജ്യങ്ങളിൽ ഈ പ്രവൃത്തി ക്ഷത്രിയ ജാതിക്കു വെച്ചിട്ടുള്ളതായിരുന്നതിനാലും കേരള ശൂദ്രരിൽ ഉയൎന്ന തരക്കാൎക്ക് ഉൽകൃഷ്ടത കല്പിച്ചു" എന്നും പറയുന്നുണ്ട്. പണ്ടത്തെ നാടുവാഴികളായിരുന്ന നായർ കുടുംബക്കാരിൽ പലരും ഇന്നും ഈ ആഭിജാത്യം അഭിനയിച്ചു കാണുന്നുണ്ടല്ലൊ.

"മീശക്കൊമ്പും പന്തക്കഴലും
ദേശത്തെക്കൊത്ത മുമ്പും വമ്പും".

രുഗ്മിണീസ്വയംവരം.

അന്നു നായന്മാൎക്കു തന്നെയായിരുന്നു. "നായന്മാർ ഏററവും കുലീനന്മാരാണ്. അവൎക്കു നാട്ടിൽ ശ്രേഷ്ഠതയുണ്ട്. അവർ എല്ലായ്പോഴും ആയുധപാണികളായി നടക്കുന്നു" എന്നു 'ബാർബോസ'യും "എല്ലാ നായന്മാരും ഒരു തോക്കും ഒരു വാളും സാധാരണമായി കൊണ്ടു നടന്നിരുന്നു" എന്നു 'ഡോക്ടർ ബുക്കാനൻ'നും പറയുന്നതു മേൽ ഉദ്ധരിച്ച വരികളുടെ പരമാൎത്ഥത്തെ തെളിയിക്കുന്ന ലക്ഷ്യങ്ങളാകുന്നു.

മേൽപ്പറഞ്ഞ "പന്തക്കഴൽ" എന്നതിനെ ഒരുതരം വാദ്യത്തിനുള്ള ഉപകരണമായി ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. അതു ശരിയല്ല. ദേശത്തേയ്ക്കു മുമ്പും വമ്പുമുള്ള മീശക്കൊമ്പന്മാർ കഴൽ വിളിച്ചുകൊണ്ടു നടന്നിരുന്നു എന്നു വിചാരിക്കുന്നത് അല്പം അപ്രകൃതമാകുന്നു. ആയുധങ്ങളെക്കുറിച്ചു നമ്പ്യാർ മറെറാരിടത്തു

"പന്തക്കഴലുപാണികൾക്കളും
പന്തത്തിലുള്ള കുന്തങ്ങൾതോക്കുകൾ"

എന്നു പറയുന്നുണ്ട്. ഇവിടെ കുഴലുകൾക്കു വാദ്യോപകരണങ്ങൾ എന്നല്ലാ അൎത്ഥം കല്പിച്ചിരിക്കുന്നതു്. കുഴൽത്തോക്കുകൾ എന്നതിന് ഓരോ ജാതിക്കാരുണ്ടാക്കിയ കുഴലുകളോടുകൂടിയ തോക്കുകൾ എന്നാകുന്നു സാരം. കുറുങ്കുഴൽത്തോക്കുകൾ എന്നതു 'കൈത്തോക്കുകൾ' എന്നു പറയപ്പെടുന്നതും ഒരുകൈകൊണ്ടു വെടിവെക്കാവുന്നതുമായ തോക്കുകളാകുന്നു. മററുള്ളവ രണ്ടുകൈകളും ഉപയോഗിച്ചു വെടിവെക്കാനുള്ള തോക്കുകളാണെന്നാകുന്നു താൽപൎയ്യം.

“നായന്മാരായ്‌വന്നു പിറന്നാൽ
ആയുധമെന്തു തരിക്കായ്‌വേണം”.

ഘോഷയാത്ര.

എന്നും

“ആയുധമില്ല നമുക്കെന്നുള്ളതു
നായന്മാർ പറഞ്ഞിടാമൊ?” നളചരിതം.

എന്നും പറയുന്നതിൽനിന്നു ഇന്നാൾത്തന്നെ നായർ ആയുധം ധരിക്കേണ്ടും വൎഗ്ഗക്കാരനാണെന്നും ആയാൾ ആത്മാഭിമാനമുള്ളവനായിരുന്നതിനാൽ അതിന്റെ സംരക്ഷണം ആയാളുടെ ആയുധത്തെ ആശ്രയിച്ചിരുന്നു എന്നും വിശദമാകുന്നുണ്ട്.

“നായും നായരുമൊക്കെയെതിരെക്കാര
പായും വരുമെന്നുള്ള വിചാരം
രണ്ടുവിധത്തിനുമില്ല തരിമ്പു
കിണുക്കിലായവർ ശ്രദ്ധികഴിക്കും”.

പ്രദോഷമാഹാത്മ്യം.

നമ്പ്യാർ ഇവിടെ നായരെ നായയോട് ഉപമിച്ചതുകൊണ്ടു നിസ്സാരമാക്കിയതാണെന്ന് ആരും പരിഭവിക്ക

ണ്ടു. യുദ്ധത്തിൽ നായന്മാർ പ്രാണനെക്കുറിച്ചു ലേശം ഭയ
പ്പെടാതെ വാശിയോടുകൂടി പോർചെയ്യുന്നവരാണെന്നാ
കുന്നു കവിയുടെ ആശയം. നായ അതിന്റെ ശത്രുവിനെ
എതിർക്കുമ്പോൾ അതിനെ നശിപ്പിക്കേണമെന്നല്ലാതെ ത
നിക്കു നാശംവരുമെന്നു ലേശവും വിചാരിക്കാറില്ല. അതു
പോലെയാണ് നായർഭടന്മാരുടെ രണൗത്സുക്യമെന്നാ
ണ് ആ പദ്യം തെളിയിക്കുന്നത്.

"ചുങ്ങിയതങ്ങിനെ മൂക്കംതാടിയു
മൊന്നിച്ചുമ്പാളു വർമ്മതായി
അരക്കിഴവച്ചാർക്കിന്നും പടകളിൽ
വക്കാണിപ്പാനൊരു കുറവില്ല''.

രുഗ്മിണീസ്വയംവരം.

നായന്മാരുടെ രണശൂരതയെ ഈ വരികൾ ഒന്നുകൂടെ പ്ര
സ്ഫുടമാക്കി കാണിക്കുകയാണ് ചെയ്യുന്നത്. വൃദ്ധന്മാരാ
യാലും നായന്മാർക്കു യുദ്ധത്തിൽ യാതൊരു കോട്ടവും തട്ടാറി
ല്ലെന്നു മാത്രമല്ല, വാർദ്ധക്യംകൊണ്ട് അവരുടെ കായബ
ലത്തിനോ മെയ്‌സ്വാധീനത്തിനോ കുറവുണ്ടായിരുന്നില്ലെ
ന്നും പ്രസ്തുത വരികൾ വിശദമാക്കുന്നുണ്ട്. അതിനും പുറ
മെ, നമ്പ്യാർ മറെറാരു സന്ദർഭത്തിൽ ഒരു നായർ യോദ്ധാ
വിന് അനേകം ശത്രുക്കളെ ഒരേസമയത്ത് എതിർത്തു ജയി
ക്കുവാൻതക്ക ശക്തിയും സാമർത്ഥ്യവുമുണ്ടായിരുന്നു എന്നു
പ്രശംസിക്കുവാനും മടിച്ചിട്ടില്ല.

"എങ്കിൽവാടാകഴുവേറി നിങ്ങളൊത്തു പിളപ്പൻ ഞാൻ,
അങ്ങൊന്നു പോരുമെന്നും, ശങ്കകൂടാതുരചെയ്തു

ശങ്കരച്ചാരെഴുന്നേറ്റു, തൊങ്കൽവാളും പരിചയും
തങ്കത്തിലിളക്കിക്കൊണ്ടങ്കണത്തിൽച്ചാടിനിന്നു
മുറ്റുമൊന്നു ഉടഞ്ഞിട്ടു പാറിനിന്നു കളിച്ചപ്പോൾ
ആറാമില്ലാതസുരന്മാർ തേ:റു കണ്ടിക്കാട്ടപൂക".

എന്നു ത്രിപുരന്മാരുടെ അസുരബലത്തെ തോല്പിച്ച 'ശങ്കരച്ചാരു'ടെ യുദ്ധസാമർത്ഥ്യത്തെക്കുറിച്ചാണ് പറയുന്നത്. ഇതു കേവലം ഒരു അതിശയോക്ത്യലങ്കാരമാണെന്നു വിചാരിക്കേണ്ട. ഒരു പാശ്ചാത്യദേശ സഞ്ചാരി "പ്രാചീന മാനുഷർ" എന്ന ഗ്രന്ഥത്തിന്റെ ൧൪൯-ാം ഭാഗത്തു "നായന്മാർ ബുദ്ധിശൂരന്മാരും ധീരന്മാരുമായിരുന്നു; സ്വല്പ സംഗതികളുടെ ജീവനെ കളവാൻ മടിക്കുകയില്ല. അവർ അതിനൊരുമ്പെട്ടുകഴിഞ്ഞാൽ നൂറുപേരോട് എതിർത്തു പൊരുതി നില്ക്കുവാൻ ഒരുവനാൽ സാധിക്കും" എന്നു പറയുന്നുണ്ട്. ഇതു നമ്പ്യാരുടെ വാദത്തെ പിന്താങ്ങുകയാകുന്നു.

മേൽ ഉദ്ധരിച്ച വരികളിലെ ആദ്യത്തെ രണ്ടുപാദത്തെ സംബന്ധിച്ച് ഒരു പാഠാന്തരം കാണുന്നുണ്ട്. ചില പുസ്തകങ്ങളിൽ

"ശങ്കരച്ചാരുടെവീട്ടിൽ കിങ്കരന്മാർ വന്നുകേറി
ശങ്കരനെപ്പിടിച്ചു കൊണ്ടുപോകാൻ തുനിഞ്ഞപ്പോൾ"

എന്നാണ് കാണുന്നത്. നമ്പ്യാരുടെ സമ്പ്രദായം ആലോചിക്കുമ്പോൾ "എങ്കിൽ വരട്ടാകഴുവേറി!" എന്ന പോരിനു വിളിയാണ് അല്പവുംകൂടെ യോജിക്കുന്നതായി തോന്നുന്നത്.

ഒട്ടും ഭയംകൂടാതെ പോരേടുന്ന നായന്മാർക്ക
പട്ടും മിടുക്കും നൽകിപ്പെട്ടെന്നു തെളിയിച്ചു;

"ചട്ടയുംതൊപ്പികളും കെട്ടിമുറുക്കിക്കൊണ്ടു
ചട്ടററവില്ലുമമ്പും വട്ടപ്പരിശകളും
പട്ടസമെന്നിവയൊന്നും വട്ടങ്ങളെല്ലാംകൂട്ടി''.

എന്ന പ്രദോഷ മാഹാത്മ്യത്തിൽ കാണുന്ന വസ്ത്രധാരണ സമ്പ്രദായം തിരുവിതാംകൂർ സൈന്യത്തിൽ നടപ്പായതു ൯൱൬-ാമാണ്ടിനു ശേഷം മാത്രമാകുന്നു. അതുകണ്ടാണ് നമ്പ്യാർ ചട്ടതൊപ്പികളെക്കുറിച്ചു പറയുന്നത്.

ആ കൊല്ലത്തിൽ മാർത്താണ്ഡവർമ്മ മഹാരാജാവു ലന്തക്കാരെ 'കൊളച്ചൽ' എന്ന സ്ഥലത്തുവെച്ചു തോല്പിച്ചപ്പോൾ രണ്ടു ലന്തക്കാരെ തടവുകാരായി പിടിക്കുകയുണ്ടായി. അവരിൽ "ഡലിനോയി" എന്നയാളെ പിന്നീടു തിരുവിതാംകൂർ സൈന്യത്തിന്റെ ഒരു നായകനായി നിയമിച്ചു. അയാളാണ് ആദ്യമായി 'ചട്ടയും തൊപ്പികളും' ഏർപ്പെടുത്തിയത്.

''തങ്ങടെതങ്ങടെനായന്മാരൊടു
മങ്ങുസപുറപ്പിച്ചുതുടങ്ങി,
ചന്ത്രക്കാരൻരാമച്ചാരതാ
കുന്തമെടുത്തുപിടിച്ചുകരത്തിൽ,
വാളുമെടുത്തുതാളത്തിൽച്ചിലർ
മേളംകൂട്ടിച്ചാടുകൾവെച്ചു;
കാകനായർ കടുത്തിലകുളി
ലെടുത്തുപിടിച്ചു നടന്നുതുടങ്ങി;
ലന്തക്കരെഴലും തോല്പിലെടുത്താത
കന്തക്കാരനിഷിട്ടുതുടങ്ങി;
കാപ്പിരിമൈന്നാത ഭാഷപറഞ്ഞു''.

എന്ന നളചരിതത്തിൽ കാണുന്നതിൽനിന്ന നായന്മാർ യുദ്ധത്തിന പോയിരുന്നതു പാട്ടുപാടി താളത്തിനൊത്തു ചോടുവെച്ചായിരുന്ന എന്ന മനസ്സിലാക്കാം. അതിനും പുറമെ, നമ്പ്യാർ നളചരിതം നിർമ്മിച്ചകാലത്തു നായർസൈന്യത്തെ നയിച്ചിരുന്നതു "കാപ്പിരിയെന്നൊരു ഭാഷപറഞ്ഞോ"യിരുന്ന എന്നും തെളിയുന്നുണ്ട്. ഈ 'കാപ്പിരി'ന്ന ഭാഷ ലന്തകപ്പിത്താനായ ഡലിനോയിയുടെ മാതൃഭാഷയിലുള്ള ചില സൈനികപദങ്ങളാണെന്നും അതുകൾ നമ്പ്യാർ കേട്ടതിന്റെ ഫലമായിട്ടാണ് ഇങ്ങിനെ പറഞ്ഞിരിക്കുന്നതെന്നും വിചാരിക്കുവാൻ വിരോധമില്ല.

"നായാട്ടെന്നതു കേൾക്കുന്നേരം
നായർക്കായതൊരുത്സവമല്ലോ". സ്യമന്തകം.

എന്ന പറഞ്ഞിരിക്കുന്നതിൽനിന്ന നായന്മാർ നായാട്ടിൽ വളരെ താൽപ്പര്യമുള്ളവരായിരുന്ന എന്ന തെളിയുന്നുണ്ട്. അവർ നായാട്ടിന് ഉപയോഗിച്ചിരുന്ന ആയുധങ്ങൾ

"വില്ലും നല്ലശരങ്ങളും, ചുരികയും, ചക്രങ്ങൾ, ശൂലങ്ങളും,
ചൊല്ലേറും ചിലകത്തി, വാളു, ചവളം, തോമരം, മുനക്ക
(ത്തിയും",

ആയിരുന്ന എന്നാണ് സ്യമന്തകത്തിൽ പറയുന്നത്. ആ കഥയിൽനിന്ന് അന്നത്തെ നായാട്ടിന്റെ സമ്പ്രദായം ഏതാണ്ടിന്നവിധമായിരുന്ന എന്ന നമുക്ക ഗ്രഹിക്കാം. താഴെ ചേർക്കുന്ന വരികൾ ദൃഷ്ടാന്തമാകുന്നു.

"വട്ടപ്പരിശ ഝടുതിയിലപ്പോൾ
ചട്ടചടനെയൊരു കടുതരഘോഷം
ചാടിച്ചിലരതുപിടിച്ചു കളിച്ചു

കൂടെച്ചിലർ പിടിച്ചുതടുത്തും
വടികൾവലിച്ചും തടികളൊടിച്ചും
പടലിലടിച്ചും പൊടികളുടച്ചും
ശിലകൾപൊടിച്ചും വലകൾപടുത്തും
വഴികൾതടുത്തും വികടമടുത്തും
നായാട്ടിന്നിഹ നായന്മാരവർ
കാട്ടിൽച്ചെന്നു നിറഞ്ഞൊരുസമയേ
നായാടികളും കാടുമിളക്കി
ദിക്കുകളിൽച്ചിലവലയും കെട്ടി
തക്കമറിഞ്ഞു തിരഞ്ഞു മൃഗങ്ങളെ
വക്കാണത്തിനടുത്തൊരു സമയേ
സത്രാജിത്തിൻറനുജനമപ്പോൾ
തത്രജനത്തോടൊന്നതുചൊല്ലി.
'വേടന്മാരിതുബോധിക്കേണം
കാടുകളൊക്കെയുമാപ്പിക്കേണം,
കാട്ടിലനന്തമൃഗക്കോടിപ്പായാൽ
കോട്ടംനീങ്ങക്കൊന്നിടേണം;
പേടികരത്തടമതിൽച്ചില
ശേഷിയണഞ്ഞു പിണങ്ങിടേണം;
വേടന്മാരോടുകൂടിനടക്കണ
മാടൽമനസ്സതിലുള്ളവരെല്ലാം
അമ്പൊടുകുന്തക്കാരൊത്തമിച്ചു
മുമ്പിൽനടന്നു പിണങ്ങിടേണം".

മേൽ ഉദ്ധരിച്ച വരികളിൽ വിവരിച്ച നായാട്ടു സമ്പ്രദായം തന്നെയാണ് ഇന്നു നടന്നുപോരുന്നത്.

"ശിവനാമോച്ചാരണവും പിന്നെ
ശിവരാത്രൌ പ്രദക്ഷിണമെന്നിവ
രുദ്രാർച്ചനമുപവാസവ്രതമിഹ
ശൂദ്രാദികളുടെ ധൎമ്മമിതുചിതം
രുദ്രാക്ഷം പുനരാമെന്നും ചില
ഭരതമതന്നും പുനരതുചെയ്യുന്നു;
രുദ്രാക്ഷാവലിധാരണമെന്നതു
ശൂദ്രന്മാൎക്കതു ദൂഷണമല്ല".

പ്രദോഷമാഹാത്മ്യം.

നമ്പ്യാർ ഇതിൽ നായരെ ശൂദ്രപദംകൊണ്ടു സൂചിപ്പിച്ചതു പരമ്പരയായുണ്ടായിരുന്ന ഒരു തെററിദ്ധാരണകൊണ്ടായിരിക്കാം. ക്ഷത്രിയർ എന്നു പറയപ്പെടാമെന്നു പലരും അഭിപ്രായപ്പെട്ടിരുന്ന ഒരു വൎഗ്ഗക്കാർ ശൂദ്രരോടുകൂടി ജീവിക്കുന്നവരാണെന്ന അൎത്ഥത്തിൽ പറയുന്നതു തെററിദ്ധാരണകൊണ്ടാകുന്നു. ശൂദ്രൎക്ക് വാസ്തവമായി ആത്മീയ വൃത്തികളൊന്നും ചാതുൎവ്വണ്യ സിദ്ധാന്തപ്രകാരമില്ലാത്ത സ്ഥിതിക്ക് അവ നായന്മാൎക്കുണ്ടായിരുന്നു എന്നു കവി പറയുന്നതിൽ നിന്ന് അദ്ദേഹം ശൂദ്രൻ എന്ന പദം നായർപദത്തിന്റെ പൎയ്യായമായി ഉപയോഗിച്ചു എന്നേ വിചാരിക്കേണ്ടതുള്ളു.

മേലുദ്ധരിച്ച വരികളിൽനിന്നു നായന്മാർ ആത്മീയ കാൎയ്യങ്ങളിൽ ശ്രദ്ധവെച്ചിരുന്നു എന്നും അവർ ശിവനെ ഭജിച്ചിരുന്നു എന്നും തെളിയുന്നുണ്ട്. നായന്മാൎക്കു പഞ്ചാക്ഷരം ജപിക്കുവാൻ അർഹതയില്ലെന്ന ശാസ്ത്രം അന്നുണ്ടായിരുന്നു എങ്കിലും നായന്മാരുടെ പ്രാബല്യം നിമിത്തം അവ

ർ ആ ശാന്തയെ വകവെച്ചിരുന്നില്ലെന്നോ, പ്രതിബന്ധം ചെയ്യാൻ മററുള്ളവർ ധൈര്യപ്പെട്ടിരുന്നില്ലെന്നോ ഊഹിക്കേണ്ടിയിരിക്കുന്നു. അതല്ലെങ്കിൽ, നമ്പ്യാർ ഈക്കാര്യത്തിൽ ഇത്ര അനാഭാവം പ്രകാശിപ്പിക്കുന്നതല്ലായിരുന്നു.

“മററാരുപുരുഷൻ വീട്ടിൽവരുമ്പോൾ
(1) ഏററ നമ്മുടെ നായർ കലമ്പും
കൂററം വാക്കുകളൊന്നുണ്ടാകി
കൊററുമുടക്കാൻ മടിയില്ലവന്”

ഘോഷയാത്ര.

“ചോരന്നായര വന്നാനിന്നലെ
(2) നമ്മുടെവീട്ടിൽച്ചേരുവതിനായി
പായുമെടുത്തുപുറത്തുകൊടുത്തു;
ആയതുനേരം നമ്മുടെ നായര
വന്നിട്ടെന്നോടൊന്നു കലമ്പി.”

സ്യമന്തകം.

“കെട്ടിയ പന്തലിൽ വന്നൊരുകൃഷ്ണൻ
കുട്ടിക്കവണി ഭുജിച്ചുനടക്ക്
(3) കഷ്ടമൊരുത്തനൊടൊന്നു പറഞ്ഞാൽ
പെട്ടെന്നടിക്കൂട്ടിടുംതടിയൻ;
വീട്ടിനകത്തൊരു പുരുഷൻവന്നാൽ
വെട്ടുവതിന്നും മടിയില്ലെന്നും
ഒട്ടില്ലിങ്ങിനെ പാടുപെടുന്നതി
നററമതില്ല പറഞ്ഞെന്നാകിൽ;
കുട്ടികൾ നാലഞ്ചുണ്ടായിട്ടും
ഒട്ടും മമ്മുഖമറിയുന്നില്ല”.

ബാണയുദ്ധം.

പണ്ടത്തെ നായന്മാർ അവരുടെ ഭാൎയ്യമാരുടെ ചാരിത്രത്തിന്നു ഭംഗം നേരിടാതെ സൂക്ഷിക്കുന്ന കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു എന്നും അനാവശ്യമായി അന്യപുരുഷന്മാർ ഭവനങ്ങളിൽ കയറിച്ചെല്ലുന്നത് അവൎക്കു രസിച്ചിരുന്നില്ലെന്നും സ്ത്രീകൾ പരന്മാരോടു സംസാരിക്കുന്നതു തന്നെ അനുചിതമായി വിചാരിച്ചിരുന്നു എന്നും മേൽപ്പുറത്തെ വരികളിൽനിന്നു വിശദമാകുന്നുണ്ട്. അതിന്നു പുറമെ, മേൽപ്പുറത്തെ വരികളിൽ ഒന്നെന്നും രണ്ടെന്നും അക്കമിട്ടിട്ടുള്ളവയിൽനിന്നു നായന്മാരുടെ സംബന്ധകല്യാണം, അല്ലെങ്കിൽ 'പുടവമുറി'ക്കല്യാണം എന്ന ക്രിയ കെട്ടിയ പന്തലിൽവെച്ചുതന്നെ നടത്തുന്ന ഒരു പതിവുണ്ടായിരുന്നു എന്നും 'താലികെട്ടും' പുടവമുറിയും പ്രത്യേകം രണ്ടു ചടങ്ങുകളായി ആചരിച്ചു പോന്നിരുന്നു എന്നുമാണ് തെളിയുന്നത്

> "ഇല്ലംകൊണ്ടുന്നാവളെത്തള്ളി
> ച്ചൊല്ലുതകത്താരു പറഞ്ഞാലുടെ"

എന്നും

> "കെട്ടിയപെണ്ണിനെ മടിക്കുടാതെ
> കിട്ടിയവടികൊണ്ടൊന്നു കൊടുച്ചു".
>
> നളചരിതം.

എന്നും പറയുന്നതിൽനിന്നു നായന്മാരുടെ ഇടയിൽ ദാമ്പത്യം, അവർ മരുമക്കത്തായികളായിരുന്നെങ്കിലും, ഏതാണ്ടു മക്കത്തായം പോലെയായിരുന്നു എന്നാണ് വിചാരിക്കേണ്ടത്. "ഇല്ലംകൊണ്ടുന്നാവളെ" എന്ന വരിയുടെ താല്പൎയ്യം കുടിവെച്ചവളെയെന്നാകുന്നു. സംബന്ധംകഴിഞ്ഞാൽപ്പിന്നെ ഭാ

സ്ത്രീയുടെ താമസം ഭർത്താവിൻെറ ഗൃഹത്തിലായിരിക്കേണമെന്നായിരുന്ന പണ്ടത്തെ സമുദായികനിബന്ധന എന്നും തെളിയുന്നുണ്ട്. അതിനും പുറമെ, "കെട്ടിയപെണ്ണിനെ" എന്ന പറഞ്ഞിരിക്കുന്നതിൽനിന്ന താലികെട്ടിയ 'ഇണങ്ങൻ' തന്നെ പുടവകൊടുത്തു പെൺകിടാവിനെ ഭാൎയ്യയായി വരിച്ചിരുന്ന എന്നും വിശദമാകുന്നു. അടുത്തകാലം വരെ നാട്ടുപുറങ്ങളിൽ ഈ സമ്പ്രദായത്തിന്ന പ്രചാരമുണ്ടായിരുന്നതായി അറിയാവുന്നതുമാണ്. മേൽപ്പുറത്തെ വരികളിൽനിന്ന മറെറാരു സംഗതി ധ്വനിക്കുന്നതു നമ്പൂരി, പട്ടർ മുതലായ മററു ജാതിക്കാരെ നായർകുടുംബങ്ങളിൽ സംബന്ധം ചെയ്യാൻ സാധാരണയായി സമ്മതിച്ചിരുന്നില്ലെന്നാകുന്നു. എന്നാൽ അപൂൎവ്വമായി അങ്ങിനെ ഉണ്ടായിരുന്നതായി

> "കുഞ്ഞിലികൊത്ത നമ്പൂൎശ്ശൻ
> അന്നൂററാന്ത്യപണത്തിനു നല്ലൊര
> ഒത്തോരണം പണിയിച്ചുകൊടുത്തതു
> കുഞ്ഞിക്കാളിക്കിറവുകൊടുത്തു."

രുഗ്മിണീസ്വയംവരം.

എന്ന പറഞ്ഞുകാണുന്നതിൽ നിന്ന് അനുമാനിക്കാതെ നിവൃത്തിയില്ല. പക്ഷെ സന്ദൂരതൈകാലത്ത് അതത്ര പ്രചാരത്തിൽ വന്നിരുന്നില്ലെന്നാണ് തോന്നുന്നത്.

> "അമ്മ മരിച്ചുപ്പിന്നൊക്കൊള്ളും
> അമ്മാമൻ ക്ലേശിച്ചുതുടങ്ങി;
> അമ്മായിക്കും മക്കൾക്കും പുന
> അമ്മാനമുട്ടപ്പാനും വെററില

തിന്മാനും തേപ്പാനും പുന
രമ്മാത്രം ചിലർ തീർപ്പിപ്പാനും
അമ്മുതലെല്ലാം ചിലവിട്ടപ്പോ
ളുണ്മാനും വകയില്ലാതായി"

നളചരിതം.

മേൽ ഉദ്ധരിച്ച വരികളിൽനിന്നു പുരാതന കേരളീയ നായർകുടുംബങ്ങളിൽ വീട്ടുകാര്യംനോക്കിയിരുന്നതു തറവാട്ടിൽ മൂത്തസ്ത്രീകളായിരുന്നു എന്നും ഗൃഹഭരണവിഷയത്തിൽ അവർ വിദഗ്ദ്ധകളായിരുന്നു എന്നും അമ്മാമന്മാർ കാര്യം ക്ലേശിച്ചാൽ തറവാട്ടുസ്വത്തു ഭാര്യയ്ക്കും മക്കൾക്കും കൊടുത്തു മുടിച്ചിരുന്നു എന്നും അതു മരുമക്കൾക്കു രസിച്ചിരുന്നില്ലെന്നും വിശദമാകുന്നുണ്ട്. ഇന്നു നായർകുടുംബങ്ങളിൽ കാണുന്ന 'അമ്മായിവഴക്ക്' അന്നത്തെ സ്ഥിതിയെ അനുസ്മരിപ്പിക്കാൻ നിലനിർത്തിപ്പോരുന്നതായിരിക്കാം.

"മതിയായിട്ടുള്ള നായരെ നീക്കാൻ
അമ്മയ്ക്കാഗ്രഹമുണ്ടായപ്പോൾ
അമ്മായിക്കതു സമ്മതമല്ല;
അമ്മാമന്റെ മനസ്സുമറിപ്പാ
നമ്മാപാപികൾക്കു വിശേഷം!
വല്ലാതുള്ള ദോഷം ചൊന്നാൽ നമ്മെ
ഇല്ലത്തേക്കു കൊണ്ടുതിരിച്ചാൻ;
നെല്ലുകൊടുത്തു കറുപ്പും തീരാത്ത
കല്ലുകണക്കെയിരിക്കും". ഘോഷയാത്ര.

പ്രസ്തുത വരികളിൽ നിന്നുണ്ടാകുന്ന അനുമാനം പഴയകാലത്തു നായർകുടുംബങ്ങളിൽ സംബന്ധം നടത്തുന്ന കാ

ത്ഥത്തിൽ കാരണവന്മാരുടെ ഹിതത്തിനായിരുന്നു പ്രാധാന്യ മെന്നും അതുതന്നെ അമ്മായിയുടെ ഇഷ്ടാനുസൃതമായി രുന്നു എന്നുമാണല്ലോ. വിവാഹവിഷയത്തിൽ വധുവി ന്റെ വൈമനസ്യത്തെ വകവെച്ചിരുന്നില്ലെന്നും സ്പഷ്ടമാ കുന്നു.

“ഉണക്കപ്പുകയിലയും തോക്കുപണയംവെച്ചു
പാക്കുകൊടുത്തിട്ടും പോകുന്നതുണ്ടെന്നൊരു
വാക്കുംപറഞ്ഞുകൊണ്ടു പാർക്കുന്നു കണ്ടേച്ചുട്ടൻ”

എന്നും

“കല്യാണത്തിന്നു വീട്ടിൽ നെല്ലുംപണവുമൊന്നും
ഇല്ലാഞ്ഞു ബന്ധുവാളും വില്ലുകെട്ടുതുവിറവു
നെല്ലും പണവും വാങ്ങി കല്യാണവും കഴിച്ചു”

എന്നും രുഗ്മിണീസ്വയംവരത്തിൽ പറഞ്ഞുകാണുന്നതിൽ നിന്നു പണ്ടത്തെ നായന്മാരും വീണ്ടുവിചാരംകൂടാതെ “താടികൊണ്ടു സ്ഥാനംകണ്ടു” തൽക്കാലകാര്യം നടത്താൻ വേണ്ടി തനിക്കത്യാവശ്യമായ സാധനങ്ങൾകൂടി വിൽക്കു കയും പണയപ്പെടുത്തുകയും ചെയ്തിരുന്നു എന്നു തെളിയു ന്നുണ്ട്. കുടുംബം വിററും കെട്ടുകല്യാണം മുതലായ അടി യന്തരങ്ങൾ കഴിക്കാൻ മടിക്കാത്ത നായന്മാർ ഇന്നില്ലെ ങ്കിലും അടുത്തകാലത്തുണ്ടായിരുന്നതായി കേൾക്കാതിരു ന്നിട്ടില്ല. “മക്കളെ വിററും മകമുണ്ണണം” എന്നു നായ ന്മാരുടെ ഇടയിൽ ഒരു പഴഞ്ചൊല്ലുള്ളതു സദ്യകഴിക്കുന്ന കാര്യത്തിൽ അവർ വളരെ അഭിമാനികളായിരുന്നു എന്നു സംഗതിക്കു മതിയായ ലക്ഷ്യമാകുന്നു.

"വീടുകളിൽച്ചിലനായന്മാരുടെ
മൂഢതകൊണ്ടൊരു വ്യാപാരം കണ്ടു,
(1) അച്ചികളോടു കലമ്പിച്ചിലരല
മെച്ചിലിലിട്ടതു കർണ്ണനെകണ്ടു"
"നായർവിശന്നു വലഞ്ഞുവരുമ്പോൾ
കായകഞ്ഞിക്കറിയിട്ടില്ല,
(2) ആയതുകേട്ടു കലമ്പിച്ചുന്ന
ആയുധമുടനേ കാട്ടിലെറിഞ്ഞു,
ചട്ടതിലുള്ളം വെള്ളമശേഷം
കുട്ടികൾ തന്നുടെ തലയിലൊഴിച്ചു".
"ഉരുളികൾ കിണ്ടികളൊക്കെയുടച്ചു,
ഉരലുവലിച്ചു കിണററിൽമറിച്ചു,
(3) ചിരവയെടുത്തഥ തീയിലെറിച്ചു,
അരകല്ലുരുളു കുളത്തിലെറിഞ്ഞു;
അതുകൊണ്ടരിശം തീരാഞ്ഞവനു
പ്പുരയുടെചുറവും മണ്ടിനടന്നു."

നളചരിതം.

കോപം മൂലം വിവേകശൂന്യമായി വീട്ടുസാമാനങ്ങൾ നശിപ്പിക്കുക, ആയുധം കളയുക, എന്നുമാത്രമല്ല, തിളച്ചു കിടക്കുന്ന വെള്ളം കുട്ടികളുടെ തലയിൽ ഒഴിക്കുക മുതലായ പ്രവൃത്തികൾ നായന്മാർ ചെയ്തിരുന്നത് അവരുടെ 'മൂഢത' കൊണ്ടാണെന്നു കവി പറഞ്ഞതിൽ നിന്നു മൂഢന്മാരല്ലാത്തവർ ആ മാതിരി ആഭാസ പ്രവൃത്തികൾ ചെയ്യാറില്ലെന്നു ധ്വനിക്കുന്നുണ്ട്. ബുദ്ധിക്കു സംസ്കാരം സിദ്ധിക്കാത്ത നായന്മാർ മുൻകോപികളായിരുന്നു എന്നും തന്നു

ലം ബുദ്ധിശൂന്യമായ അവരുടെ പ്രവൃത്തികൾ പരി
ഹാസത്തിന്ന സംഗതിയായിരുന്നു എന്നും തെളിയുന്നതാ
ണ്. നായന്മാർക്ക് അക്കാലത്തു പരിഷ്കൃതരീതിയിലുള്ള വീ
ട്ടുസാമാനങ്ങളുണ്ടായിരുന്നു എന്ന് ഉരുളി, കിണ്ടി എന്നീ
പേരുകളിൽ നിന്നു മനസ്സിലാക്കാം. "അരകല്ലുങ്കുളത്തി
ലെറിഞ്ഞു" എന്നു കവി പറഞ്ഞതു നായരുടെ കായബല
ത്തിന്നു ദൃഷ്ടാന്തമായിട്ടാണൊ എന്നു കൂടി സംശയമുണ്ട്.
"അതുകൊണ്ടരിശം തീരാഞ്ഞവനപ്പുരയുടെ ചുററും മണ്ടി
നടന്നു" എന്നു കവി പറഞ്ഞതു കോപാവേശത്താലുണ്ടാ
കുന്ന മനഃക്ഷോഭത്തിന്റെ ഒരു ചിത്രമായിട്ടാകുന്നു.

"അത്താഴത്തിന്നു നായന്മാർക്കു പു
റത്തൊരു കൊട്ടിലിലിലവെക്കേണം,
മററാതുകൂട്ടം കറിക്കൂടാതെ
കൊററിന്നു മോടിവരത്തില്ലാ,
അതു കാട്ടിലുമുണ്ട്, കടലിലുമുണ്ട്;
കറിവെപ്പാനുള്ളൊരു സാധന
മറിയപ്പോകാതവനമിതറിയാം".

സീതാസ്വയംവരം.

അക്കാലത്തെ നായന്മാർ മിക്കവാറും മത്സ്യവും മാംസ
വും ഭക്ഷിച്ചിരുന്നവരാണെന്നു മേൽപ്പുറത്തെ വരികൾ വി
ശദമാക്കുന്നുണ്ട്. "കാട്ടിലുമുണ്ട് കടലിലുമുണ്ട്" എന്നു പ
റഞ്ഞിരിക്കുന്നതിന്റെ സാരം പന്നി, മാൻ മുതലായ
കാട്ടുമൃഗങ്ങളുടെ മാംസമെന്നും കടലിലെ മത്സ്യമെന്നുമാ
കുന്നു. അറിവില്ലാത്തവർക്കും അറിയാവുന്ന "കറിവെപ്പാ
ന്"ുള്ള മറെറാരു സാധനം കോഴിയാകുന്നു. അതു നാട്ടിൽ

സാധാരണമായതിനാലാണ് ഏതു മൂഢനും അതറിയാമെന്ന പറഞ്ഞത്.

"പുകയില വെററില കഞ്ചാവും പല
വകയിൽ കള്ളു കറുപ്പും വേണം,
കടൽ വാഴയ്ക്കാ കറിയുണ്ടാത്ത വക
ഭടജനമത്ര കൂടാതില്ല.
വട്ടച്ചക്കര ചേർത്തു കലക്കി
ചട്ടുകുട്ടിന തേങ്ങാപ്പാലും."

ഘോഷയാത്ര.

നായർ ഭടന്മാർ സാമാന്യമായി 'കടൽ വാഴയ്ക്കാ', അതായതു, മത്സ്യം കൂട്ടുന്നവരായിരുന്നതിനുപുറമെ കറുപ്പ്, കഞ്ചാവ്, കള്ള്, അതുതന്നെ പലവക—പലതരം—ഉപയോഗിച്ചിരുന്നവരാകയാൽ സൈനിക ഭക്ഷണശേഖരിപ്പിൽ ആ സാധനങ്ങളും ഉണ്ടായിരിക്കേണമെന്ന നിബന്ധനയുണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. പിന്നെപ്പറഞ്ഞതരം പാനീയത്തിന് ഇക്കാലത്തു പ്രചാരമില്ലെങ്കിലും, പണ്ടത്തെ നല്ല മല്ലന്മാർ മോരിന്റെ സ്ഥാനത്തു തേങ്ങാപ്പാൽ ഉപയോഗിച്ചിരുന്നതായി അറിവുണ്ട്. തേങ്ങാപ്പാൽ കുടിയ്ക്കുന്നതു കായശക്തിക്കും ആരോഗ്യത്തിനും തൈർ മുതലായവയെക്കാളും അധികം ഗുണകരമാണെന്നായിരുന്നു പണ്ടത്തെ യോദ്ധാക്കളുടെ വിശ്വാസം.

നായർ ഭടന്മാർ മിക്കവാറും 'കള്ളുകുടിയന്മാ'രായിരുന്നു എന്നാണ് നമ്പ്യാർ സിദ്ധാന്തമായി പറയുന്നത്. നിർമ്മത്സരബുദ്ധികളായ പാശ്ചാത്യന്മാരും മററും നായന്മാർക്ക് ആ ശീലദോഷമില്ലെന്ന പറയുന്ന സ്ഥിതിക്കു നമ്പ്യാർ

സ്ഥാനത്തും അസ്ഥാനത്തും നായന്മാരെ വിളിച്ചുവരുത്തി കള്ളു കുടിപ്പിക്കാൻ ശ്രമിക്കുന്നതു കണ്ടാൽ ദോഷപ്രഖ്യാപനം കൊണ്ടു പക വീളുകയാണൊ എന്നു തോന്നിപ്പോകുന്നു.

"അതുകരണ്ടോരു നായർ വെടിച്ചു
പുരുകള്ളുമെടുത്തു കുടിച്ചു".

പ്രദോഷമാഹാത്മ്യം.

എന്നു നമ്പ്യാർ പറയുന്നതു കേൾക്കുമ്പോഴും നായർ മടൻ കള്ളു കുടവും കൊണ്ടാണൊ നടന്നിരുന്നതെന്ന് ആരും സംശയിക്കുമല്ലൊ. സന്ദർഭോചിതമല്ലാത്ത പ്രവൃത്തി അപ്രകൃതമാകുന്നു. അപ്രകൃതമായ സംഗതിപോലും പ്രസ്താവിക്കാൻ നമ്പ്യാരെ പ്രേരിപ്പിച്ചതു നായന്മാരെ ആക്ഷേപിക്കാൻ മാത്രമാകുന്നു.

കള്ളുകുടിക്കും നായന്മാർക്കടി
കൊള്ളുംതന്നെനമുക്കോർത്തീടണം".

കാർത്തവീര്യാർജ്ജുനവിജയം.

"കള്ളുകുടിക്കും കള്ളന്മാരുടെ
തോളുവഴിയുടനേ തള്ളീടേണം"

സ്യമന്തകം.

നമ്പ്യാർ കള്ളുകുടിയെ കുറിച്ച് ഇങ്ങിനെ പറഞ്ഞിരിക്കുന്നത് അദ്ദേഹത്തിന് ആ ദുഷ്പ്രവൃത്തിയിലുള്ള വെറുപ്പുകൊണ്ടാണെന്നു സമാധാനപ്പെടാമെങ്കിലും, നാലാമത്തെ വരിയിലെ കല്പന നടത്താൻ എത്രത്തോളം ശക്യമാണെന്ന് അദ്ദേഹം ആലോചിച്ചില്ലെന്നാണ് തോന്നുന്നത്.

"കള്ളന്മാരിവർ മൂക്കോളംമോന്ത
കള്ളു കുടിച്ചുകുടിച്ചു മയങ്ങി
തൊള്ളതുറന്നു മലർന്നുകിടന്നിട്ട
ന്നല്ലാതെ കാലമുറങ്ങുന്നതിനോ"?

രുഗ്മിണീസ്വയംവരം.

രാജധാനിയിലെ പാറാവുകാർ രാത്രിസമയത്തു കള്ളു കുടിച്ചു മതിമറന്നുറങ്ങുന്നതുകൊണ്ടു രാത്രികാലത്തു കൊട്ടാരത്തിൽ നടക്കുന്ന സംഭവങ്ങളൊന്നും അറിയുന്നില്ലെന്നു ആക്ഷേപിച്ചിട്ടുണ്ടു. സഭാപ്രവേശത്തിൽ "മാലോകർ ദുഷിക്കും കറംകുടിയന്മാർ തടിയന്മാർ" എന്നു പറയുന്നുണ്ട്. ഇതിൽനിന്നു തെളിയുന്നതു കറംകുടി നായന്മാരുടെ ഇടയിൽ പരക്കെ ഉണ്ടായിരുന്ന ഒരു ദൂഷ്യമല്ലെന്നാകുന്നു. 'മാലോകർ' എന്ന പദപ്രയോഗം കൊണ്ട് ആ വാസ്തവം വിശദമാകുന്നു. * 'മാലോകർ' എന്നതിനു ചരിത്രത്തിൽ കൊടുത്തുകാണുന്ന അർത്ഥം മഹാജനങ്ങൾ, അല്ലെങ്കിൽ ഭൂരിപക്ഷം ജനങ്ങൾ എന്നാകയാൽ ജനങ്ങളിൽ ഒരു ന്യൂനപക്ഷം മാത്രമേ ഈ ദുഷ്പ്രവൃത്തി ചെയ്തിരുന്നുള്ളു എന്നു സ്പഷ്ടമാകുന്നു. പഴയ ഗ്രന്ഥങ്ങളിൽ 'ലോകർ', 'മാലോകർ' എന്നു കാണുന്നതു നായന്മാരെ ഉദ്ദേശിച്ചാണു താനും. അതുകൊണ്ടു നമ്പ്യാരുടെ കാലത്തും അതിനു മുമ്പും നായന്മാരുടെ ഇടയിൽ 'കറംകുടി' സാധാരണമായിരുന്നില്ലെന്നു മാത്രമല്ല, ഭൂരിപക്ഷം നായന്മാരും അതിനെ വെറുത്തിരുന്നു എന്നുമാണ് തെളിയുന്നത്. അതിനും പുറമെ, 'ബാ

* K. P. P. Menon's History of Cochin, Part I page 40.

ർബോസ' എന്ന പോൎത്തുഗീസുകാരൻ "അവർ * (നായന്മാർ) മദ്യപാനം ചെയ്തിരുന്നില്ല" എന്ന പ്രത്യേകം പറയുന്നുമുണ്ട്. നിഷ്പക്ഷപാതികളായ പാശ്ചാത്യന്മാർ അവരുടെ ഒരോ സഞ്ചാരക്കുറിപ്പുകളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഏതാദൃശസംഗതികളെ സംബന്ധിച്ചും നമ്പ്യാർ ദോഷാരോപണ തൽപരതയോടെ പറഞ്ഞുകാണുന്നത് അദ്ദേഹത്തിന് ആ വൎഗ്ഗക്കാരുടെ പേരിലുണ്ടായിരുന്ന വിപ്രതിപത്തി കൊണ്ടാണെന്നു വിചാരിപ്പാനേ തരമുള്ളു.

"നായന്മാൎക്കും ചോറുകൊടുപ്പാൻ
കോപ്പിമ്മൂലം സമയമില്ല;
കിട്ടും ഭക്ഷണമെന്നോൎത്തവര
പട്ടിണിയിട്ടു പാതിറാടിയോളം
പാൎത്തുടനവർ പാടുപെടുന്നു."

രുഗ്മിണീസ്വയംവരം.

യുദ്ധകാലത്തു നായർ ഭടന്മാരുടെ ഭക്ഷണത്തിനു വേണ്ടുന്നവയെല്ലാം ജാഗ്രതയോടെ ശേഖരിക്കേണമെന്ന നിഷ്കർഷയുണ്ടായിരുന്നെങ്കിലും, അതില്ലാത്ത കാലത്തു പട്ടാളക്കാരായ നായന്മാൎക്കു പ്രതിദിനമുള്ള ഭക്ഷണം കിട്ടാൻ വളരെ കഷ്ടപ്പാടുണ്ടായിരുന്നു എന്നു മേൽപ്പറഞ്ഞ വരികളും സൂചിപ്പിക്കുന്നുണ്ട്. അതിലും വിശേഷിച്ചു വല്ലതും കിട്ടുകയാണെങ്കിൽത്തന്നെ

"അച്ചികൾ വന്നു വിളിച്ചെന്നാകി
ലൊളിച്ചുകൊടുക്കും ചോറും കറിയും

* Barbosa 129.

> "വെച്ചുള്ള ഭിക്ഷയുമെത്തുമ്പോളില്ല
> വെച്ചുണ്ണുവാനും നായന്മാർക്ക്";
> കഞ്ഞിയൊഴിച്ചോരു കറിയുണ്ടാക്കാം
> വെള്ളമൊഴിച്ചൊരു മോരുണ്ടാക്കാം
> ചട്ടിവപ്പുറ്റമടുക്കളവെക്കാം
> പട്ടന്മാർക്കതു മാറുകയില്ല".

മേൽപ്പറഞ്ഞവിധമായിരുന്നു. നമ്പ്യാർ ഇങ്ങിനെ പറഞ്ഞതു നായന്മാരിലുള്ള അനുകമ്പകൊണ്ടോ പട്ടന്മാരിലുള്ള വിരോധം കൊണ്ടോ എന്നു മനസ്സിലാകുന്നില്ല. എങ്കിലും പ്രസ്തുത വരികളിൽ "നായന്മാർക്കും" എന്നു പ്രത്യേകം പറഞ്ഞതിൽനിന്നു കോയ്മ മറവുള്ളവർക്കു ചോറു കൊടുക്കുന്ന കാര്യത്തിൽ തീരെ വിമുഖനായിരുന്നു എന്നു കവി സ്പഷ്ടമാക്കുകയാണ് ചെയ്തത്.

> "തടിയൻപന്നിയെ വെടിവെപ്പാനാ
> യൊരുവൻ ചെന്നൊരു പടപ്പിലൊളിച്ചു;
> പടപ്പിൽക്കണ്ടു പന്നിയതെന്നോർത്ത
> ഉടനൊരുവെടിയും വെച്ചാനുടനെ
> തടിയൻ വെടികൊണ്ടവിടെ മരിച്ചു;
> ഓടിച്ചെന്നിതു വെടിവെച്ചവനും
> ഇക്കടനാളിവനെല്ലാ നമ്മുടെ
> ഇക്കടെയാളുകളിങ്ങിനെയാകും!"

മേൽ ഉദ്ധരിച്ച വരികൾ നമ്പ്യാർ നായന്മാരെ പരിഹസിക്കുവാൻ മാത്രമായി പറഞ്ഞതുകൊണ്ടായിരിക്കാം മററു പററിയതിനേക്കാൾ വലുതായ അബദ്ധം കവിക്കു പററിയത്. പന്നിയെ വെടിവെച്ചതിനുശേഷം ഓടി

കച്ചുന്ന നോക്കിയപ്പോഴം അതു 'മർടെ'നല്ലെന്നാണ് കവി
ക്കുണ്ടായ വിഭ്രമം.

> "പടികലർന്നോരു നായന്മാരെ
> ക്കൊടിച്ചുന്ന കരങ്ങളെക്കൊണ്ടുള്ളിൽ
> കുടിക്കരിയില കൊണ്ടു ശരീരം
> മൂടിയൊളിച്ചു ശയിച്ചാനടനെ",

എന്ന ഘോഷയാത്രയിൽ പറയുന്നതു വെറുതെ നായന്മാരെ പരിഹസിക്കുവാൻ മാത്രമാകുന്നു. നായന്മാർ ശൂരന്മാരും പ്രാണഹാനിയെ കുറിച്ചു ഭയമില്ലാത്തവരുമാണെന്നു പ്രശംസിച്ചു പറഞ്ഞ കവി അവർ ഇത്രവലിയ ഭീരുക്കളാണെന്നു മറെറാരവസരത്തിൽ ആക്ഷേപിച്ചതു കേവലം നേരമ്പോക്കിനായിട്ടല്ലെങ്കിൽ മറെറന്തിനാണെന്നു മനസ്സിലാകുന്നില്ല.

> "നായന്മാരുടെ നേരും നേര
> തെല്ലുമവരെല്ലാം വഴിയിൽപ്പാഞ്ഞി,
> ആയതു പിന്നെയുമുണ്ടാകുമിടാം
> കാര്യം കിട്ടുകിലതു സ്വസ്ഥമാകം"

എന്നായിരുന്നവരുടെ തനിക്കുപോയും വരുമെന്ന വിചാരമില്ലാത്ത നായർ ഭടന്മാരുടെ തൽക്കാലത്തെ വിചാരം! ഈ പ്രസ്താവം പൂർവ്വാപരവിരുദ്ധമാണെന്നു തോന്നാമെങ്കിലും, പടയിൽ തോറേറാടുന്ന ഭടന്മാരുടെ മനഃസ്ഥിതിയെ തെളിയിക്കുന്നതാണെന്നോ വിചാരിക്കേണ്ടതുള്ളൂ.

> "പുത്രന്മാരോടു വസ്ത്രമെടുത്താൽ
> പൊട്ടന്മാരിഹ തോൽക്കയുമുള്ളൂ;

വെച്ചുള്ളിക്കളമെത്തുമ്പോളിവ
വെച്ചൂട്ടുണ്ണും നായന്മാർക്ക്;
കഞ്ഞിയൊഴിച്ചാൽ കറിയുണ്ടാക്കും
വെള്ളമൊഴിച്ചാൽ മോരുണ്ടാക്കും
ചട്ടിപ്പന്നുകൾ കളവെക്കും
പട്ടന്മാർക്കതു മാറുകയില്ല".

മേൽപ്പറഞ്ഞവിധമായിരുന്നു. നമ്പ്യാർ ഇങ്ങിനെ പറഞ്ഞതു നായന്മാരിലുള്ള അനുകമ്പകൊണ്ടോ പട്ടന്മാരിലുള്ള വിരോധം കൊണ്ടോ എന്നു മനസ്സിലാകുന്നില്ല. എങ്കിലും പ്രസ്തുത വരികളിൽ "നായന്മാർക്കും" എന്നു പ്രത്യേകം പറഞ്ഞതിൽനിന്നു കോയ്മ മറ്റുള്ളവർക്കു ചോറു കൊടുക്കുന്ന കാര്യത്തിൽ തീരെ വിമുഖനായിരുന്നു എന്നു കവി സ്പഷ്ടമാക്കുകയാണു ചെയ്തത്.

"തടിയൻപന്നിയെ വെടിവെച്ചാനൊരു
ഓതവൻ ചെന്നാ പാടവിലൊളിച്ചു;
പാടവിൽക്കണ്ടു പന്നിയതെന്നാ
ഉടനൊരു വെടിയും വെച്ചാനുടനെ
തടിയൻ വെടികൊണ്ടവിടെ മറിഞ്ഞു,
ഓടിച്ചെന്നിതു വെടിവെച്ചവനും
മർക്കടനല്ലിവനപ്പാ നമ്മുടെ
മക്കടെകൊളുമ്പനിങ്ങിനെ കഷ്ടം!"

മേൽ ഉദ്ധരിച്ച വരികൾ നമ്പ്യാർ നായന്മാരെ പരിഹസിക്കുവാൻ മാത്രമായി പറഞ്ഞതുകൊണ്ടായിരിക്കാം ഉടനെ പറ്റിയതിനേക്കാൾ വലുതായ അബദ്ധം കവിക്കു പറ്റിയത്. പന്നിയെ വെടിവെച്ചതിനുശേഷം ഓടി

ച്ചെന്നു നോക്കിയപ്പോഴം അതു 'മർക്കട'നല്ലെന്നാണ് കവി
ക്കുണ്ടായ വിഭ്രമം.

"പേടികലരാത്ത നായന്മാര
ക്കോടിച്ചെന്നു കരങ്ങളെക്കൂട്ടിൽ
കൂടിക്കരിയില കൊണ്ടു ശരീരം
മൂടിയൊളിച്ചു ശയിച്ചാരടവേ".

എന്നു ഘോഷയാത്രയിൽ പറയുന്നതു വെറുതെ നായന്മാ
രെ പരിഹസിക്കുവാൻ മാത്രമാകുന്നു. നായന്മാർ ശൂരന്മാ
രും പ്രാണഹാനിയെ കുറിച്ചു ഭയമില്ലാത്തവരുമാണെന്നു
പ്രശംസിച്ചു പറഞ്ഞ കവി അവർ ഇത്രവലിയ ഭീരുക്കളാ
ണെന്നു മറ്റൊരവസരത്തിൽ ആക്ഷേപിച്ചതു കേവലം
നേരമ്പോക്കിനായിട്ടല്ലാതെ മറ്റെന്തിനാണെന്നു മനസ്സി
ലാകുന്നില്ല.

"നായന്മാരുടെ നോട്ടം നേരേ
ത്തായുധമെല്ലാം വഴിയിൽപ്പാഴി,
ആയതു പിന്നെയുമുണ്ടാക്കീടാം
കായം കിട്ടുകിലതു സുലഭം"

എന്നായിരുന്നുവത്രെ തനിക്കപായം വരുമെന്നു
വിചാരമില്ലാത്ത നായർ ഭടന്മാരുടെ തൽക്കാലത്തെ
വിചാരം! ഈ പ്രസ്താവം പൂർവ്വാപരവിരുദ്ധമാണെന്നു തോ
ന്നാമെങ്കിലും, പടയിൽ തോററോടുന്ന ഭടന്മാരുടെ മനഃ
സ്ഥിതിയെ തെളിയിക്കുന്നതാണെന്നേ വിചാരിക്കേണ്ടതു
ള്ളു.

"പട്ടന്മാരോടു വസ്ത്രമെടുത്താൽ
പൊട്ടന്മാരിഹ തോൽക്കയുമുള്ളൂ;

വീട്ടുപണം മുതലുള്ളതിനവർ പതി
നെട്ടുപണം വിലവെച്ചു കൊടുക്കും;
അവരോടുമെന്നുകടം കൊണ്ടെങ്കിൽ
വേനാക്കൂടെ നശിക്കാറാവും;
പത്തിനുകായുകൊടുക്കണമപ്പോൾ
പത്തിനരണ്ടേ പലിശയുമായി;
വീട്ടുവതിന്നു തരം കൂടാഞ്ഞാൽ
വീട്ടിൽക്കേറിപ്പാടുകിടക്കും".

എന്ന പ്രദോഷമാഹാത്മ്യത്തിൽ പറയുന്നതു നമുക്ക് ഇന്നും അനുഭവമുള്ള സംഗതിയാകകൊണ്ട് ഇതിനെക്കുറിച്ചു പ്രത്യേകം വിസ്തരിക്കേണമെന്നില്ല. കിട്ടുന്നിടത്തോളം കടം മേടിക്കാൻ നായന്മാർക്ക് അന്നും മടിയുണ്ടായിരുന്നില്ലെന്നും തന്മൂലം അവർ നശിച്ചിരുന്നു എന്നും മേൽഉദ്ധരിച്ച വരികൾ തെളിയിക്കുന്നുണ്ട്. ഇങ്ങിനെ പട്ടന്മാരുടെ പിടിയിൽപ്പെട്ടിരുന്നവർ 'പൊട്ടന്മാർ' മാത്രമായിരുന്നു എന്നുമാണ് കവി പറയുന്നത്.

"പത്താംതിയ്യതി പണമുണ്ടാക്കി
പട്ടർക്കങ്ങു കൊടുത്തില്ലെങ്കിൽ
പത്തിനരണ്ടേ പലിശപ്പണമെ
ന്നോതിപ്പറഞ്ഞു പിടിഞ്ഞിളപ്പോലും!
പത്താംതിയ്യതി പുലരുംനേരം
പട്ടർ തളത്തിൽപ്പാടു കിടന്നു,
കോക്കരമാരെന്നുകേൾപ്പാനാൻ?
കച്ചമെടുത്ത പണത്തെതാവും

പണമില്ലാഞ്ഞാൽ പണയംതാവും
പട്ടരു കിട്ടുവാവും പൊളണ്ണു!
X X X X X
ഇതിനെപ്പട്ടരു പട്ടിണിയിട്ടു
പാട്ടുകിടക്കുന്നൊന്നാളുകേട്ടു''.

പട്ടന്മാരോടു കടം കൊണ്ടിരുന്ന നായന്മാൎക്കു ദ്രവ്യനാശം മാത്രമല്ല, മാനക്ഷയംപോലും പററിയിരുന്നു എന്നതിനെ തെളിയിക്കാനാണ് സീതാസ്വയംവരത്തിൽ കാണുന്ന ഈ വരികൾ പൎയ്യാപ്തമാകുന്നത്. ഇതിൽ നമ്പ്യാർ ചെയ്തിട്ടുള്ളത് ഒരേറുകൊണ്ടു രണ്ടുപക്ഷികളെ വീഴിച്ചതാകുന്നു. പട്ടരുടേയും നായരുടേയും സ്വഭാവത്തെ പ്രകാശിപ്പിക്കുകയും രണ്ടു കൂട്ടരേയും ആക്ഷേപിക്കുകയും ഒരു പ്രസംഗം കൊണ്ടു കവി സാധിച്ചു.

---

# അദ്ധ്യായം ൮.

## പട്ടന്മാർ.

ചാക്യാർ സാധാരണമായി കേരളബ്രാഹ്മണരായ നമ്പൂരിമാരെ വല്ലകാരണവും തേടിപ്പിടിച്ചെങ്കിലും സദസ്സിൽ ശകാരിക്കാതെ വിട്ടയക്കാറില്ല. നമ്പൂരിമാരോടു ചാക്യാൎക്കു വിദ്വേഷമുണ്ടെങ്കിൽ അതു പക്ഷെ സ്വാഭാവികമാണെന്നു സമ്മതിക്കാം. എന്നാൽ നമ്പ്യാൎക്കു നായന്മാരോടും പട്ടന്മാരോടും കലശലായ വിരോധത്തിന്നുണ്ടായ കാരണം എന്താണെന്നു മനസ്സിലാകുന്നില്ല. പട്ടന്മാരെ ആക്ഷേപിച്ചിട്ടുള്ളതും, നായന്മാരെയെന്നതുപോലെ തന്നെ, പകവെ

ച്ചിട്ടാണൊ എന്ന തോന്നാതിരിക്കുന്നതല്ല. അവരെക്കുറി ച്ചോരോ സന്ദർഭത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക.

"കിട്ടിയതൊന്നും മതിയാകില്ലാ
പട്ടന്മാൎക്കു ബോധിക്കേണം
'ഘടബെട്ടവാ വിട്ടുവിണ്ടുകണൊക്കാ
പോരട്ടട്ടെത്തെക്കറികിറി സാമം'
ഇങ്ങിനെ പിറകി വിളമ്പിച്ചങ്ങിനെ
ചിങ്ങൻപഴവും തൈരുംകൂട്ടി
ചാളപ്പിള്ളയാക്കിഭ്ജുച്ചിട്ടിച്ചുള്ള
വാളുവെളമ്പറി വിതച്ചുതിരിച്ചും;
പപ്പടവും പഴവും പഞ്ചാര
മപ്പായസമൊന്നു മുണ്ടിൽക്കെട്ടി
ക്കത്തുകവുങ്ങിലെടുത്തുംകൊണ്ടു പു
റത്തക്കുള്ള പുറപ്പെട്ടടനേ
വെററില പുകയില കൊടുവാനായുള്ള
വിരുപിരിച്ചു തിരിച്ചു നടക്കും''.

രുഗ്മിണീസ്വയംവരം.

മേൽ എഴുതിയ വരികളിൽ നിന്ന പട്ടന്മാർ എന്തു്, എത്രകിട്ടിയാലും തൃപ്തിപ്പെടാത്ത അത്യാഗ്രഹികളാണെന്നും ഭക്ഷണത്തിന്റെ കാൎയ്യത്തിൽ അത്യാൎത്തിയുള്ളവരാണെന്നും കവി ആക്ഷേപിക്കുന്നതുപോലെ തന്നെ, അവർ അവരുടെ സാധനങ്ങളെ സംരക്ഷിക്കുവാനും വേണ്ടവിധത്തിൽ വിനി യോഗിക്കുവാനും സമൎത്ഥന്മാരാണെന്ന സൂചിപ്പിച്ചിട്ടുണ്ടു്.

'കെട്ടുതരികിലിറക്കിട്ടനവധി
പട്ടന്മാർ വന്നാർത്തുവിളിച്ചു

തട്ടിന്നു താഴെ നിന്നു ശിരസ്സുകൾ
കാട്ടിപ്പുറിചൊരു തേച്ചുതുടങ്ങി;
ചടപടമെന്നവർ കുഴിയിലടിച്ചും
വടിയൊരു തേച്ചങ്ങടിയിലൊളിച്ചും”.

സ്യമന്തകം.

“തട്ടിന്റെ താഴഭാഗേ ചെന്നുനിന്നു തലകാട്ടി
പട്ടന്മാരെണ്ണതേച്ചു ഇഞ്ചി സംഭ്രമത്തോടെ
കുടിക്ക തെക്കയ്യും കിണ്ടി പിടിക്കും വായിലങ്ങാക്കി
കുടിക്കും പിന്നെയും പോരാ വടിക്കും തൊണ്ണൂഴിലാക്കി”

X X X X X

എണ്ണയോ എണ്ണയോ എന്നങ്ങൊരു ഘോഷമൊരുദിക്കിൽ
കണ്ണിലും മൂക്കിലുമെണ്ണ കാതിലും കുരൊടീടുന്നോ
എണ്ണതേച്ചു വഴിനീളെയൊലിപ്പിച്ചു നടക്കുന്നോ
കണ്ണുമില്ലാ മണ്ണിലെല്ലാം ചളികെട്ടിയെണ്ണകൊണ്ട്
താളികൊണ്ടോ ഇഞ്ചകൊണ്ടോ പുളിഞ്ചിക്കാ കൊണ്ടുവാവും”

പാഞ്ചേന്ദ്രോപാഖ്യാനം.

മേൽ ഉദ്ധരിച്ച വരികളിൽ നിന്നു രാജധാനികളിൽ നടത്തിയിരുന്ന സദ്യകൾക്കു ഭക്ഷണത്തിനുമുമ്പായി ബ്രാഹ്മണർ മുതലായവരുടെ അഭ്യംഗസ്നാനത്തിനു വേണ്ടുന്ന ഏർപ്പാടുകൾ കേരളത്തിൽ ഇന്നത്തെപോലെ തന്നെ പണ്ടും പതിവുണ്ടായിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നുണ്ട്. ഈ മാതിരി ഏർപ്പാടുകളിൽ നടക്കുന്ന സമ്പ്രദായത്തിനു സാക്ഷികളായുള്ളവൎക്കു നമ്പ്യാരുടെ ഈ വാക്ചിത്രനിർമ്മാണത്തിൽ ബഹുമാനം ജനിക്കാതിരിക്കുന്നതല്ല.

“ഒട്ടും താമസമിപ്പു നമുക്കരുത
കൂട്ടം വേണോ, വഴിക്കറിവേണോ,

ഊട്ടുള്ളെടത്തെല്ലാം കഴിക്കാം
ചൂട്ടുമെരിച്ചു നടക്കാം രാവും,
കുടയും പിന്നൊരു കുറിമുണ്ടും മതി
മടിയിലിരിക്കും വെററില പാക്കും,
ഇടയിൽത്തെല്ലു മെലിഞ്ഞു കിടപ്പാൻ
ഇടമുള്ളാൽത്തറ കേറിക്കൊള്ളാം,
മടിയിലിരിക്കും വെററില പുകയില
പടലമയത്തും നേരത്തോളം
മടികൂടാതെയിരുന്നും തിന്നാം
മതിവന്നാൽ സംശയമില്ല നമുക്ക്;
സഞ്ചിയെടുപ്പാൻ ചെക്കൻ പോന്നാൽ
സഞ്ചാരത്തിനസഹ്യതയുണ്ടാം,
സഞ്ചിക്കാരനു ചോർ കിടയാഞ്ഞാൽ
ഇഞ്ചിക്കാരനെ വന്നാനപ്പോൾ"

രുഗ്മിണീ സ്വയംവരം.

പരദേശബ്രാഹ്മണർ എന്തിനും സന്നദ്ധരായിരുന്നു എന്നുമാത്രമല്ല, അവരെ ഏല്പിക്കുന്ന കാര്യങ്ങൾ വളരെ ശുഷ്കാന്തിയോടെ നിർവ്വഹിക്കാൻ അവർ സമർത്ഥന്മാരുമായിരുന്നു എന്നുമാണ് മേൽപ്പറഞ്ഞ വരികളിൽനിന്ന് അനുമാനിക്കേണ്ടത്. "സഞ്ചിയെടുപ്പാൻ ചെക്കൻ" വേണ്ടെന്നു പ്രത്യേകം പറഞ്ഞതിന്റെ താല്പര്യം മലയാള ബ്രാഹ്മണരൊ നായന്മാരൊ ഈ മാതിരി ജോലിയിൽ ഏർപ്പെട്ടപ്പോൾ അവർക്ക് ശിഷ്യന്മാരും മററും കൂടാതെ നിവൃത്തിയുണ്ടായിരുന്നില്ലെന്നും ആ പതിവ് അനാവശ്യവും അസൌകര്യങ്ങൾക്കു വഴിയുമായിരുന്നു എന്നുമാകുന്നു. പരദേശ ബ്രാ

ഹ്മണരുടെ ഈ മനഃസ്ഥിതി ഇന്നും അന്യ സമുദായക്കാർ കണ്ടു പഠിക്കത്തക്കതാണെന്നതിന്ന സംശയമില്ല.

"മുണ്ടുകൾ കച്ചകളെന്നിവ പലവക
ഉണ്ടുകളാക്കിക്കെട്ടിമുറുക്കി
തണ്ടുകളിട്ടു ചുമപ്പിച്ചനവധി
പാണ്ടിപ്പട്ടന്മാരുടെ കൂട്ടം;
കുറി പിരിപ്പാനുള്ള വിരവോടെ
പതിനാറും കൂട്ടിത്തട്ടിമുട്ടി
സൃഷ്ടിച്ചൊരുവക, പൊട്ടിപ്പാറിയും
കുട്ടികൾ സഹിതമസംഖ്യം വന്നു;
തോളിലുമരയിലുമവയുടെയിടയിലു
മോരോ ഭാണ്ഡുകൾ കെട്ടിമുറുക്കി
പാളത്താറുമുടുത്തു ചലോടെ
പാളിടാതൊരു പൊട്ടും തൊട്ടു".

ചന്ദ്രാംഗദചരിതം.

കേരളത്തിൽ നാം ഇന്നും പാണ്ടിക്കാരായ പരദേശ ബ്രാഹ്മണരെ കാണുന്നതു ജവളിവ്യാപാരികളായും ഉണ്ടികവ്യാപാരികളായും മാത്രമാകയാൽ അന്നും അവർ ആ തൊഴിലിൽ പ്രമാണിച്ചാണ് മലയാളത്തിൽ വന്നു ചേർന്നിരുന്നത് എന്നു നിശ്ചയിക്കാം. കടക്കുറി പിരിക്കാനുള്ള സാമർത്ഥ്യത്തെ ഒന്നിച്ചു ചേർത്തു സൃഷ്ടിക്കപ്പെട്ടവരാണ് അവർ എന്നു തോന്നുമെന്നു കവി പറഞ്ഞിരിക്കുന്നതിൽ ഒരു നിന്ദാസ്തുതി അന്തർഭവിച്ചിട്ടുണ്ടെങ്കിലും, അത് പരിഹസിക്കപ്പെടത്തക്ക ഒരു ദോഷമാണെന്നു കവി സങ്കല്പിച്ചിട്ടുണ്ടോ എന്നു സംശയമാകുന്നു.

"ധരണീസുരവരിലൊരുവൻ ഭോജ്യം
ഭേദാ കറിയും ഭേദിതകൈകളിൽ
വാരിത്തെരുതെരെയങ്ങു ചെലുത്തി
പ്പാരം കണ്ണു തുറിച്ചു വശായി.

x x x x x

മറെറാരു വിപ്രനരപ്രഥമൻ പല
വട്ടവുമങ്ങു കഴിച്ചിട്ടും കൊതി
യററിടാഞ്ഞു കമഴ്ന്നു കിടന്നു
തട്ടും മട്ടു കുടിച്ചു തുടങ്ങി".

ചന്ദ്രാംഗദചരിതം.

രണ്ടു കൈകൾകൊണ്ടും 'വാരിത്തെരുതെരെ' ഉണ്ണുക എന്നതു കേരളത്തിൽ ഒരു വൎഗ്ഗക്കാരും ചെയ്യാത്ത ഒരു പ്രവൃത്തിയാകുന്നു. അതിലും വിശേഷിച്ചു ബ്രാഹ്മണർ മുതലായവരുടെ ഇടയിൽ അതു തീരെ ഉണ്ടാവുന്നതല്ലെന്നു കവിക്കു തന്നെ നല്ല ബോദ്ധ്യമുള്ള സംഗതിയുമാകുന്നു. അതുപോലെ തന്നെയാണ് കമഴ്ന്നു കിടന്നു പ്രഥമൻ കുടിക്കുക എന്നതും. ഒരു പാത്രത്തിൽ നിന്നു വെള്ളം മോന്തി കുടിക്കാത്ത ഒരു വൎഗ്ഗക്കാർ അപ്രകൃതമായി ഒന്നു പ്രവൎത്തിച്ചു എന്നു കവി പറഞ്ഞതു നേരമ്പോക്കിന്നു മാത്രമായിട്ടാകുന്നു. ഇവിടെ ശ്രോതാക്കളുടെ രസത്തെ വൎദ്ധിപ്പിക്കാനുള്ള ഒരു വഴി മാത്രമേ കവി ആലോചിച്ചുള്ളൂ. പക്ഷെ അതിന്നു കവിക്കു പ്രീതിയില്ലാത്ത ഒരുവനെയാണ് തരത്തിൽ കിട്ടിയതെങ്കിൽ അവനെക്കൊണ്ട് എന്തു ഗോഷ്ഠി വേഷവും അദ്ദേഹം കെട്ടിക്കും.

"രണ്ടുവല്ലം നിറച്ചുള്ള പപ്പടത്തെപ്പൊരിച്ചിട്ടു
രണ്ടുകൊട്ടപ്പഴംകൂടെ തൊലിച്ചുകണ്ടൊന്നാക്കീട്ട്
അഷ്ടഗന്ധം പോലെയാക്കിയൊട്ടു ശേഷിപ്പിച്ചു തിന്നും
പട്ടരുണ്ണുന്നതു കണ്ടാൽ ഗോഷ്ഠിയല്ലാതൊന്നുമില്ല."

പാഞ്ചേന്ദ്രോപാഖ്യാനം.

ഇവിടെ നമ്പ്യാർ ഒരു പട്ടരെ പിടിച്ചു ഗോഷ്ഠിവേഷം കെട്ടിച്ചതു നമ്പൂരിമാരെ പേടിച്ചിട്ടോ പരദേശിയോടുള്ള ഈർഷ്യകൊണ്ടോ എന്നു മനസ്സിലാകുന്നില്ല. രണ്ടു കൊട്ടപ്പഴവും രണ്ടുകൊട്ടപ്പപ്പടവും കൂട്ടിക്കുഴച്ചാൽ അഷ്ടഗന്ധം പോലെ ഉറപ്പുള്ള പശയായിത്തീരുന്നതല്ല. അങ്ങിനെ ആവണമെങ്കിൽ അതു പഴകിയ നേന്ത്രപ്പഴമായിരിക്കണം. അത്തരം ഒരു കൂട്ടു നമ്പൂരിമാരുടെ ഇടയിൽ പതിവുണ്ടെന്നു കേട്ടിട്ടുണ്ട്. അങ്ങിനെ കൂട്ടിക്കുഴച്ചുണ്ടാക്കിയ സാധനത്തിന് അവർ സാധാരണമായി പറയുന്ന പേർ "ചാണ" എന്നാകുന്നു. ഇവിടെ നമ്പ്യാരുടെ "സരസ്വതീ പ്രസാദം" തൽക്കാലം ഒരു പട്ടരുടെ നേരെയാണ് പ്രയോഗിച്ചതെന്നേയുള്ളു.

"കുട്ടിപ്പട്ടന്മാർ ചോറുകട്ടുണ്ടു കൊണ്ടുമണ്ടു
കെട്ടിയപെണ്ണുങ്ങൾക്കതിലൊട്ടു കുറവ
ഒട്ടുണ്ടു കാട്ടുമാരോ ഗോഷ്ഠികൾ കണ്ടാൽ തോന്നും
ഒട്ടും സഹിക്കയില്ലാ കണ്ണീർക്കൊഴിക്കലെ
മട്ടവും വട്ടങ്ങളുമൊട്ടും മതിക്കേണ്ടുന്ന
തിട്ടമായ്ക്കണ്ടിതെല്ലാം പൊട്ടുന്നൊരു ഞങ്ങൾ".

ഹിഡുംബവധം.

"അട്ടക്കളിക്കാരായ പട്ടന്മാ"രോട്ട നമ്പ്യാൎക്ക് എല്ലാ
യ്പോഴും വഴക്കാകുന്നു. അദ്ദേഹത്തിന്റെ സാപ്പാട് 'പ
ക്ക'ത്തിലായിരുന്നതിനാൽ അവിടെ കുട്ടിപ്പട്ടന്മാർ നമ്പ്യാ
രുടെ ഇഷ്ടം സാധിക്കാൻ വൈമനസ്യം കാണിക്കാറുണ്ടായി
രുന്നിരിക്കണം. അതു പക്ഷെ അദ്ദേഹത്തിന്റെ ജാതക
പ്രകാരം രണ്ടാമെടത്തു ഗുളികൻ സ്ഥിതിചെയ്തുള്ള കൊ
ണ്ടാണെന്നു വരാനും വിരോധമില്ല. അട്ടക്കളിക്കാർ അല്പം
മോഷ്ടിക്കാറുണ്ടെന്നു പറയാൻ വേണ്ടിയാണ് ഇത്രയൊ
ക്കെ പറഞ്ഞിരിക്കുന്നത്.

"പട്ടന്മാരുടെ കൂടെപ്പോയാൽ
ഒട്ടുപൊറുപ്പുണ്ടെന്നാൽ പക്ഷം,
ഗോഷ്ടികളോരോൻ ഭാവിച്ചാലവർ
കൂട്ടത്തോടെ വടിയുമെടുക്കും;
'പോടാചെട്ട്യാ പിത്താമോളി'
കൂടാകുന്നൃതികളെന്നു കയൎക്കും".

രുഗ്മിണീസ്വയംവരം.

ഇതു കാഴ്ചകൾ കാണാൻ പുറപ്പെട്ടുന്ന സ്ത്രീകൾ അ
വരുടെ കൂടെ പോകുന്നവരുടെ സ്വഭാവത്തെപ്പറ്റി പറ
യുന്നതാണ്. നായന്മാരുടെ കൂടെ പോയാൽ അവർ എ
ന്തെങ്കിലും വഴക്കുണ്ടാക്കുമെന്നും നമ്പൂരിമാരുടെ കൂടെപ്പോ
വുകയാണെങ്കിൽ അവർ തങ്ങളെ പരിഹസിക്കുമെന്നുമാ
ണ് പറയുന്നത്. എന്നാൽ പട്ടരുടെ കൂടെപ്പോയാൽ ത
ങ്ങൾക്കു യാതൊരു ദോഷവും തട്ടാത്തവിധം ആ വൎഗ്ഗക്കാർ

രക്ഷിക്കുമെന്നും അതിനുള്ള ജ്യോതിസ്സ്വഹം അവർക്കുണ്ടെ
ന്നുമാണ് കവി പറഞ്ഞതിന്റെ സാരം.

---

# അദ്ധ്യായം ൯.

## നമ്പൂതിരിമാർ.

"നമ്പൂരാരിവർ നമ്മെക്കണ്ടാ
ലമ്പലദൂഷണമൊരുവൻ ചൊല്ലും;
വീട്ടിൽ വരുമ്പോൾ സരസന്മാര്
പാട്ടിൽ വരുമ്പോൾ വിരസന്മാര്;
കുട്ടികളാണെത സഭയിലെച്ചെന്നാൽ
കോട്ടുറിഞ്ഞു പറഞ്ഞു ചിരിക്കും".

നമ്പ്യാരുടെ ഈ മൊഴികളിൽ നിന്ന് അദ്ദേഹം ഒരു വ
ലിയ ബ്രാഹ്മണഭക്തനായിരുന്നു എന്നു കാണാമെങ്കിലും,
"ഗർവ്വിഷ്ഠനെങ്കിൽ ഗുരുവിനെ ഉപേക്ഷിക്കു നല്ലൂ" എന്നു
ആപ്തവാക്യത്തെ ബഹുമാനിക്കുവാനൊ എന്നപോലെ, ന
മ്പൂതിരിമാരുടെ ദൂഷ്യങ്ങളെക്കുറിച്ചു കണക്കിൽ ശകാരി
ക്കാൻ അദ്ദേഹം ഒട്ടും സങ്കോചം കാണിച്ചിട്ടില്ല. മേൽ ഉ
ദ്ധരിച്ച വരികൾ നമ്പൂതിരിമാരുടെ സാധാരണ സ്വഭാവത്തി
നു നല്ലതായ ഒരു ദൃഷ്ടാന്തമാകുന്നു.

"കണ്ടംകൃഷിചെയ്യുന്ന കണ്ടന്റെ താതനോ നിത്യം
കൊണ്ടന്റെ കണ്ടമെല്ലാം കണ്ടോർ കരസ്ഥമാക്കി"

പാത്രചരിതം.

ഇതിൽ നിന്നു പണ്ടത്തെയും നമ്പൂതിരിമാർ സുഖിയ
ന്മാരും തൻമൂലം മടിയന്മാരുമായിരുന്നു എന്നൂഹിക്കാം.

എന്നതന്നെയല്ല, അവരുടെ കാൎയ്യസ്ഥന്മാരും കൃഷിക്കാരും നായന്മാരായിരുന്നു എന്നും തെളിയുന്നുണ്ട്. അതിന്നു പുറമെ, ഇന്നത്തെപ്പോലെ തന്നെ അന്നും കാൎയ്യസ്ഥന്മാരുടെ സ്വാൎത്ഥതകൊണ്ടും മറ്റും നമ്പൂതിരിമാരുടെ സ്വത്തുക്കൾ അന്യാധീനപ്പെട്ടും മറ്റും നശിച്ചിരുന്നു എന്നും വിശദമാകുന്നു. ഇക്കാൎയ്യത്തിൽ ഒരു പക്ഷാന്തരമില്ലെന്നില്ല. നമ്പൂരിയുടെ കൃഷിക്കാരന്റെ താന്തോന്നിത്തം കൊണ്ടു കണ്ടങ്ങളെല്ലാം കണ്ടോർ കരസ്ഥമാക്കിയെന്നു പറയുമ്പോൾ, പണ്ടു നമ്പൂരിമാർ കൃഷിക്കാരെ നിയമിച്ചു കൃഷി നടത്തിച്ചു പോന്നിരുന്നു എന്നാണല്ലൊ തെളിയുന്നത്. അതു പതിവുണ്ടായിരുന്നില്ലെന്നാണ് ആ പക്ഷാന്തരം. കാൎയ്യസ്ഥന്റെ താന്തോന്നിത്തം കൊണ്ടെന്നൊ പാട്ടക്കാരന്റെ താന്തോന്നിത്തം കൊണ്ടെന്നൊ പറഞ്ഞിരുന്നെങ്കിൽ ആ അഭിപ്രായം സാധുവാകുമായിരുന്നു. ഇവിടെ കൃഷിപ്പണി നടത്തുന്ന കണ്ടന്റെ താന്തോന്നിത്തം എന്നു പ്രത്യേകം പറഞ്ഞിരിക്കകൊണ്ട് അയാൾ നമ്പൂരിയുടെ പാട്ടക്കാരനല്ല, കൃഷിക്കാരൻ തന്നെ ആയിരുന്നു എന്നതിന്നു സംശയമില്ല. ആദ്യകാലത്ത് ഇതു പതിവില്ലായിരുന്നെങ്കിൽത്തന്നെ നമ്പ്യാരുടെ കാലത്ത് ആ സമ്പ്രദായം അപൂൎവ്വമായിട്ടു തുടങ്ങിയെന്നു വിചാരിക്കാൻ വിരോധമില്ല.

"ഉണ്ണാൻ വകയില്ലാഞ്ഞിട്ടല്ലി
ങ്ങനെയുള്ളും നമ്പൂതിരിമാർ
ധൎമ്മജനുടെ പുറകേപോന്നു
കൎമ്മാധീനമതെന്നു ധരിപ്പിൻ ;
ഭോഗം വസ്തുവകെട്ടുകളെല്ലാം

നാളുകൾ തോറും ധനപുഷ്ടിക്കും
ഭൂപതിവരരാം പാണ്ഡവരെപ്പുന
രാപത്തിങ്കലുപേക്ഷിക്കാമോ?

പാത്രചരിതം.

അന്നത്തെ നമ്പൂതിരിമാർ താല്ക്കാലിക കാര്യസാധ്യത്തിനു വേണ്ടി മാത്രം രാജാക്കന്മാരെ സേവിച്ചിരുന്നവരല്ലാ എന്നത് "ഉണ്മാൻ വകയില്ലാതെയിട്ടല്ലീ ഞങ്ങളുടെ കൂട്ടം" എന്നു പറയുന്നതിൽ നിന്നു തെളിയുന്നതുപോലെ തന്നെ വയററുപിഴപ്പിനെ മാത്രം ഉദ്ദേശിച്ചു രാജസേവ ചെയ്യുന്നവരുമുണ്ടായിരുന്നു എന്നു ധ്വനിക്കുന്നുണ്ട്. വനവാസം അവർക്ക് ദുസ്സഹമായിരുന്നെങ്കിലും തങ്ങളുടെ "കർമ്മാധീനത"കൊണ്ടാണ് ഇങ്ങിനെ കാട്ടുകേറേണ്ടി വന്നത് എന്നവർ സമാധാനിച്ചിരുന്നുള്ളൂ. അവർക്ക് സഹജമായ സമാഹിത ചിത്തവൃത്തിക്ക് ആ സമാധാനം മതിയായ ലക്ഷ്യവുമാകുന്നു. ഒട്ടവിധത്തെ വരികളിൽ നിന്ന് അവരുടെ ഉപകാരസ്മരണയും വിശദമാകുന്നുണ്ട്.

കോലപ്പുറവും കോഴിപ്പള്ളി
വാളക്കോടും വള്ളിക്കോടും
കൂടെക്കേറിച്ചെന്നിട്ടിപ്പോൾ
കാന്തിലയോടും ചോദിച്ചറിയേണം
ആരെല്ലാം സത്യം ശ്രമിപ്പാൻ
സംഘക്കാരായ നിന്നിടേണ്ടു".

വെള്ളരാവതപൂജ.

നമ്പൂരിമാർ പണ്ടും കേരള രാജധാനികളിൽ 'നിത്യന്മാ'രും രാജസേവന്മാരുമായിരുന്നു എന്നു മേൽ ഉദ്ധരിച്ച

വരികൾ പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. അന്തഃപുരത്തിലും അവർ സേവന്മാരായിരുന്നതുകൊണ്ടാണ് രാജ്ഞിയുടെ ഹിതാഹിതങ്ങളെ അറിവാൻ അവരെ നിയോഗിച്ചത്. രാജകീയമായ സദ്യകൾക്ക ഭുജിക്കവാൻ പണ്ടു ചുമതലപ്പെട്ടിരുന്നത് ഓരോ സംഘക്കാരായിരുന്നു എന്നൂഹിക്കാം. എന്നു തന്നെയല്ല, പണ്ടത്തെ നമ്പൂരിമാർ നല്ല 'മഹണ്ഡ'ക്കാരുമായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. ബക വധത്തിൽ നിന്നു താഴെ ചേർന്ന വരികൾ അതിനു ലക്ഷ്യവുമാകുന്നു.

"ചെമ്പു പിടിച്ചിഹ വെപ്പാൻ നമ്മുടെ
നമ്പൂര്യമ്മൻ താനേ മതിയോ?
അന്തർജ്ജനവും ഞാനും കൂടി
സാധിച്ചീടിന സാധിപ്പിക്കാം".

എന്നു ബ്രാഹ്മണൻ കുന്തിയോടു പറയുന്നതിൽ നിന്നു മഹണ്ഡത്തിന്റെ കാര്യത്തിൽ നമ്പൂതിരിമാരുടെ അന്തർജ്ജനങ്ങളും സമർത്ഥകളായിരുന്നു എന്നു തെളിയുന്നുണ്ട്. ഇക്കാര്യത്തിൽ ഇന്നും അവർക്കു വലിയ കോട്ടം തട്ടീട്ടില്ലെന്നാണ് കേൾവി.

"കേട്ടില്ലയോ താനില്ലത്തെ ഘോഷം?
കേട്ടില്ലെ ഞാനിപ്പോഴുള്ള വിശേഷം.
ചേട്ടനൊരാച്ചിയെ കൂട്ടിച്ചു കൊണ്ടന്നു
കെട്ടിനകത്തെപ്പുരയിലിരുത്തി,
ചേട്ടത്തി വന്നു കലമ്പിത്തുടങ്ങി,
ചേട്ടനു ചോറു കൊടുക്കില്ലെന്നായി,
ചേട്ടൻ കയർത്തങ്ങടുക്കളയിൽക്കേറി
ചട്ടി കലങ്ങളും തല്ലിത്തകർത്തു;

അന്നേരം ചേട്ടത്തി കോപിച്ചു വന്നു
അച്ചിടെ മുഞ്ഞിക്കു രണ്ടു തൊഴിച്ചു,
ചെന്നത്തു ചേട്ടനും ചേട്ടത്തിയും തമ്മിൽ
താഡനം കൂട്ടിക്കയത്തു പറഞ്ഞു;
ചക്കിപ്പെണ്ണെയും പിടിച്ചു വരുത്തി
ചെക്കന്റെ തോളിൽ മാറാപ്പുമേറ്റി
വെക്കം കുടയുമെടുത്തന്റെ ചേട്ടത്തി
തന്റെ പിറന്നില്ലം നോക്കിത്തിരിച്ചു".

ഹരിണീസ്വയംവരം.

നമ്പൂരിമാരുടെ ഇടയിൽ അക്കാലത്തുണ്ടായിരുന്ന ഒരു മര്യാദകേടിനെയാണ് നമ്പ്യാർ ഇവിടെ വിവരിച്ചിരിക്കുന്നത്. അക്കാലത്തു നമ്പൂതിരിമാർ അന്യജാതി സ്ത്രീകളെ ഭാര്യമാരാക്കിയിരുന്നതെല്ലാം അപമര്യാദയാണെന്നല്ല കവിയുടെ വാദം. അഗ്നി സാക്ഷികമായി വേളികഴിച്ചു ഒരു ഭാര്യയുള്ളപ്പോൾ മറെറാരുത്തിയെ ഭാര്യയാക്കുന്ന സമ്പ്രദായം അപമര്യാദയും ആപൽക്കരമായ ഗൃഹച്ഛിദ്രത്തിനു വഴിയുമാണെന്ന വാസ്തവത്തെ തെളിയിക്കുവാനാണ് നമ്പ്യാർ വാസ്തവവിരുദ്ധവും അസംഭാവ്യവുമായ സംഗതികളെ പോലും ചേർത്തു പറഞ്ഞിരിക്കുന്നത്. നമ്പൂരി ഭാര്യയെ "കെട്ടിനാകത്തെപ്പുരയിലിരുത്തി" എന്നു പറയുന്നത് ഒരിക്കലും ഉണ്ടാവാത്ത ഒരു സംഗതിയാകുന്നു. ഈ കാര്യത്തിൽ നമ്പൂതിരിയുടെ നിഷ്ഠ ഒന്നു വേറെ തന്നെയാണ്. എന്നാൽ ഈ ഒരു അവാസ്തവത്തെ കവി പ്രസ്താവിച്ചത് എന്തിനാണ് എന്ന ചോദ്യത്തിന് ഒരേ ഒരു സമാധാനം മാത്രമേയുള്ളൂ. അത് അങ്ങിനെ ചെയ്യാൻ തക്ക വീണ്ടുവിചാര

മില്ലാത്തവർ മാത്രമേ സ്വന്തമായി വേട്ട അന്തർജ്ജനമിരിക്കെ അന്യ ജാതിയിലുള്ള സ്ത്രീയെ ഭാര്യയാക്കുകയുള്ളൂ എന്നു പ്രത്യക്ഷപ്പെടുത്തുവാനാകുന്നു. ചേട്ടത്തി കോപിച്ചു വന്ന് അച്ചീടെ മുത്തിക്ക രണ്ടു തൊഴിച്ചു എന്നു പറഞ്ഞതു വിനയത്തിന്നും സഹിഷ്ണുതയ്ക്കും മാതൃകകളായ അന്തർജ്ജനങ്ങൾ പോലും ഈ വക ദുഷ്പ്രവൃത്തികൾ കണ്ടു സഹിച്ചിരിക്കുവാൻ അശക്തകളായിത്തീരുമെന്നതിനെ കാണിക്കുവാനല്ലാതെ മറെറാന്നിന്നല്ല. ഭാര്യയും ഭർത്താവും തമ്മിൽ വഴക്കുണ്ടായാൽ തന്റെ 'അമ്മാത്തേക്ക്' പോവുകമാത്രമല്ലാതെ അന്തർജ്ജനങ്ങൾക്ക് മററു ഗത്യന്തരമുണ്ടായിരുന്നില്ലെന്നു കവി ഒടുവിലത്തെ വരികൾ കൊണ്ടു സാധിക്കുകയാണ് ചെയ്യുന്നത്.

"കാരിയക്കാരൻ നമ്പൂരിയച്ഛൻ
വാരിയപ്പെണ്ണിന്നപ്പുടൻ കൊടുത്തു;
കാരിയക്കാരന്റെ മുഷ്ക്ക് കൊണ്ടറിക
വാരിയത്തേക്കാരും ചെല്ലാതെയായി;
ഉണ്ണിനമ്പൂതിരിമാരിലൊരുത്തൻ
പെണ്ണിനെ സ്സേവിച്ചുകൂടി പതുക്കെ
പൊണ്ണു ബ്രാഹ്മണനില്ലത്തു പോയപ്പോൾ
ഉണ്ണി ബ്രാഹ്മണനുള്ളിൽക്കടന്നു;
അപ്പോൾ യജമാനൻ വന്നു കരേറി
കെട്ടിപ്പൊട്ടു വാതിൽക്ക തട്ടിവിളിച്ചു;
അപ്പെണ്ണുമന്നേരമുണ്ണി നമ്പൂരിയെ
വലിച്ചു പെട്ടിയിലിട്ടു പൂട്ടി;
പിറ്റേക്കാലത്തു വലർത്തുമാതെ

വാതൽ തുറന്നകത്തു കരേറി;

X X X X X

'പെട്ടി തുറന്നൊരു വസ്ത്രമെടുക്കണം
എന്തെടീ! താക്കോ! ലെന്നദ്ദേഹം ചൊല്ലി';
'പെട്ടിക്കകത്തെന്റെ നമ്പൂരിയച്ഛാ!
കുട്ടിച്ചാത്തൻ വന്നു കുടികൊണ്ടല്ലോ!!
മുട്ടി നമുക്കെല്ലാമങ്ങേടെ വീട്ടിലെ
കുപ്പന്റെ മന്ത്രവാദമിതെല്ലാം!!
കൊണ്ടിർപ്പുറമ്പിൽ കണിയാരെച്ചെന്നു
കൊണ്ടിങ്ങു വന്നു വിചാരിച്ചു ഞങ്ങൾ;
'വേണ്ടാസനം കൊണ്ടൊരു ദേഹം വിട്ടൊരു
കുട്ടിച്ചാത്തന്മാർ പലതുണ്ടു കാൺമാൻ
പെട്ടകമുണ്ടെങ്കിലായതിൽക്കാണാം
പെട്ടിതുറന്നങ്ങു നോക്കുന്ന നേരം
കുട്ടിഭീമന്റെ വടിവായിക്കാണാം';

X X X X X

വാരിയപ്പെണ്ണിന്റെ കള്ളപ്രയോഗം
നേരെന്നു ബോധിച്ചു നമ്പൂരിയച്ഛൻ;
'പാരാതെ പെട്ടി തുറക്ക പെണ്ണേയിതു
നേരോ പൊളിയോ യെന്നെല്ലാം ഗ്രഹിക്കാം';
"എങ്കിൽക്കരേയത്തു മാറിക്കൊണ്ടാലും
ശങ്കിച്ചുനിക്ക തുറപ്പാനും മേലാ
പൊൻകൊതിയാവാ! കുട്ടിച്ചാത്ത! നമ്മെ
സങ്കടം കൂടാതെ രക്ഷിക്കണം നീ!

ഇത്ഥം പറഞ്ഞവൾ പെട്ടിതുറന്നു
ബദ്ധപ്പെട്ടോരു യജമാനനപ്പോൾ
ഉള്ളിലിരിക്കുന്നൊരുണ്ണി നമ്പൂരി
തള്ളിപ്പുറത്തു പുറപ്പെട്ടു മണ്ടി,
'നമ്പൂരിയച്ഛാ! നാം ദേവനെ കണ്ടോ?
നാമങ്ങു നോക്കീല പേടിക്കുമൂലം';
'നമ്പൂരിക്കുട്ടിയെപ്പോലെയിരിക്കുന്നു
നാമും കണ്ടു' വെന്നാദ്ദേഹം ചൊല്ലി;
'വാല്ലൂളും നമ്മെ കടിക്കാതെ പോയതു
നിശ്ചാനുഗ്രഹമെന്നതെ വേണ്ടു'.

ഹരിണീ സ്വയംവരം.

ഈ കഥയിൽ നിന്നു ചില സംഗതികൾ നാം ഗ്രഹിക്കേണ്ടതുണ്ടു്. 'കാൎയ്യക്കാരൻ നമ്പൂരിയച്ഛൻ' എന്നു പറഞ്ഞിരിക്കുന്നതിനാൽ അക്കാലത്തു കേരള ബ്രാഹ്മണർ അപൂൎവ്വമായി വീണ്ടും ഭരണ വിഷയങ്ങളിൽ പ്രവേശിക്കുവാൻ തുടങ്ങിയിരുന്നു എന്നു വിചാരിക്കാവുന്നതാണു്. ദുൎദ്ദേവതകളെ അയച്ചു ശത്രുക്കളെ ഉപദ്രവിക്കുക എന്ന പതിവു പണ്ടിനാലെയുള്ളതാണെന്നു കുട്ടിച്ചാത്തന്റെ കഥ തെളിയിക്കുന്നുണ്ടു്. ഏതാദൃശ സംഭവങ്ങൾ ഇന്നും കണ്ടുവരുന്നതിനാൽ ഒന്നര ശതാബ്ദത്തിനു മുമ്പു ജീവിച്ചിരുന്ന കേരളീയർ ഈ വക സംഗതികളിൽ ദൃഢമായി വിശ്വസിച്ചിരുന്നു എന്നതിനു സംശയമില്ല. ഈ വിശ്വാസത്തിന്റെ ഉറപ്പുകൊണ്ടാണു് മനോധൎമ്മക്കാരിയായ വാരസ്യാർ കുട്ടിച്ചാത്തനെ കൈവശപ്പെടുത്തിയതു്. അവളുടെ മനോധൎമ്മം കുറിക്കു കൊള്ളുകയും ചെയ്തു. വാരസ്യാർ മൂന്നു സംഗ

തികഠം മുൻകൂട്ടി ഉറപ്പിച്ചു. ഒന്നു കുട്ടിദ്വിജന്റെ രൂപത്തിലാണ് കുട്ടിച്ചാത്തൻ പ്രത്യക്ഷപ്പെടുന്നതെന്ന്; മറെറാന്നു പെട്ടീടെ സമീപത്തു നിന്നു നമ്പൂരി മാറിയിരിക്കണമെന്ന്; മൂന്നാമത്തേതു വ്യാജോക്തിയിൽ "നമ്മെ സങ്കടം കൂടാതെ രക്ഷിക്കണം നീ" എന്ന അപേക്ഷയുമാകുന്നു. അതു് ഒരു മാതിരി കരാറായിരുന്നു. വാരിയത്തു കുട്ടിച്ചാത്തന്റെ ഉപദ്രവമുണ്ടെന്നു തീർച്ചയാക്കി കാര്യക്കാരൻ നമ്പൂരിയച്ഛൻ 'കിടപ്പിന്റെ വട്ടം' വേണ്ടെന്നു വെച്ചുപോയി. ഈ പ്രസംഗംകൊണ്ടു നമ്പൂരിയുടെ പച്ചപ്പരമാർത്ഥതയും ഉണ്ണി നമ്പൂതിരിമാരുടെ വികടസ്വഭാവവും കുലടകളായ സ്ത്രീകളുടെ കപടതയും കവി വിശദമാക്കീട്ടുണ്ട്.

മേൽ ഉദ്ധരിച്ച വരികളിൽനിന്ന് ഇന്നും സാധാരണമായ മറെറാരു സംഗതി തെളിയുന്നുണ്ട്. അതു നമ്പൂരിമാർ 'അമ്പലവാസി'കളിൽപ്പെട്ട സ്ത്രീപുരുഷന്മാരെ സംബോധനചെയ്യുന്നതു് "എടീ, എടാ, നീ" എന്നും മററുമാകുന്നു എന്നാണ്. അവർ സ്വന്തം ഭൃത്യജനങ്ങളെയല്ലാതെ നായന്മാരെ ഇങ്ങിനെ വിളിക്കാറില്ല. "എങ്ങെടീ താഴക്കോൽ" എന്നും "പെട്ടിതുറക്കപ്പെണ്ണേ" എന്നും ഒരു നായർ സ്ത്രീയോടു പറയുവാൻ ഒരു നമ്പൂതിരി ധൈര്യപ്പെടുന്നതല്ല.

> "ചാത്രം നമ്പൂരിമാർ കൊട്ടികളിച്ചും കൊണ്ടകം പുക്കു
> പാത്രമെല്ലാമടുപ്പത്തു കരേററി വെള്ളവും കോരി
> രാത്രിതന്നിലുറങ്ങാതെ അരിവെച്ചും കറിവെച്ചും"
>
> ഹരിണീസ്വയംവരം.

മേൽപ്പറഞ്ഞ വരികളിൽനിന്നു പണ്ടും കല്യാണാദി അടിയന്തരങ്ങൾക്കു 'സംഘക്കളി' പതിവുണ്ടായിരുന്നു എ

ന്നു തെളിയുന്നുണ്ട്. സംഘക്കളി എന്നതു "ശാസ്ത്രക്കളി, യാത്രക്കളി" എന്നതിന്റെ പൎയ്യായമാകുന്നു. "ശാസ്ത്രം" എന്നതിന്റെ തത്ഭവമാകുന്നു "ചാത്രം" എന്ന പദം. ചാത്രം നമ്പൂരിമാൎക്കു വേദാദ്ധ്യയനമില്ല. *1 പരശുരാമനോട് ആയുധം വാങ്ങിച്ചവരാണ് ആ വൎഗ്ഗക്കാർ. അടുക്കളെ വൃത്തി ഇവൎക്കു പ്രത്യേകമായ അവകാശമാകുന്നു.

"പോററികളെന്നാതെ പേരുളവായി
*2 മാററികളായതുകാരണമറിവിൻ"

പാത്രചരിതം.

മാററിത്തം പററിപ്പോയ നമ്പൂരിമാരെയാണ് പോററികളെന്നു വിളിക്കുന്നതെന്നാണല്ലൊ മേൽപ്പറഞ്ഞ വരികളുടെ അൎത്ഥം. ആൎയ്യം മലയാളത്തിൽ വന്നു കുറേക്കാലം താമസിച്ചതിന്നുശേഷം, മലയാളം ഉപേക്ഷിച്ചു പോയിട്ടു രണ്ടാമതും വന്ന സംഗതിയാകുന്നു ഇവൎക്കു പററിയ മാററിത്തം. ഇവരാണ് എമ്പ്രാന്മാർ.

"കണ്ടാൽപ്പറവാൻ കുറവില്ലെന്നുടെ
കണ്ടമിവൎക്ക വിലക്കിക്കൂടാ"

സത്യാസ്വയംവരം.

"എങ്കിലസ്സു സുയോധനൻ മമ വസ്തുവന്നു വിലക്കുമൊ?"
"അന്തണൎക്കൊരു ദിക്കിലും തടവില്ല വല്ലതുമോതുവാൻ"

സഭാപ്രവേശം.

---

*1. K. P. P. Menon's History of Cochin, parts I, page 148.
*2. Do. Do. Do. Do. Do.

മേൽ ഉദ്ധരിച്ച ആദ്യത്തെ മൂന്നു വരികളിൽനിന്നു കേരളബ്രാഹ്മണരുടെ വസ്തു ഉടമ ശാശ്വതമായിരുന്നു എന്നു തെളിയുന്നുണ്ട്. രാജാവിനുപോലും അവരുടെ സ്വത്തു കണ്ടു കെട്ടിക്കൂടെന്നു നിയമമുണ്ടായിരുന്നു എന്നാണ് തോന്നുന്നത്. അതിനു പുറമെ, നമ്പൂരിമാർ എന്തെങ്കിലും തുറന്നു പറയുന്നവരായിരുന്നു എന്നും അങ്ങിനെ പറയുവാൻ അവൎക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നും നാലാമത്തെ വരിയിൽനിന്നു തെളിയുന്നുണ്ട്.

---

# അദ്ധ്യായം ൧൦.

## സൈനിക സമ്പ്രദായം.

"പട്ടാണികൾ പല കുതിരക്കാരും
കോട്ടപ്പടിയിൽക്കാവൽക്കാരും
കാൎയ്യാളന്മാർ മുതലാപ്പതിവുകൾ
കോട്ടക്കാരന്മാരും പലവക
നസ്രാണികളും ജോനകർ പത്തുസ
ഹസ്രാധികമിഹ വന്നിടേണം

രുഗ്മിണീ സ്വയംവരം.

പണ്ടത്തെ കേരള രാജാക്കന്മാരുടെ സൈന്യത്തിൽ നാനാജാതിമതസ്ഥന്മാരായ യോദ്ധാക്കളുണ്ടായിരുന്നു എന്നു മേൽ ഉദ്ധരിച്ച വരികൾ വിശദമാക്കുന്നുണ്ട്. ഇതിൽ പട്ടാണികളായ കുതിരക്കാർ എന്നു പറയുന്ന സൈന്യവിഭാഗം കേരളരാജാക്കന്മാൎക്കെല്ലാവൎക്കും ഉണ്ടായിരുന്നു എ

ന്നു തോന്നുന്നില്ല. ഇങ്ങിനെ ഒരു സേനയെ ആദ്യമായി തിരുവിതാംകൂറിലാണ് ഏർപ്പെടുത്തിയത്. കൊല്ലവർഷം * ൮൫൫-ാമാണ്ടിൽ തിരുവിതാംകൂറിൽ കടന്ന മുകിലന്മാരെ 'തിരുവാട്ടാർ' എന്ന സ്ഥലത്തു വെച്ചു കേരളവൎമ്മ എന്നു സുപ്രസിദ്ധനായ കോട്ടയത്തു രാജാവു തോല്പിച്ചപ്പോൾ അങ്ങിങ്ങും ചിന്നിച്ചിതറിപ്പോയ മുകില സാദികളെ തടവുകാരായിപ്പിടിക്കുകയും തദനന്തരം അവരെ ചേൎത്ത് ഒരു അശ്വാരൂഢസേനയെ രൂപവൽക്കരിക്കുകയും ചെയ്കയുണ്ടായി. അതിനെ ഉദ്ദേശിച്ചാണ് കവി ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. പടവുകൾ, വങ്കികൾ മുതലായവയിലെ സൈനികന്മാർ മുക്കോപ്പരിഷകളായിരുന്നു. അത്തരം പോരിന് അവർ സമൎത്ഥന്മാരായിരുന്നു എന്നു ൯൧൬-ാമാണ്ടിൽ 'കൊളച്ചൽ' എന്ന സ്ഥലത്തുവെച്ചു ലന്തക്കാരെ തോല്പിച്ചതിൽ നിന്നു തെളിയുന്നുണ്ട്.

"കുന്തം, ചവളം, വില്ലും, ശരവും,
ലന്തത്തോക്കുകൾ, ചക്രം, ശൂലം,
ചന്തം പെരുകിന വാളു, കട്ടത്തില,
തന്നാങ്കുറി, വടി, തോമരജാലം"

പ്രദോഷമാഹാത്മ്യം.

'ലന്തക്കുഴലു പറങ്കിക്കുഴൽകളും
ചന്തത്തിലുള്ള കുറുങ്കുഴൽത്തോക്കുകൾ"
"ലന്തക്കുഴലീട്ടികൾ ശക്തികളൊരുവക പിരങ്കികളും"

രുഗ്മിണീ സ്വയംവരം.

ഈട്ടിയും തോട്ടിയും ചാട്ട കുന്തങ്ങളും
ചാട്ടുർക്കാരലൊററവാളുരുഖഡ്ഗങ്ങളും

* History of Travancore, page 104.

കൾക്കടകല്ലും കവണയുമായുധ
മൊക്കവേ കൊണ്ടും തുടങ്ങി മഹാരണം"

ഹരിണീസ്വയംവരം.

നമ്പ്യാരുടെ കാലത്തു കേരളീയ ഭടന്മാർ മേൽപ്പറ ഞ്ഞ തരം ആയുധങ്ങൾ ഉപയോഗിച്ചിരുന്നു എന്നതിനു സംശയമില്ല. നായർ യോദ്ധാക്കൾ അക്കാലത്തു തോക്കു കൊണ്ടു വെടിവെക്കുന്നതിൽ വളരെ സമർത്ഥന്മാരായിരുന്നു എന്നു പറങ്കികപ്പിത്താനായ 'ലീൻഷോട്ടൻ' താഴെ വരും പ്രകാരം പറയുന്നതിൽ നിന്നു ഗ്രഹിക്കാം. "പോർത്തുഗീസുകാരും ലന്തക്കാരും മലയാളത്തിൽ വന്നതിൽപ്പിന്നെ മലയാളികൾ തോക്കുപയോഗിക്കുന്നതിൽ സമർത്ഥന്മാരായിത്തീർന്നിരിക്കുന്നു. അവർ യൂറോപ്യന്മാരെപ്പോലെതന്നെ ഇടത്തും വലത്തും തിരിഞ്ഞ് അണിയണിയായി വെടിവെക്കുന്നു".

"വമ്പേറിടുന്ന നായന്മാരഥ
തമ്പോടി വടിവോടു തുടങ്ങി".
"അണിവെടിവെച്ചു പടക്കു തുടർന്നിതു"
"തെരുതെരെ വെടിവെച്ചു തുടങ്ങി".
"മേടകളുടെ മുകളിലിരുന്നും ചില വെടി വെച്ചീടണം".
കുന്നും കിടങ്ങും കോരിച്ചെന്നു പാളയമിട്ടു".

പ്രദോഷ മാഹാത്മ്യം.

നമ്പ്യാരുടെകാലത്തു കേരളീയ ഭടന്മാരുടെ യുദ്ധമുറ കളിൽ വലിയ മാററങ്ങൾ സംഭവിച്ചു എന്നതിനു സംശയ മില്ല. നായർ ഭടന്മാർ പാട്ടുപാടി ചോടുവെച്ചു പലമാതി രി നാട്ടുവാദ്യങ്ങളോടുകൂടിയാണ് പണ്ടു പടയ്ക്കു പുറപ്പെട്ടി

തന്നതു്. അതിന്റെ സ്ഥാനത്തു 'തമ്പേറടി'യായി. വാൾ, കുന്തം, മുതലായ ആയുധങ്ങൾക്കു പ്രാധാന്യം കുറഞ്ഞു പല മാതിരി തോക്കുകൾ പ്രചാരപ്പെട്ടു. തന്മൂലം ഭടന്മാരുടെ രക്ഷയ്ക്കുവേണ്ടി 'കുന്നും കിടങ്ങും' കോരേണ്ടതായി വന്നു. തോക്കിന്റെ പ്രചാരത്തോടുകൂടി പണ്ടത്തെ "നേർ നെറി പ്പോർ" വേണ്ടെന്നുവെച്ചു, മേടകളുടെ മുകളിൽ ഒളിച്ചിരുന്നു വെടിവെച്ചു ശത്രുക്കളെ നശിപ്പിച്ചു തുടങ്ങി. 'അണി വെടി വെച്ചു' പുകകൊണ്ടു ഭടന്മാരുടെ ഗതിവിഗതികളെ മറച്ചു കൊണ്ടായി പോരിന്നടുക്കുന്നതു്.

"സമരത്തിൽ ജയിച്ചുള്ള സാമ്രാജ്യവും പടകളും
സാഹസാൽപ്പുരത്തിൽക്കേറി സർവ്വമപഹരിച്ചു
കനകപ്പട്ടിലും നല്ല കാഞ്ചന കുടങ്ങളും
കനത്ത പൊൻപാത്രങ്ങളും കാളാഞ്ചി വാർപ്പുകളും
മഹാരൂപി രാശിമാല്യം മറ്റേറും ധനങ്ങളും
മഹനീയ രത്നങ്ങളും മാലകടകങ്ങളും
പട്ടുംപുടവകളും പെട്ടി പെട്ടകങ്ങളും
കട്ടിലും മെത്തകളും കുട്ടകം ചട്ടകങ്ങൾ
രജതസ്ഥാല്യാദിയാകും രാജദ്രവ്യങ്ങളെല്ലാം
രക്ഷസേന കൈക്കലാക്കി രാജേന്ദ്ര കിങ്കരന്മാർ;
കൊള്ളയുമിട്ടു കൊട്ടി ഘോഷിച്ചു കനദിനത്തി-
ലുള്ള പാതാളമപ്പാടുമാങ്ങുടാതെ തന്നെ
കരേറ്റിച്ചും കൊണ്ടു കാര്യക്കാരന്മാർക്കും
കണ്ടങ്ങൾ പറമ്പുകൾ കർഷകർക്കും കല്പിച്ചു".

ശ്രീരാമമാഹാത്മ്യം.

വിജയിയായ രാജാവു യുദ്ധാനന്തരം ഈ മാതിരി കൊള്ള നടത്തുന്ന സമ്പ്രദായം പുരാതന കാലത്തുണ്ടായിരുന്നില്ലെങ്കിലും, നമ്പ്യാരുടെ കാലത്ത് അതു സാധാരണമായിരുന്നു എന്നു മേൽപ്പറഞ്ഞ വരികളിൽനിന്ന് അനുമാനിക്കാവുന്നതാണ്. ആ വരികളിൽ പറഞ്ഞിരിക്കുന്ന പദാർത്ഥങ്ങളുടെ വിവരണത്തിൽ നിന്നു കേരളരാജാക്കന്മാർക്കും ദ്രവ്യം ശേഖരിച്ചു വെക്കുന്ന സമ്പ്രദായമുണ്ടായിരുന്നു എന്നു തെളിയുന്നുണ്ട്. "മഹാരൂപിരാശിചക്രം" എന്നു കാണുന്നതിൽനിന്ന് ഈ യുദ്ധവും കൊള്ളയും നടത്തിയത് ഇന്നത്തെ തിരുവിതാംകൂറിൽപ്പെട്ട തെക്കൻ പ്രദേശങ്ങളിലാണെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, അക്കാലത്ത് അവിടങ്ങളിൽ നടപ്പുണ്ടായിരുന്ന ഒരു നാണ്യമായിരുന്നു അത്തരം 'രാശി'കൾ.

---

## അദ്ധ്യായം ൧൧.

### രാജ്യഭരണം.

നമ്പ്യാരുടെകാലത്തു കേരള രാജാക്കന്മാർ ഏതു വിധമാണു മുതലെടുപ്പുണ്ടാക്കിയിരുന്നത് എന്നു പല തുള്ളക്കഥകളിൽനിന്നും ഗ്രഹിക്കുവാൻ കഴിയുന്നുണ്ട്.

"കപ്പം തരണം നമ്മുടെ നാട്ടിലി
രിപ്പാനാഗ്രഹമുണ്ടെന്നാകിൽ
ഉപ്പറയും പുനരൊട്ടൊന്നും പല
വെപ്പുകളുണ്ടവതന്നില്ലെങ്കിൽ;
x x x x x
വിളവിൽപ്പാതി നമുക്കു തരേണം
മുളകു സമസ്തവുമേല്പിക്കേണം

തെങ്ങു കവുങ്ങുകൾ മാവും പ്ലാവും
എണ്ണമെററിക്കിഹ കണ്ടെഴുതേണം;

X X X X X

വിടന്മാരും വിളവുകൾ നെല്ലുകൾ
'വിത്തിപ്പിരട്ടി നമുക്ക തരേണം;
നാട്ടിലിരിക്കും പട്ടന്മാരും
നാലാലൊന്നു നമുക്ക തരേണം;
വീട്ടിലിരിക്കും നായന്മാർ പട
വില്ലും കുന്തവുമേന്തിച്ചെല്ലും
വേലയെടുത്തു പൊറുത്തീടേണം"

കാർത്തവീര്യാർജ്ജുനവിജയം.

"മുപ്പറവിത്തു പാടെന്നുള്ളതും നമു
ക്കെടുപ്പിച്ചുടനെ ബോധിപ്പിക്കയും വേണം"

പൌണ്ഡ്രകവധം.

ഇവിടെ 'മുപ്പറയും', 'എട്ടൊന്നും' എന്നു പറയുന്നതു രണ്ടുതരം രാജഭോഗങ്ങളെ ഉദ്ദേശിച്ചാകുന്നു. ഒരുപറ വിത്തു വിതയ്ക്കുന്ന നിലങ്ങളിലെ വിത്തു, വല്ലി മുതലായ ചിലവുകൾ നീക്കിയുണ്ടാകുന്ന അസ്സലാദായത്തിൽ നിന്നു പത്തിനു മൂന്നുവീതം രാജാവിനു കൊടുക്കേണ്ടുന്ന നിശ്ചയത്തെയാണ് 'മുപ്പറ' എന്നതു സൂചിപ്പിക്കുന്നത്. അതുപോലെതന്നെ "മുപ്പറ വിത്തുപാട്" എന്നതു മൂന്നുപറ വിത്തു വിതയ്ക്കുന്ന പാടത്തു ചിലവു കഴിച്ചുണ്ടാകുന്ന വിളവിൽനിന്ന് ഒരു പറ വിത്തിന്റെ വിളവു രാജഭോഗമാണെന്നാകുന്നു. ഇതിന് ഓരോ രാജ്യത്ത് ഓരോ പ്രത്യേക വ്യാഖ്യാനമുണ്ടോ എന്നറിഞ്ഞുകൂട. 'എട്ടൊന്ന്' എന്നു പറയുന്നത് ആകെ

യുണ്ടായ വിളവിന്റെ അരയ്ക്കാൽ അംശമെന്നാകുന്നു താൽപ്പര്യം. "വിളവിൽപ്പാതി" എന്നതു പുറമ്പോക്കു സ്ഥലങ്ങളിൽ ചെയ്യുന്ന കൃഷികളിൽ നിന്നുണ്ടാകുന്ന അസ്സലാദായത്തിൽ പകുതിയാകുന്നു. "മുളകു സമസ്തവു മേല്പിക്കേണം" എന്നതിന്റെ താൽപ്പര്യം കുരുമുളകു കൃഷിചെയ്യുന്നവർ അവരുടെ തോട്ടങ്ങളിലുണ്ടാകുന്ന മുളകു മുഴുവനും നേരിട്ട് അന്യന്മാൎക്കു കച്ചവടം ചെയ്യാതെ സൎക്കാരിൽനിന്നു നിശ്ചയിക്കുന്ന വില നിരക്കനുസരിച്ചു സൎക്കാർ പാണ്ടികശാലകളിൽ ഏല്പിച്ചു വില വാങ്ങിക്കൊള്ളേണമെന്നാകുന്നു. * പുകയില മുതലായ വേറെ ചില സാധനങ്ങളും സൎക്കാരിൽ ഏൽപ്പിക്കേണമെന്നു രാമയ്യൻ ദളവ തിരുവിതാംകൂറിൽ ഒരു വിളംബരം പുറപ്പെടുവിച്ചതായി കാണുന്നുണ്ട്. അക്കാലത്തു നാട്ടു രാജാക്കന്മാർ കുരുമുളകു മുതലായ സാധനങ്ങൾ പാശ്ചാത്യവ്യാപാരികൾക്കു കൊടുത്തുകൊള്ളാമെന്ന് ഉടമ്പടികൾ എഴുതി മാറിയിരുന്നതിനാലാണ് ആവക ഉല്പന്നങ്ങൾ നാട്ടുകാർ രാജാവിനെ ഏല്പിക്കേണമെന്നു നിശ്ചയിച്ചിരുന്നത്. കരം ചുമത്തേണ്ടുന്ന കാൎയ്യത്തിൽ 'മാവും' കണ്ടെഴുതാവുണ്ടെന്നു കവി പറയുന്നത് എത്രത്തോളം ശരിയാണെന്നറിയുന്നില്ല.

"വീടന്മാരും വിളവുകളും നെല്ലുകളും വിത്തിലിരട്ടി നമുക്കു തരേണം" എന്നു നിശ്ചയവും കേരളത്തിൽ ഉണ്ടായിരുന്നു. 'വീടന്മാർ' എന്നാൽ വസ്തു ഉടമസ്ഥന്മാരെന്നാണ് താൽപ്പര്യം. എള്ള്, കൊള്ള്, ചാമ, മുതിര മുതലാ

* History of Travancore, page 165.

യ നവ ധാന്യങ്ങളും മോടൻ കൃഷിയിൽ നിന്നുണ്ടാകുന്ന നെല്ലും വിത്തിലിരട്ടിയാണ് സക്കാരിലേക്കു കൊടുക്കേണ്ടിയിരുന്നത്. 'വിത്തിലിരട്ടി' എന്നതിന്റെ താല്പര്യം ഒരു പറ വിത്തു വിതച്ചാൽ അതിന്റെ വിളവിൽ നിന്നു രണ്ടു പറ സക്കാരിലേക്കു കൊടുക്കേണമെന്നാകുന്നു. നൂറു പറയുണ്ടായാലും രണ്ടുപറ കൊടുത്താൽ മതി. ഇതിൽ നിന്നു മറെറാരു സംഗതി തെളിയുന്നത് അക്കാലത്ത് ഈ വക ധാന്യങ്ങൾക്കു നല്ല വിളവുണ്ടായിരുന്നു എന്നാണ്. പട്ടന്മാർ നാലിലൊന്നു കൊടുക്കണമെന്നു പറഞ്ഞതു് അവർ വ്യാപാരികളായിരുന്നതിനാൽ അവരുടെ ആദായത്തിന്റെ കാലംശം സക്കാരിലേക്കു കൊടുക്കേണമെന്നാകുന്നു. ഇക്കാലത്തെ 'ആദായനികുതി' ചുമത്തുന്നതു പോലെയായിരുന്നു അത്. നായന്മാർ യോദ്ധാക്കളായിരുന്നതിനാൽ അവർ രാജാവിന്റെ ആവശ്യപ്രകാരം യുദ്ധംചെയ്താൽ മതിയായിരുന്നു. ആ ആവശ്യത്തിന് അവക്കു പ്രസാദിച്ചു സക്കാരിൽനിന്നു ശാശ്വതാനുഭവമായി കൊടുക്കുകയും ചെയ്തിരുന്നു.

"വിത്തുകുഴിക്കും വകയില്ലയെങ്കിൽക്കൊ
കൊടുത്തുഴവിക്കേണ്ടതെല്ലൊക്കവെ,
വിത്തിരട്ടിപ്പാട്ടം നെല്ലളപ്പിക്ക
മിത്തരം നമ്മുടെ രാജ്യരക്ഷാവിധം;

X X X X X

ചുങ്കപ്പണം വേണ്ട കപ്പവും വേണ്ട
കിങ്കരന്മാക്കൊരു കാശും കൊടുക്കേണ്ട".

ദൂശമോക്ഷം.

മേൽ ഉദ്ധരിച്ച വരികളിൽ സൂചിപ്പിച്ചിരിക്കുന്നത് ഉത്തമമായ രീതിയിലുള്ള രാജ്യഭരണം മേൽപ്പറഞ്ഞ വിധമായിരിക്കേണമെന്നും അക്കാലത്തു കേരളരാജാക്കന്മാരിൽ ചിലർ ആ ആദർശത്തെ ആദരിച്ചിരുന്നു എന്നുമാകുന്നു. ചുങ്കപ്പണം വേണമെന്നു വെച്ചാൽ കിങ്കരന്മാർക്കു കൈക്കോഴ കൊടുക്കേണ്ടിയിരുന്നു എന്നും അങ്ങിനെ ഒന്നില്ലെങ്കിൽ ആ രണ്ടുതരം നഷ്ടങ്ങളും സംഭവിക്കാതെ കഴിഞ്ഞതല്ലൊ എന്നുമാണ് ആ വരികളുടെ ആന്തരമായ അൎത്ഥം.

"നാടും നഗരം മലയുടും കടന്നു പാരം
ക്ഷുട്ടം ക്ഷീണമോടെത്തീട്ടും പഥികന്മാർക്കു
'നാക്കോത്തിലൊഴുപ്പും കൂട്ടിയടക്കിയ സം
ഭാരം നൽകുന്ന പാന്ഥശാലോൽക്കരോ ചികിവുണ്ട്;
ഒട്ടും നരകത്തിലെ കൂട്ടാത്ത തരം 'മവനാ
പട്ടണ'ക്കാർക്കും വേറെ ചിലും കെട്ടിരിപ്പുണ്ട്".

ചന്ദ്രാംഗദചരിതം.

"വൈണകുലന്റെ മഹാക്ഷേത്രം വേളൂ
വെണ്മാടമതാക്കി പ്പണിയിച്ചു
ഉണ്ണാൻ വകയില്ലാത്ത ജനത്തിനു
ധർമ്മക്കഞ്ഞി കൊടുത്തു തുടങ്ങി;
നാട്ടിൽപ്പല പല ദിക്കിൽപ്പുതുവഴി
വെട്ടിത്തുടങ്ങി മുടങ്ങിടാതെ"

പ്രദോഷ മാഹാത്മ്യം.

'നാട്ടിൽ പലപല കോട്ടിൽക്കിടക്കുന്ന
കാട്ടുകുക്കാൻ വഴുമൊക്കെപ്പണിയിച്ചു
അഷ്ടമ്യ പൂജയും പാൽപ്പായസങ്ങളും

നെയ്യും നിറച്ചുള്ള ദീപവും മാലയും
തിങ്ങളിലുള്ളൊരു ഘോഷിച്ച സദ്യയും;
ചിങ്ങമാസത്തിൽ തിരുവോണപൂജയും
കുംഭമാസത്തിൽ കൊടിയേറവുമിവണ്ണം
അമ്പലം തോറും തുടങ്ങിച്ചു ഞാൻ പുരാ;
ഉച്ചക്കു മന്ദിരമെത്തും ദ്വിജന്മാർക്ക
വെച്ചു വിളമ്പുവാനണ്ണാവിമാരെയും
കല്പിച്ചു നല്ല പരിചാരകന്മാരെ
ഏല്പിച്ചു കൊള്ളുന്നൊരൂട്ടുള്ള വീട്ടിൽ
ഇരച്ചു ഘൃതം കറി നാലുവിധമിനെ
പച്ചടിയാവും പരിപ്പുമതുപോലെ
നല്പേരി താളികം കൂട്ടുകറികളും
വെപ്പിലക്കട്ടിയും മാങ്ങ നാരങ്ങയും;
ഉപ്പും മുളകും കണക്കിനു ചേർക്കാതെ
കൈപ്പുണ്യമില്ലാത്ത വിപ്രരെക്കൊണ്ടുമ
ടുപ്പള്ളി വെപ്പിക്കരുതെന്നു കല്പന
കല്പിച്ചു വെച്ചതു കൊണ്ടേനാദിയനാം

ഗജമോക്ഷം.

പണ്ടത്തെ കേരള രാജാക്കന്മാർ മേൽക്കാണിച്ച വരികളിൽ പ്രസ്താവിക്കുന്നതുപോലെ ദേവാലയങ്ങൾ പണിയിക്കുക, ജീർണ്ണോദ്ധാരണം ചെയ്യുക, പൂജാദിയന്ത്രാദികൾ നിഷ്കർഷയായി നടത്തിക്കുക മുതലായ കാര്യങ്ങളിൽ വദ്ധശ്രദ്ധന്മാരായിരുന്നു എന്നു തെളിയുന്നുണ്ട്. ഇന്നും ഒരു രാജാവു സിംഹാസനാരോഹണം ചെയ്താൽ ആദ്യമായി

ചെയ്യുന്നത് ഏതെങ്കിലും ഒരു ക്ഷേത്രത്തിന്റെ നന്മയ്ക്കു വേണ്ടിയ തീട്ടൂരം പുറപ്പെടുവിക്കുകയാകുന്നു. ഇതിൽ നിന്നു പുരാതന കേരള രാജാക്കന്മാർ ക്ഷേത്രകാര്യങ്ങളിൽ എത്രമാത്രം ശുഷ്കാന്തിയുണ്ടായിരുന്നു എന്നൂഹിക്കാമല്ലൊ. വഴിപോക്കർക്കു വേണ്ടി തണ്ണീർപ്പന്തലുകൾ കെട്ടിച്ചു ദാഹശമനാർത്ഥം 'സംഭാരം' കൊടുക്കാൻ ഏർപ്പാടുകൾ ചെയ്യുന്നതും വഴിപോക്കർക്കും പിതൃക്കൾക്കും ഭക്ഷണത്തിനും ധർമ്മക്കഞ്ഞിക്കും വേണ്ടുന്ന സ്ഥാപനങ്ങൾ ഏർപ്പെടുത്തുന്നതും രാജനീതിയാണെന്നായിരുന്നു അന്നത്തെ രാജാക്കന്മാരുടെ വിശ്വാസം.

തണ്ണീർപ്പന്തലുകളിലെ ഏർപ്പാടുകളുടെ കൂട്ടത്തിൽ കവി

> "ഒട്ടും നാരകത്തില കൂട്ടാത്ത തരം 'ചെന്ന
> പട്ടണ'ക്കാർക്കും വെറെ ചട്ടം കെട്ടീട്ടിപ്പുണ്ട്"

എന്നു പറഞ്ഞിരിക്കുന്നതിൽ അദ്ദേഹത്തിനു സ്വതസ്സിദ്ധമായ പരിഹാസഫലിതത്തെ പ്രയോഗിച്ചിട്ടുണ്ട്. ചെന്നപട്ടണത്തിൽനിന്നു വരുന്ന വഴിപോക്കർക്കു കൊടുക്കുന്ന സംഭാരത്തിൽ നാരകത്തിന്റെ ഇല ചേർക്കാറില്ലെന്നാണ് പ്രത്യേകമായി പറഞ്ഞിരിക്കുന്നത്. അതിന്റെ സാരം * ചെന്നാപട്ടണത്തിൽ നിന്നു വരുന്നവർക്കു നാരകത്തില ചേർന്ന സംഭാരം അഹിതമായിരുന്നുവെന്നാകുന്നു; അല്ലെങ്കിൽ ആ പ്രദേശത്തുനിന്നു വരുന്നവർക്കു സാമാന്യേന * "വൃദ്ധി" എന്നു മലയാളത്തിൽ പറയുന്ന ഒരു രോഗം ഉണ്ടായിരുന്നു

* Madras.
* Hydrocele.

തിനാൽ നാരകത്തില വൎജ്ജിക്കേണ്ടിയിരുന്നു എന്നുമാകുന്നു. പ്രസ്തുത രോഗമുള്ളവർ നാരകത്തിന്റെ ഇല, കായ, എന്നു വേണ്ട അവയുടെ വാസന പോലും വളരെ ദുസ്സഹമാകുന്നു. ഈ വക ധൎമ്മവിഷയത്തിൽ അക്കാലത്തു വളരെ നിഷ്കർഷയുണ്ടായിരുന്നു എന്നാണല്ലൊ അനുമാനിക്കേണ്ടതു്.

“മഹാക്ഷേത്രം വെണ്മാടമതാക്കിപ്പണിയിച്ചു” എന്നു പറഞ്ഞതു പത്മനാഭസ്വാമി ക്ഷേത്രത്തെ ചുററിപ്പണിയിച്ച ‘ശീവേലിപ്പുര’യെ ഉദ്ദേശിച്ചാണെന്നു തോന്നുന്നുണ്ടു്. അതു മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ കാലത്താണു് പണിയിച്ചതു്. തിരുവിതാംകൂറിൽ സാധുക്കൾക്കു ധൎമ്മക്കഞ്ഞി കൊടുക്കേണമെന്ന ഏർപ്പാടും ഊട്ടുപുര സ്ഥാപനവും ഈ മഹാരാജാവിന്റെ കാലത്തു രാമയ്യൻ ദളവയുടെ മേൽനോട്ടത്തിൽ പരിഷ്കരിച്ച ഏർപ്പാടുകളാകുന്നു.

“ഒക്കും ചുമടുകെട്ടിത്തു വരുന്നോരു
പട്ടന്മാർക്കു വിശേഷിച്ചുമമ്പോടു
ഉച്ചാശനവും പച്ചടി കിച്ചടി
കൂട്ടാനുള്ള വിധങ്ങളനേകം
നറുനെയ് ദധിയും പാലും പഴവും
കറിനാലും നാരങ്ങാക്കറിയും”

പ്രദോഷമാഹാത്മ്യം

കച്ചവടം ചെയ്യുന്നതിനായി ചരക്കുകൾ എടുത്തു കൊണ്ടു വരുന്ന പട്ടന്മാർക്കു “വിശേഷിച്ചു” എന്നു പ്രത്യേകം പറഞ്ഞിരിക്കുന്നതുകൊണ്ടു രാമയ്യൻ സ്വജാതിയെ കുറിച്ചു പക്ഷപാതിയായിരുന്നു എന്നൊ അതു നിഷ്കർഷ

യായ ഏൎപ്പാടു നമ്പ്യാൎക്കു തീരെ രസിച്ചിരുന്നില്ലെന്നൊ ഊഹിക്കേണ്ടിയിരിക്കുന്നു. രാമയ്യൻ ദളവയെ പോലെ സ്വാൎത്ഥരാഹിത്യത്തോടുകൂടിയ ഒരു ഭരണാധികാരി ഉണ്ടായിരുന്നില്ലെന്ന കേൾവിയും നമ്പ്യാരുടെ സൂചനവും പൂൎവ്വാപരവിരുദ്ധമായിക്കാണുന്നതു് എന്തു കൊണ്ടാണെന്നു മനസ്സിലാകുന്നില്ല. ഇക്കാൎയ്യത്തിൽ അപരാധി നമ്പ്യാരൊ അയ്യരൊ എന്നു ചരിത്രം തെളിയിക്കട്ടെ. മേൽക്കാണിച്ച വരികളിൽ നിന്നു മറെറാരു അനുമാനം പ്രസ്തുത കൃതിയുടെ നിൎമ്മാണകാലം കൊല്ലവൎഷം ൯൨൩-ാമാണ്ടോടടുത്ത ഒരു കാലത്താണെന്നാകുന്നു.

---

# അദ്ധ്യായം ൧൨.

## അധികാരികൾ.

നമ്പ്യാർ ഓരോ സന്ദൎഭത്തിൽ രാജ്യാധികാരികളുടെ സ്വഭാവത്തെപ്പററി പറഞ്ഞു കാണുന്നതു് അദ്ദേഹത്തിന്റെ അനുഭവത്തിൽ നിന്നാണെന്നു തോന്നുന്നുണ്ടു്.

"കള്ളക്കാൎയ്യം ചെയ്യുന്നതിനതിവിരു
തുള്ളോരു കാൎയ്യസ്ഥന്മാരിങ്ങിനെ
യുള്ള തരത്തിൽ തങ്ങടെ മുട്ടുകൾ
എല്ലാം തീൎക്കാമെന്നു മുറച്ചു"
ഉള്ളതിലൊട്ടും പത്തും കൂട്ടി
കള്ളക്കണക്കു കണക്കുകളെഴുതി

ഉള്ളിലെ മോഹാശപോലെ ദ്രവ്യം
കള്ളവഴിക്കു കരസ്ഥവുമാക്കി''

ചന്ദ്രാംഗദ ചരിതം.

“രാജ്യകാൎയ്യങ്ങളെ ക്ലേശിക്കയെന്നോ
“വ്യാജം നടിച്ചു സമസ്ത സാധുക്കളെ
തേജോവധം ചെയ്തു വിത്തമാൎജ്ജിച്ചുകൊ
ണ്ടാജീവനാന്തം രമിക്കുന്നില്ല ചിലർ,
ചുങ്കസ്ഥലങ്ങളിൽച്ചെന്ന പഥികരെ
കിങ്കരന്മാർകളെക്കൊണ്ടു മറിപ്പിച്ചു
സങ്കടപ്പെട്ടു കിട്ടുന്ന പണം കൊണ്ടു
മങ്കമാർ വീട്ടു പുലൎത്തുന്നില്ല ചിലർ''.

ഹരിണീസ്വയംവരം.

“ചുങ്കമെടുത്തും പിഴ ചെയ്യിച്ചും
ശങ്കവെടിഞ്ഞു ഗൃഹങ്ങൾ കവൎന്നും
വങ്കരമേൽ മരുവുന്ന ജനത്തിനു
സങ്കടമെന്നതുളവാക്കിച്ചും;
വലയെഴുതിച്ചും വിരൽ മുക്കിച്ചും
മുമ്പിൽ വരുത്തിപ്പണമൊപ്പിച്ചും
കൈക്കാണത്തിനു കൺമുന്നായിട്ടും''.

നളചരിതം.

“ഇപ്പോളധികാരിയായിട്ടൊരുത്തനെ
കല്പിച്ചയച്ചോരെടുത്തു വിട്ടുവെന്നാലവൻ
അക്കരക്കാരെ പിഴപ്പിച്ചു രാശിയും
ചക്രവും നെല്ലും കരസ്ഥമാക്കിക്കൊണ്ടു
പൊക്കം പിടിപ്പിച്ചുയരും പ്രജകളെ
പ്പൊക്കണം കെട്ടിക്ക മേവനെന്നാകിലും;

രണ്ടു പണം കയ്യിലുള്ള പുരുഷനെ
കൊണ്ടു പലതരം ശീട്ടുകളിപ്പിക്കും,
ഉണ്ടായതൊക്കെപ്പിടുങ്ങുമെന്നല്ലാതെ
രണ്ടായിരത്തിന്നു സാധനം വാങ്ങുവോർ;
കണ്ടങ്ങളൊക്കവേ കരണമെഴുതിക്കൊണ്ടു
പണ്ടാരമാക്കി കൃഷിയും തുടങ്ങിച്ചു
പണ്ടാരമോർക്കാത്ത പാട്ടമയ്യായിരമു
മുണ്ടാക്കി നെല്ലളപ്പിച്ചു സ്വരൂപിച്ചു
തമ്പുരാന്മാർക്കൊരു കാശും കൊടുക്കാതെ
തമ്പുരം തന്നിലങ്ങാക്കിപ്പുതുക്കവേ
വിറ്റുപിരിച്ചു കൊണ്ടെച്ചി വീട്ടിൽച്ചെന്നു
പറ്റുമാച്ചങ്ങാതി മണ്ടാതവർക്കെല്ലു
കൊറ്റിന്നും കോപ്പിന്നുമൊക്കെച്ചിലവിട്ടു
മുറ്റും മുതലുള്ളതെല്ലാം മുടിച്ചുടൻ
മറ്റുള്ള മാലോകരോടിരന്നങ്ങിനെ
കൊറ്റും തിരഞ്ഞു നടക്കുമാറായ്‌വരും".

നൃഗമോക്ഷം.

ഉപ്പിലിടുന്ന പദാർത്ഥങ്ങൾക്കട
നുപ്പിലിട്ടി പുളിപ്പുണ്ടാകും
കൽപ്പിച്ചതിലണഞ്ഞാൽ പാത്രമടങ്ങു
കവിഞ്ഞുനടക്കും കാഴ്ചക്കാരും;
വമ്പുപറഞ്ഞു പിടിച്ചു പറിച്ചു ത
ിന്നു മടിക്കാതൊരു സാധുക്കളോട
ങ്ങമ്പതു രാശി പിടിച്ചു പറിച്ചതി
ലൊമ്പതു രാശി നൃപന്നു കൊടുക്കും;

ഇത്ഥം നൃപനോടു ഭോഷ്കറിയിക്കും
ലുബ്ധൻ നൃപനതു ബോധിച്ചിടും;
രണ്ടു ജനങ്ങളു തമ്മിൽക്കാൎയ്യം
കൊണ്ടു വിവാദിച്ചരമന പുക്കാൽ
രണ്ടു ജനത്തിനു മരമനയെത്തി
കണ്ടറിയിപ്പാൻ സംഗതി കൂടാ;
കാൎയ്യക്കാരുടെ മുമ്പിൽച്ചെന്നവർ
കാൎയ്യമതെല്ലാമങ്ങറിയിച്ചു
കൈക്കോണത്തിനു കുറവു വരുമ്പോൾ
വക്കാണത്തിനു വട്ടം കൂട്ടും.
നേരില്ലാത്തവൻ കാൎയ്യക്കാരനു
ചേതം ദ്രവ്യമെടുത്തു കൊടുത്താൽ
നേരുള്ളവനെ ശഠനെന്നാക്കീട്ടു
ചേതം നൽകിപ്പുക്കിയയക്കും;
അക്കഥയൊന്നും "നൃപനെ ബ്ബോധി
പ്പിക്കയുമില്ലവരിങ്ങിനെ മറ്റും".

ശീലാവതിചരിതം.

മേൽ ഉദ്ധരിച്ച വരികളിൽനിന്നു പണ്ടു രാജകിങ്കരന്മാരുടേയും മറ്റു വലിയ അധികാരികളുടേയും ദുഷ്പ്രവൃത്തികളും ദുൎന്നയങ്ങളും ഇന്നത്തേക്കാൾ വളരെ അധികമായിരുന്നു എന്നൂഹിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ ദുൎന്നയം കൊണ്ടു സമ്പാദിച്ച മുതലെല്ലാം നശിച്ചു പിച്ചതെണ്ടാൻ സംഗതിയാകുമെന്നും തന്മൂലം ഏതാദൃശമായ അധൎമ്മങ്ങളും അനീതികളും കൊണ്ട് അവസാനത്തിൽ ഭയങ്കരമായ കഷ്ടതകൾ അനുഭവിപ്പാൻ സംഗതിയാകുമെന്നും നഗരോ

ക്ഷത്തിൽ കവി പറയുന്നതിന്റെ വാസ്തവം നമുക്ക് ഇന്നും അനുഭവമുള്ളതാകുന്നു. കാര്യക്കാരന്മാരുടെ സമ്പ്രദായങ്ങളെ കവി വർണ്ണിച്ചിട്ടുള്ളത് ഒട്ടും അതിശയോക്തിയായിട്ടല്ലെന്ന് ഇന്നും അനുഭവസ്ഥന്മാർക്കറിയാവുന്ന സംഗതിയാകയാൽ അവയെക്കുറിച്ചു വേറെ വ്യാഖ്യാനമൊന്നും ആവശ്യമില്ല. എങ്കിലും മന്ത്രിമാരെക്കുറിച്ചു ഹരിശ്ചന്ദ്രചരിതത്തിൽ കവി പറയുന്നതുംകൂടെ വായനക്കാരുടെ ദൃഷ്ടിയിൽപ്പെടുത്താതെ നിവൃത്തിയില്ല.

'അന്യന്മാർക്കുപകാരം ചെയ്യുന്ന പുരുഷന്മാർ
ജന്മത്തിലരികളെന്നുറച്ചു കീർത്തിയെന്നുള്ള
ധന്യശ്രീജനിയാതെ ഒഴിക്കും രാജരാജന്മാർ
തന്നെത്താനറിയാത്ത ജളന്മാരെ മന്ത്രിയാക്കി
തന്നാശിജനങ്ങളോടു തന്റെ കാര്യം വിചാരിച്ചു
തന്നുടെ പ്രജകളോടേഴുകോഴകളും വാങ്ങി
താനുമന്നു തന്റെ രാജ്യം നശിപ്പിക്കും പ്രഭുക്കന്മാർ
അല്ലാതെ ധരണിയിലെങ്ങുമില്ലെന്നു കേൾക്കുന്നു;
വല്ലാതെ വലയുന്ന ദീനരാം മാനുഷന്മാരെ
നെല്ലും വിത്തുമെപ്പേരും കണ്ടെഴുതിപ്പാട്ടിലാക്കി
ചൊല്ലുന്ന വിലവെക്കെച്ചുരുക്കി ബ്രാഹ്മണർക്കിപ്പോൾ
ഇല്ലത്തെക്കുടുംബത്തിനാപ്പി കഴിച്ചു കൽപ്പിച്ചു
ദീനരെത്ത യജമാനന്മാരുടെ ശീലമിവണ്ണം;
കണ്ടത്തിൽ കൃഷിചെയ്യാറുണ്ടാകും വിളവെല്ലാം
കണ്ടെത്തിപ്പിടിപെട്ടു കശ്മലന്മാർ വാരിവാരി
കൊണ്ടങ്ങും തിരിക്കും കണ്ടിരിക്കുന്നോരെന്തുചെയ്‌വൂ?
പണ്ടോരം നടക്കാത്ത കണ്ടതാം കൃഷിചെയ്തു

കണ്ടെഴിലത്തുമെല്ലാം പണ്ടാരം വകയാക്കി
മണ്ടകത്തിൻ വാതൽ കാക്കും മനുഷ്യപ്രൌഢിമാന്മാർക്കു
കൊണ്ടുവെച്ചു കൊടുക്കാഞ്ഞാൽ മറിക്കുമെസ്സമർത്ഥന്മാർ;
നാട്ടിലുള്ള പ്രജകൾക്കു നെല്ലുമില്ലാ പണമില്ലാ
കാട്ടിലുള്ള കാട്ടുനികൾ തിന്നു തന്നെ പൊറുക്കണം;
ഊട്ടിലെങ്ങും ചോറുകിട്ടാ മടന്മാർക്കെച്ചിമാർക്കും
കൂട്ടിലിട്ട മൃഗം പോലെ പട്ടിണിയാച്ചിടക്കുന്നു".

മേൽ ഉദ്ധരിച്ച വരികളിൽ കവി അല്പം അതിശയോക്തിചേർത്ത് അക്കാലത്തു തനിക്ക് അനുഭവമുള്ള ചില സംഭവങ്ങളെ പ്രസ്താവിക്കുകയാണ് ചെയ്യുന്നതെന്നതിനു സംശയമില്ല. ഇരിപ്പു നിലങ്ങളെയും മററും സംബന്ധിച്ച് ഓരോ രാജ്യത്തു റവന്യൂ ഉദ്യോഗസ്ഥന്മാർ ചെയ്യുന്ന അനീതികളെക്കുറിച്ച് ഇന്നും ആവലാതികൾ കേൾക്കുന്ന സ്ഥിതിക്കു രാഷ്ട്രീയ നയത്തിനോ ബോധത്തിനോ സംസ്കാരം സിദ്ധിക്കാത്ത അക്കാലത്തെ അവസ്ഥ ഏതാണ്ടു കവി പറയുന്നതുപോലെ ആയിരുന്നില്ലെന്നു വിചാരിക്കേണ്ട.

പണ്ടത്തെ അധികാരികൾ ഓരോ കുററങ്ങൾക്കു കല്പിച്ചിരുന്ന ശിക്ഷയുടെ സമ്പ്രദായം അറിവാൻ ചിലതു താഴെ ചേർക്കുന്നു.

"തലയിലിടുന്നതു മുണ്ടെന്നറിവിൻ"

നളചരിതം.

"ദ്രുപദനെ പിടിച്ചുകെട്ടു പുലിക്കൂട്ടിലടക്കേണം"

പാഞ്ചേന്ദ്രോപാഖ്യാനം.

"തൈലവും തേപ്പിച്ചു കല്ലും ചുമപ്പിച്ചു
വെയിലത്തു നിർത്തിത്തട്ടക്കേണം ദുഷ്ടം"

ഗ്രാഹമോക്ഷം.

"വന്നുടൻ വിരൽ മുക്കി മാനുഷർ ശുദ്ധ്യശുദ്ധപരീക്ഷണം
ഇന്ദുശേഖര സാക്ഷികം ഖലു എന്നു സജ്ജനസമ്മതം".

കുംഭകൎണ്ണവധം.

'തലയിലിടുക' എന്നു പറയുന്നതു് ഇന്നും നടപ്പുണ്ടു്. പക്ഷെ ഇന്നു വലിയ കുററക്കാൎക്കു മാത്രമേ ആ വക തല ഉപയോഗിക്കാറുള്ളു. പത്തിരുപതു കൊല്ലത്തിനു മുമ്പുവരെ ഇവിടങ്ങളിലും അത്തരം തലകൾ തന്നെയാണു് കുററക്കാരെ ധരിപ്പിച്ചിരുന്നതു്. പുലിക്കൂട്ടിലടയ്ക്കുക എന്നതു് ഏകദേശം ഇന്നത്തെ ഏകാന്ത തടവിന്റെ ഒരു പ്രകാരാന്തരം മാത്രമാകുന്നു. തൈലം തേപ്പിച്ചും അല്ലാതെയും മുളകു കല്ലുകയററി വെയിലത്തു നിൎത്തുന്ന പതിവു് ഏകദേശം അരശതാബ്ദത്തിനു മുമ്പുവരെയും കേരളത്തിൽ നടപ്പുണ്ടായിരുന്നതായി ആ ശിക്ഷ അനുഭവിച്ചവർ പറഞ്ഞു കേട്ടിട്ടുണ്ടു്. അതു പക്ഷെ കരംകൊടുക്കുന്ന കാൎയ്യത്തിൽ തുടൎച്ചയായി വീഴ്ചക്കാരായവരെ മാത്രമാണെന്നേയുള്ളു. * "വബെഴുതിച്ചും വിരൽ മുക്കിച്ചും" എന്നു നളചരിതത്തിൽ പറയുന്നതരം ശിക്ഷ ക്രി. അ. ൧൮൨൦-ാമാണ്ടിനു ശേഷമാണു് കൊച്ചിയിലും തിരുവിതാംകൂറിലും രാജകീയ വിളംബരം മൂലം നിൎത്തൽ ചെയ്തതു്. തിരുവിതാംകൂറിൽ ആ സത്യപരീക്ഷ നടത്തിയിരുന്നതു ശുചീന്ദ്രത്തു ക്ഷേത്രത്തിൽ വെച്ചായിരുന്നു. സദാചാര ലംഘനത്തിനുള്ള ശിക്ഷയായിരുന്നു അതു്.

---

* History of Kerala part II, page 257.

# അദ്ധ്യായം ൧൩.

## നാട്ടു സമ്പ്രദായങ്ങൾ.

നമ്പ്യാരുടെ കാലത്തുണ്ടായിരുന്ന ഉത്സവാദി ആഘോഷങ്ങളിൽ ജനങ്ങളുടെ വിനോദത്തിന്നായി ഏർപ്പെടുത്തിയിരുന്ന കളികളും മററും താഴെ ഉദ്ധരിച്ചിട്ടുള്ള വരികളിൽനിന്നു ഗ്രഹിക്കാവുന്നതാണ്.

"പന്തേറും തോണിന്മേൽക്കളിയും
പാതിരാൻ കൂത്താരെന്നിവക
പൊറാട്ടിച്ചുള്ളൊരു തട്ടും തടവും
ചെപ്പടിവിദ്യ കരത്ത്യാട്ടം പല
ചെപ്പിയടിച്ചു പൊളിക്കും കളിയും
അല്പന്മാർക്ക രസിപ്പാൻ നല്ലൊരു
വൃപ്പക്കാരുടെ മോഹനിയാട്ടം"

രുക്മാംഗദചരിതം.

"ആട്ടം പലവിധി പാട്ടും കളികളു
മോട്ടന്തുള്ളലു കൊമ്പും കുഴൽ വിളി
തട്ടിന്മേൽക്കളി തറയിൽച്ചാട്ടവു
മോട്ടം കുറയാതമ്മാനാട്ടം;
കമ്പക്കൂത്തുകൾ തോണിന്മേൽക്കളി
കമ്പമകന്നാത മണ്ടിപ്പുകളും
കൊമ്പുകളും കിടുമുടിയും തകിലുകമാ
രമ്പലലക്ഷം തിമിലക്കാരും
പാണിവിധം മദ്ദളവിധങ്ങളു
മാണിക്കളികളുമോരോ വിദ്യകൾ

കച്ചകെട്ടുന്നുടി മല്ലന്മാരോഴവു
ഞ്ഞിപ്പടിശി തിരി കേറക്കാകുന്നു;
ശാസ്ത്രിബ്രാഹ്മണരവരുടെ കളിയും
മാത്രക്കോലും വാളും വടിയും
ചെപ്പടി വിദ്യകൾ തല്പടി കോലം".

സീതാസ്വയംവരം.

"പന്തമറിന ചാക്കിയാരുടെ കൂത്തുമൊരുവക മേളവും"

സഭാപ്രവേശം.

മേൽ ഉദ്ധരിച്ച വരികളിൽ പറഞ്ഞിരിക്കുന്ന വിധം കളികളും മററും നമുക്ക് ഇന്നും അന്യമായുള്ളവയാകയാൽ അവ കേരളത്തിൽ പണ്ടുനാലേ നടപ്പുള്ള ഏർപ്പാടുകളാണെന്നു തെളിയുന്നുണ്ടല്ലോ. അവയിൽ ചിലതെല്ലാം ഇക്കാലത്തു പ്രോത്സാഹനമില്ലാതെ നശിച്ചുപോയിട്ടുമുണ്ട്. 'പന്തീരാൻ' എന്നു പറയുന്നതു പന്ത്രണ്ടു ചാൺ നീളമുള്ള ഒരു വടിയാകുന്നു. അതുപോലെതന്നെ മൂന്നു ചാൺമാത്രം നീളവും നല്ല കട്ടിയുമുള്ള ഒരു തരം വടിയാണ് 'മുച്ചാൻ'. കേരളത്തിൽ 'കളരിപ്പയററു' തീരെ നിന്നുപോയതോടു കൂടി ആ വക ആയുധങ്ങൾ കൊണ്ടുള്ള അഭ്യാസവും ഇല്ലാതായി. അതുപോലെതന്നെ "ചെപ്പിയടിച്ചു പൊളിക്കു"ന്ന 'കള്ളാകളി'ക്കും ക്രമേണ പ്രചാരമില്ലാതായിട്ടുണ്ട്. പണ്ടത്തെ കേരളീയർ ഈ വക കളികൾ ശീലിച്ചിരുന്നതു കേവലം വിനോദത്തിനു മാത്രമായിട്ടല്ല; കായശക്തിയും രണകൗശലതയും നിലനിർത്തുവാൻ വേണ്ടിയാകുന്നു. പണ്ടത്തെ 'കവചക്രത്തി'നു പകരം ഇന്നു ബോർ മുതലായവയിന്മേലുള്ള കളികളായിട്ടുണ്ടെന്നേയുള്ളു. 'മോഹിനി

യാട്ടം' എന്നതു മുപ്പത്തഞ്ചു കൊല്ലത്തിന്നു മുമ്പുവരെ കേരളത്തിൽ പ്രചാരമുണ്ടായിരുന്ന ഒരു ഏർപ്പാടാകുന്നു. ചെറുപ്പക്കാരായ സ്ത്രീകളാണ് അതു് ആടിയിരുന്നതു്. അതു് “അല്പന്മാർക്കു രസിക്കാ”നാണെന്നു നമ്പ്യാർ പറഞ്ഞതിന്റെ താല്പര്യം അതിലെ ശാസ്ത്രീയമായ സംഗീതാദികലകളിൽ രസിക്കാതെ വിടത്വം മൂലം മാത്രം അതിൽ രസിച്ചിരുന്നവരുടെ മനഃസ്ഥിതിയെ ആക്ഷേപിക്കുവാനാകുന്നു. പരിഷ്കാരത്തിന്റെ അത്യുച്ചസ്ഥാനത്തെ പ്രാപിച്ചിരിക്കുന്ന പാശ്ചാത്യന്മാരുടെ ഇടയിൽ ഇന്നും ആ മാതിരി ഏർപ്പാടിന്നു പ്രചാരമില്ലാതായിട്ടില്ല.

നമ്പ്യാരുടെ കൃതികളായ തുള്ളലുകൾക്കു് അദ്ദേഹത്തിന്റെ കാലത്തുതന്നെ പ്രചാരം സിദ്ധിച്ചു കഴിഞ്ഞു എന്നു സീതാസ്വയംവരത്തിൽ ‘ഓട്ടൻതുള്ളൽ’ എന്നു പറഞ്ഞുകാണുന്നതിൽ നിന്നു തെളിയുന്നുണ്ടു്. ചാക്യാർ കൂത്തും ‘ശാസ്ത്രി ബ്രാഹ്മണ’രുടെ കളി, അതായതു ‘സംഘകളി’, ഇന്നും ഇല്ലാതായിട്ടില്ല. ‘ആണ്ടിയാട്ടം’ എന്നൊരുതരം കളി പത്തിരുപതു സംവത്സരത്തിന്നു മുമ്പുവരെ ഉണ്ടായിരുന്നെങ്കിലും ഇപ്പോൾ തീരെ നശിച്ച കൂട്ടത്തിലാണു് കാണപ്പെടുന്നതു്. ഇക്കാലത്തു നാശോന്മുഖമായിക്കാണുന്ന മറ്റൊരുതരം കളി ചെപ്പടിവിദ്യയാകുന്നു. പണ്ടത്തെ കേരളീയ സമ്പ്രദായത്തിന്നു ക്ഷയം സംഭവിച്ചെങ്കിലും പാശ്ചാത്യ സമ്പ്രദായത്തിലുള്ള ജാലവിദ്യകൾക്കു് ഇന്നു പ്രചാരമില്ലാതില്ല. വായുസ്തംഭം, ജലസ്തംഭം, അഗ്നിസ്തംഭം, ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായ ശാസ്ത്രീയ വിദ്യകൾക്കു നമ്പ്യാ

അടെ കാലത്തു പ്രചാരമുണ്ടായിരുന്നു എന്ന മേൽപ്പുറത്തെ വരിയിൽനിന്നു പ്രത്യക്ഷപ്പെടുത്തുന്നുണ്ട്.

"കാശിമലതിവ്യമൊത്ത കവലരത്തിനു
രാശിമയൂഖത്താലവിടെക്കാണാം;
രാശികളാഗ്രഹമെന്നല്ലാമെയാത്ത
കാരിന്നു കാതം വഴി മണ്ടുന്നു;
"അഷ്ടങ്ങളു പണം ചൊരിമിടിമാ
ർക്കതിനെ തന്നെ മട്ടുറികം,
അരകിത്തിരിമാർക്കതി ചൊരനേറുക
തൊക്കെ വിശേഷക്കാരുടെ വകയിൽ,
നന്നാലു പണം നമ്പൂരർക്ക്,
എമ്പ്രാന്മാർക്കതിലൊരു തന്നെ,
മുമ്മൂന്നു പണം പട്ടന്മാർക്കതി
ലൊന്നു കുറച്ചു ചിലമ്പാണ്ടിക്ക്;
അമ്പലവാസികൾക്കതു പണമതി
ലല്പ്പുറമുള്ളോർക്കൊട്ടു കൊടുക്കും".
"പിഴിമെച്ചികളും പട്ടന്മാരക്കാര
വഴിമേയുള്ളു പുറത്തുകടപ്പാൻ
മേടിച്ചാളുകൾ മററാത്ത വഴിയേ
ചാടിച്ചെന്നു കരേറാമെന്നോ".

അഹീനീസചാമംബരം.

മേൽ എഴുതിയ വരികളിൽനിന്നു പണത്തെ പ്രതിഗ്രഹം നൽകുന്നതിന്റെ തോതും അതു വാങ്ങുവാൻ ബ്രാഹ്മണർ മുതലായ വർഗ്ഗക്കാർ പെട്ടിരുന്ന പാടും എളുതായി ഗ്രഹിക്കുവാൻ കഴിയുന്നുണ്ട്. ഇന്നും ഏറെക്കുറെ പ്രതിഗ്ര

ഥത്തിന്റെ തോതു പണ്ടത്തെതു തന്നെയാകുന്നു. 'പണ'
ത്തിന്നു പകരം 'അണ'യായിട്ടുണ്ടെന്നേ വ്യത്യാസമുള്ളു.

"വളയും തളയും മണിമോതിരവു
മിളക്കത്താലി മടക്കത്താലികൾ
പൂത്താലികളും മാലകൾ നൂലുകൾ
മിടുകം കുഴലും കടകം തോൾവള
ഇടലും ക്ഷുദ്രമരത്താണകളും
അരമണിക്കൂട്ടം മണികിങ്ങിണി പൊ
ന്മണിയും മിന്നമിട്ടക്കഴലും
പവിഴക്കഴലും മുത്തുക്കഴലും
കാലാരം പല കാശ്ത്താലികളും''

സ്യമന്തകം.

മേൽപ്പറഞ്ഞതരം ആഭരണങ്ങളിൽ മിക്കവയ്ക്കും ഇ
ന്നു പ്രചാരമില്ല. 'കാലംപോലെ കോലം' എന്ന പരിഷ്കാ
രം ആഭരണങ്ങളിലും വരാതെ നിവൃത്തിയില്ല. അത്തരം
ആഭരണങ്ങളുടെ മാതൃകകൾ ഇന്നു രാജഭണ്ഡാരങ്ങളിലൊ
പ്രഭുകുടുംബങ്ങളിലെ അറകളിലൊ അപൂർവ്വമായി കാണാ
മെന്നു തോന്നുന്നുണ്ട്.

"കൊട്ടും കുഴൽ വിളിയും പാട്ടും നഴികളാല
വട്ടം തേവിടിശ്ശികളുടെ ആട്ടം കൂത്താടികളുടെ
ഓട്ടമെന്നിവ ചൊറു കൂട്ടം മേളങ്ങൾ പല''

രുഗ്മിണീസ്വയംവരം.

പണ്ടു കേരളരാജാക്കന്മാരുടെ എഴുന്നള്ളത്തിന്നു മ
ന്ത്രിമാർ, സേനകൾ മുതലായ 'അകമ്പടി'കൾക്കു പുറമെ
മേളവാദ്യാദികളും തേവിടിശ്ശിയാട്ടവും ഗായകന്മാരുടെ പാ

ട്ടം ഉണ്ടായിരുന്ന എന്ന മേല്പ്പറഞ്ഞ വരികളിൽനിന്ന
തെളിയുന്നുണ്ട്. കൊച്ചിമഹാരാജാവിന്റെ അത്തച്ചമയ
യാത്രയ്ക്കു" ഈ പറഞ്ഞവയെല്ലാം ഇന്നും കാണുന്നതുകൊ
ണ്ട് അതിന്റെ യാഥാർത്ഥ്യത്തെ സംശയിക്കേണ്ടതില്ല.

"പട്ടും വളയും മുണ്ടും മാലന
മുട്ടികളെന്നിവ പൊന്നും പണവും
വെള്ളിത്തട്ടും പൊന്നും വട്ടകനല്ലാത
പട്ടുകിടക്ക, മാണലവട്ടകൾ, നല്ലകടക്കൻ
മണ്ടലി, കിണ്ടികൾ, കോളാമ്പികളും
മുടവുകൾ, പെട്ടികൾ, പട്ടുമാലകൾ
പിടിമോതകളെന്നിവയെന്നും"

നിവാതകവചവധം.

പണ്ടു ഹിന്ദുക്കളുടെ ഇടയിൽ വിദ്യാഭ്യാസം പൂർത്തി
യാവുന്ന സമയത്തു "ഗുരുദക്ഷിണ" ചെയ്ക എന്നൊരു സ
മ്പ്രദായമുണ്ടായിരുന്നു. അതിന്ന മേല്പ്പറഞ്ഞ സാധനങ്ങ
ളെല്ലാം ദക്ഷിണയായി കൊടുത്തിരുന്നു എങ്കിലും, എല്ലാ
ശിഷ്യന്മാരും അങ്ങിനെ ചെയ്തുകൊള്ളേണമെന്ന നിർബ്ബ
ന്ധമുണ്ടായിരുന്നില്ല. ശിഷ്യന്റെ നിലയും വിലയും ശക്തി
യും അനുസരിച്ചു ദക്ഷിണ ചെയ്യാറുണ്ടെന്നേയുള്ളു.

"അമ്പലം തോറും വേലികളിപ്പൂരകളി
ലമ്പാട്ടു കൊറവും കഴിച്ചു വന്നാകിലോ
നമ്പൂതിരിമാരെമ്പ്രാന്തിരികളു
മമ്പലവാസികളല്ലാതെയും ചിലർ
ഇമ്പം കലർന്നു മുറുക്കിയിരിക്കിലോ

രാഗം തുടങ്ങിനാരിങ്ങിനെ തങ്ങളിൽ".

ധ്രുവചരിതം.

നമ്പ്യാരുടെ കാലത്തും ഇന്നത്തെപ്പോലെതന്നെ വലിക്കപ്പുരകളിലും ഗോപുരത്തറകളിലും ഇരുന്ന മേൽപ്പറഞ്ഞ ജാതിക്കാർ നാട്ടുവർത്തമാനം പറയുന്നതു സാധാരണമായിരുന്നു എന്നും 'കോവിലകത്തെ വർത്തമാനം അങ്ങാടിയിൽപ്പാട്ട്' എന്ന പഴമൊഴി അന്നും വാസ്തവമായിട്ടുള്ളതായിരുന്നെന്നും മേലുദ്ധരിച്ച വരികളിൽനിന്ന് അനുമാനിക്കാവുന്നതാണ്. "ഇമ്പംകലൎന്നു മുറുക്കിക്കൊണ്ടു" വലിക്കപ്പുരകളിൽ ഇരുന്നു എന്നു കവി പറഞ്ഞിട്ടുള്ളത് അല്പം അതിശയോക്തിയാണെന്ന് അനുഭവമില്ലാത്തവൎക്കു തോന്നാമെങ്കിലും ഇന്നും ചില ക്ഷേത്രങ്ങളിലെ ഊഴക്കാർ പ്രവൎത്തിക്കുന്നതു കാണുമ്പോൾ നമ്പ്യാൎക്കുണ്ടായ അനുഭവം വാസ്തവമായിട്ടുള്ളതാണെന്നു തെളിയുന്നുണ്ട്.

കേടുതീർത്താൽ മതി മാളിക രണ്ടിനു
മോടിയാക്കാൻ പണമില്ലെന്നൊരുവിധം"

ധ്രുവചരിതം.

പണ്ടു ക്ഷേത്രങ്ങൾക്കും രാജധാനികൾക്കും മാത്രമേ ഓടുമേയുവാൻ പാടുള്ളൂ എന്ന നിൎബ്ബന്ധം നമ്പ്യാരുടെ കാലത്തില്ലാതായിത്തുടങ്ങിയെന്നു മേൽപ്പറഞ്ഞ വരികളിൽ നിന്നൂഹിക്കാവുന്നതാണ്.

"തന്നുടെ മകളവൾ പെററുകൊണ്ടു"
ഉള്ളിയരച്ചും മുക്കടി വെച്ചും
വെള്ളംവെച്ചും കൊള്ളി പിടിച്ചും"

സ്യമന്തകം.

"വിറകും വെള്ളം മഞ്ഞളുമുള്ളിയും
ചെറുകടുകെന്നിവ കൊണ്ടുവരാനും"

ഗോവർദ്ധനചരിതം.

മേൽപ്പറഞ്ഞവിധം പേററു ചികിത്സയായിരുന്നു അടുത്ത കാലംവരെ കേരളത്തിൽ നടപ്പുണ്ടായിരുന്നതു്. നമ്പ്യാരുടെ കാലത്തും അതിനു തന്നെയാണു് പ്രചാരമുണ്ടായിരുന്നതെന്നതിനു സംശയമില്ല. പക്ഷെ ഉള്ളിയരച്ചിരുന്നതും വെള്ളം തിളപ്പിച്ചിരുന്നതും പുരുഷൻ ചെയ്യു ജോലിയായി കവി പറയുന്നതിന്റെ യാഥാർത്ഥ്യം മനസ്സിലാകുന്നില്ല.

"പരന്ന കറുനിറ നിരകളവ വെട്ടി
തരത്തിൽ നല്ലൊരു തിലകം ചാർത്തു"

സ്യമന്തകം.

ഈക്കാലത്തു കറുനിറ ഇല്ലാത്തവർ അതുണ്ടാക്കുന്നതായി ഒരാക്ഷേപമുള്ളതു പണ്ടത്തെ പതിവിനെ കുറിച്ചു പരിചയമില്ലായ്മ കൊണ്ടായിരിക്കാം. പണ്ടു സ്ത്രീകൾ ഇങ്ങിനെ കൃത്രിമമായ കറുനിരകൾ ഉണ്ടാക്കിയിരുന്നു എന്നു മേൽപ്പറഞ്ഞ വരികൾ തെളിയിക്കുന്നുണ്ടല്ലൊ.

"മദ്ദളം മുട്ടി സപരം തെളിച്ചീടിനാർ
വസ്ത്രം നനച്ചുമിടന്തല താഴ്ത്തിവെ
ച്ചുതും കലാശവും ഘോഷം തുടങ്ങിനാർ"

ബാലിവിജയം.

നമ്പ്യാരുടെ കാലത്തു മൃദംഗത്തിന്റെ ഇടന്തലയ്ക്കു 'മാവു' വെക്കുക പതിവില്ലായിരുന്നു എന്നും അതിനു പകരം നനച്ച വസ്ത്രമാണു് ഉപയോഗിച്ചിരുന്നതു് എന്നും മേൽക്കാണിച്ച വരികളിൽ നിന്നൂഹിക്കാവുന്നതാണു്.

"എരിശ്ശേരിക്ക വാഴയ്ക്ക മെഴിച്ചുള്ള നുറുക്കേണം
വറുത്തിട്ടിനാളികേരമെന്നാൽ പക്ഷമൊതുഥികിൽ,
മെഴിച്ചുള്ളാനുറുക്കുണ്ടു നേരെയുണ്ടെന്നാൽ പക്ഷം
തിരിച്ചാണ്ടു കഷ്ണങ്ങൾ രണ്ടുമൊന്നു ചേരും കൊള്ളാം".

ഹരിശ്ചന്ദ്രചരിതം.

നമ്പ്യാർ നിസ്സാരമായ ഈ കറിക്ക നറുക്കുന്നതിനെ സംബന്ധിച്ചു പറഞ്ഞതിൽ നിന്ന് അദ്ദേഹം നാട്ടുസമ്പ്രദായങ്ങളെ എത്ര സൂക്ഷ്മതയോടെ ഗ്രഹിച്ചിരുന്നു എന്നും അവയെ അനന്തരകാലീനന്മാരെ ഗ്രഹിപ്പിക്കേണ്ടതാണെന്നു വിചാരിച്ചിരുന്നു എന്നുമാണ് മേലുദ്ധരിച്ച വരികളിൽ നിന്ന് ഊഹ്യമുണ്ടാകുന്ന അനുമാനം. അതിനും പുറമെ, അക്കാലത്തു സാമൂതിരിപ്പാട് കൊച്ചി രാജ്യത്തിൻെറ വടക്കുള്ള നാടുകൾ പിടിച്ചടക്കി തൃശ്ശിവപേരൂരിൽ താമസിക്കുന്ന കാലത്തു കോഴിക്കോട് മുതലായ പ്രദേശങ്ങളിൽ എരിശ്ശേരിക്ക നേരെ നറുക്കുന്ന സമ്പ്രദായം കൊച്ചിയിലും നടപ്പാക്കുവാൻ ശ്രമിച്ചതായ ഒരു ഐതിഹ്യവുമുണ്ട്. മേൽ ഉദ്ധരിച്ച വരികൾ ആ സംഗതിയെ സൂചിപ്പിക്കുകയാകുന്നു.

"പൂച്ച വിലങ്ങെച്ചാടുകയും പല
ഭുജകന്മാ പുനരതിനെ കണ്ടു"

സന്താനഗോപാലം.

അന്നേരം പല ഭുജകന്മാർ
കുന്നിൽപ്പരിചൊടു കണ്ടുതുടങ്ങി;
പ്രതിരോമങ്ങളിൽ ചുഴികൊറുതി,
പൊരി പാവങ്ങളാം കണ്ണിൽ നിറഞ്ഞു,

കാകൻ കഴുക പരുന്തുകളിവക
ളാകാശേ വന്നൊരക്ക നിറഞ്ഞു,
മാർജ്ജാരങ്ങളുമൊത്തു കടിച്ചു മു
റിഞ്ഞുതിരിഞ്ഞിതു നേരം തന്നെ''.

സുന്ദരീസ്വയംവരം.

"കുശലമതാകിന കർമ്മം ചെയ്വാൻ
കുശകളുകേന പുറപ്പെട്ടപ്പോൾ
സുശകുനമഖിലവുമങ്ങുളവായി,
ദക്ഷിണലോചനമിളകി തദാ ശുഭ
ലക്ഷണമാമതു പുരുഷന്മാർക്കു,
ദക്ഷിണബാഹുപ്രചലനവും പുന
രക്ഷണമേവ ചെവിച്ചു വിശേഷാൽ,
പക്ഷികൾ നല്ല ചകോരാദികളും
ദക്ഷിണദിശി ശബ്ദിച്ചു തുടങ്ങി''.

സീതാസ്വയംവരം.

സന്താനഗോപാലം, സുന്ദരീസ്വയംവരം എന്നീ രണ്ടു തുള്ളലുകളിൽ നിന്നും ഉദ്ധരിച്ച വരികൾ ഉൾക്കൊള്ളുന്ന സൂചകങ്ങളാകുന്നു. വളരെ പുരാതനമായി നിലനിന്നു പോന്നിട്ടുള്ള ഒരു വിശ്വാസമാണ് ശകുനത്തെ സംബന്ധിച്ചുള്ളത്. ഇന്ന് അത് അന്ധവിശ്വാസമാണെന്ന് ആക്ഷേപിക്കപ്പെടുന്നുണ്ടെങ്കിലും, കേരളീയരുടെ ഇടയിൽ നിന്ന് ആ വിശ്വാസം തീരെ മാറീട്ടില്ല. ഈ മാതിരി വിശ്വാസം പാശ്ചാത്യരുടെ എന്നല്ല, സകല രാജ്യക്കാരുടെ ഇടയിലും ഒരുകാലത്തു പ്രബലപ്പെട്ടിരുന്നു എന്ന സംഗതിക്കു പഴയ ഗ്രന്ഥങ്ങൾ ലക്ഷ്യങ്ങളാകയാൽ ഇക്കാര്യത്തിൽ കേരളീയർ

മാത്രം ആരെക്കെപാർഹന്മാരാണെന്നു വിചാരിക്കാൻ പാടില്ല.

സീതാസ്വയംവരത്തിൽ രാമനുണ്ടായ അനുഭവത്തെയാണ് പറഞ്ഞിരിക്കുന്നത്. വലത്തുഭാഗത്തു മേൽപ്പറഞ്ഞ സംഗതികൾ സംഭവിക്കുന്നതു പുരുഷന്മാക്കു ശുഭസൂചകവും സ്ത്രീകൾക്ക് അശുഭസൂചകവുമായിട്ടാണ് വിചാരിച്ചുവരുന്നത്. ഇടത്തു ഭാഗത്താണെങ്കിൽ ആ സൂചനകൾ സ്ത്രീകൾക്കു ശുഭലക്ഷണവുമാകുന്നു. ഈ വക സംഗതികളിൽ കേരളീയ ഹിന്ദുക്കളുടെ ഇടയിൽ പൊതുവായ ഒരു മാററം സംഭവിച്ചിട്ടുണ്ടോ എന്നു സംശയമാണ്.

"ഗർവ്വിലാപവുമങ്ങു തുടങ്ങി,
വിപ്രാംഗനമാർ വരവു തുടങ്ങി,
ഈശ്വരസേവകൾ ചെയ്യുന്നു ജഗ
ദീശ്വരനാമം ചൊല്ലുന്നു ചിലർ!
സന്തതാശ്രയമാകുന്നോരു വി
ഘ്നേശ്വരനോടിരവാക്കുന്നു ചിലർ,
തൽഗ്രഹനില ഗതി പാർക്കുന്നു ചിലർ,
നിഴലടി നോക്കിയളക്കുന്നു ചിലർ,
വിരലുകളെക്കൊണ്ടു പിടിക്കുന്നു ചിലർ,
മാറിടമാശു തലോടുന്നു ചിലർ,
ഭേഷജവരരെത്തേടുന്നു ചിലർ,
വേതക്കുറിപ്പാനോടുന്നു ചിലർ.

സന്താനഗോപാലം.

ഏകദേശം നാല്പതു കൊല്ലത്തിനുമുമ്പ് ഈററില്ല കോലാഹലം കാണാൻ സംഗതിയായിട്ടുള്ള ഒരുവന്ന ന

മ്പ്യാർ പറഞ്ഞിട്ടുള്ള സംഗതികൾ ഒരു പ്രത്യക്ഷചിത്രമാ
യിത്തോന്നാതിരിക്കയില്ല. നമ്പ്യാരുടെ കാലത്തെന്നു മാ
ത്രമല്ല, നാഴികമണികൾക്കു പ്രചാരം തുടങ്ങിയ കാലത്തു
പോലും കേരളീയർ പ്രത്യേകിച്ചു പ്രസവകാലത്തെ സമ
യം കുറിച്ചിരുന്നതു പകൽ സമയത്ത് അടിയളന്നും രാത്രി
യിൽ നക്ഷത്രസ്ഥാനം നോക്കിയുമായിരുന്നു. 'ഗ്രഹനില'
നോക്കുക എന്നതു പ്രസവകാലത്തു നവഗ്രഹങ്ങൾ നിൽ
ക്കുന്ന രാശികൾ ഏതെന്നു നിർണ്ണയിക്കുകയാകുന്നു. ബ്രാ
ഹ്മണന്റെ പത്താമത്തെ പുത്രന്റെ ജനനം പകലായിരു
ന്നു എന്നു 'നിഴലടി' അളക്കുന്നു ചിലർ എന്നു പറഞ്ഞതി
ൽനിന്നു തീർച്ചയാക്കാം. "വേരമുറിപ്പാനൊട്ടുന്നു" എന്നു പ
റഞ്ഞിരിക്കുന്നതിൽ നിന്നു ബ്രാഹ്മണപത്നിയുടെ ആ പ്ര
സവം അല്പം വിഷമമുള്ളതായിരുന്നു എന്നാണ് ഊഹിക്കേ
ണ്ടത്. വാസ്തവത്തിൽ അങ്ങിനെ ആയിരുന്നില്ലെങ്കിലും,
പണ്ടത്തെ കേരളീയ ആയുർവ്വേദ വിദഗ്ദ്ധന്മാർ വിഷമപ്ര
സവങ്ങൾ അപകടം കൂടാതെ സാധിച്ചിരുന്നതു ശസ്ത്രപ്ര
യോഗം കൊണ്ടല്ല, മൂലികാ പ്രയോഗം കൊണ്ടായിരുന്നു
എന്നു വ്യക്തമാകുന്നുണ്ട്. അമ്പതു കൊല്ലത്തിനു മുമ്പു
യോഗ്യനായ ഒരു മൂസ്സതു പ്രയാസം കൂടാതെ വളരെ അപ
കടമായ ഒരു പ്രസവം നടത്തിക്കണ്ട അനുഭവത്തിൽ നി
ന്നു പുരാതന കേരളീയരുടെ വൈദ്യവിഷയത്തിലുണ്ടായിരു
ന്ന വൈദഗ്ദ്ധ്യത്തെ മേൽ ഉദ്ധരിച്ച വരികളിൽ സൂചിപ്പി
ക്കുന്നുണ്ട്.

നമ്മുടെ കവി മറെറാരു ഈററില്ലത്തിലെ സംഭവങ്ങ

ളെ വർണ്ണിച്ചിരിക്കുന്നതും കൂടെ ഉദ്ധരിച്ച് ഈ പ്രസ്താവം അവസാനിപ്പിച്ചു കളയാം.

"പത്തുമാസങ്ങൾ തികഞ്ഞു നൃപന്റെ
പത്നിക്കപ്പോൾ പ്രസവമടുത്തു;
ഇഷ്ടജനങ്ങളോടൊന്നിച്ചു മെല്ലെ
ഈററില്ലം തന്നിലകത്തു കടന്നു,
അച്ചിമാർ വന്നു നിറഞ്ഞു തുടങ്ങി,
മച്ചിമാരങ്ങു മറഞ്ഞു തുടങ്ങി,
വൃദ്ധന്മാർ വന്നു കലമ്പിത്തുടങ്ങി,
ബദ്ധപ്പെട്ടോരൊന്നരുളി തുടങ്ങി,
നെല്ലുമരിയും നിറപറവെച്ചാൻ
എല്ലാമെൻമക്കളേ! താമസിക്കേണ്ട;
ഈററുനോവങ്ങു വരുന്നോരു നേരം
മുററുനിൽക്കേണം മക്കളേ പതുക്കെ,
കാററു കൊള്ളാതങ്ങിരുന്നാലുമ്പിള്ള!
പേററിന്നടുത്തെന്നു തോന്നുന്നു കണ്ടാൽ,
താണു വയറൊന്നടിഞ്ഞങ്ങു കൂടി,
താമസമില്ലിനിത്താഴെക്കിടക്കാം,
അമ്പോ ചെരിഞ്ഞു കിടക്കൊലാ പിള്ള!
കയ്യൊന്നു കുത്തിത്തലപൊക്കിക്കൊൾക,
കാലു രണ്ടും ചെററു നീട്ടിക്കൊണ്ടാലും,
കാലമായില്ലാ കുറയെ ക്ഷമിപ്പിൻ,
കുത്തിയിരുന്നു പ്രസവിച്ചു വെന്നാൽ,
കുഞ്ഞിന്റെ മൂത്തി നിലത്തിൽപ്പെടുമേ,
പിമ്പിലിരുന്നു മുതുക പിടിപ്പാൻ,

പെമ്പിറന്നോരാതമിതില്ല കണ്ടെങ്കിൽ?
ഏറെത്താൻ കഷ്ടമിപ്പെണ്ണുങ്ങൾക്കിപ്പോൾ
ഏറെയന്നു മേറെയന്നു മില്ലാത വസ്തു;
വേദനയങ്ങു തുടങ്ങുന്ന നേരം
വേഗേന ചെന്നു പുറത്തിറങ്ങേണം,
മേൽപ്പോട്ടു ശ്വാസമയയ്ക്കുന്നതിപ്പോൾ
മെല്ലവേ കീഴ്പ്പോട്ടമർത്തു കൊണ്ടാലും
കമ്പിച്ചിരുന്നാലപായവുമുണ്ടല്ലോ!
തമ്പുരാട്ടിക്കോ ചെറുപ്പമിതല്ലേ!
അച്ചീമാരെയാനന്ദത്തിലിപ്പോളീ
പച്ചില കൊണ്ടന്നു താഴെ പിടിപ്പിൻ
പിള്ളത്തല മെറവു കണ്ടുതുടങ്ങി
പിന്നോട്ടു മാറിയിരിക്കെന്റെ പിള്ളേ!"

രാജാവിന്റെ പത്നിയുടെ പ്രസവ സമയത്തു മേൽപ്പറഞ്ഞവിധം ലഹളകളുണ്ടായിരുന്നു എന്നല്ലാ നാം ആ വരികളിൽനിന്നു ഗ്രഹിക്കേണ്ടത്. നമ്പ്യാർ പണ്ടത്തെ സാധാരണക്കാരുടെ ഭവനത്തിൽ ഒരു പ്രസവമുണ്ടാകുമ്പോഴത്തെ കോലാഹലം ഇന്ന വിധമാണെന്നു കാണിച്ചിരിക്കുകയാകുന്നു. ഇക്കാലത്തു പാശ്ചാത്യ രീതിയിൽ സൂതികർമ്മം പഠിച്ചിട്ടുള്ള വയറാട്ടികളും മററും ധാരാളമുള്ളതുകൊണ്ടു പ്രസവം പ്രയാസം കൂടാതെയും അയൽ പക്കങ്ങളിലെ സ്ത്രീകൾ വന്നുകൂടിയുണ്ടാകുന്ന ലഹള കൂടാതെയും കഴിയുന്നുണ്ട്. അടുത്ത കാലംവരെ നമ്മുടെ നാട്ടുകളിൽ ഉണ്ടായിരുന്ന പ്രസവ കോലാഹലത്തിന്റെ ഒരു ചിത്രമാണിത്.

"ബാലത്തരുണികളുടെ നീലത്തലമുടിയും
ചേലൊത്ത മുലകളും ഫാലതിലകങ്ങളും
ചേലത്തരങ്ങളിട്ടുത്താലോല മിഴികളും
ആലാപ വടിവുമേലേ കണ്ടൊത്ത കൂട്ടും
ബാലപ്പുരുഷർ ചെന്നു നാലു വശങ്ങളും നിന്നു
ആലോകിച്ചോരോ കേളി ജാലങ്ങളോരോ ദിശി".

നളചരിതം.

കവി ഈ സംഗതി പറഞ്ഞതു വെറും ഒരാക്ഷേപം മാത്രമായിട്ടാണെന്നു വിചാരിച്ചുകൂടാ. അദ്ദേഹത്തിന്റെ അനുഭവത്തെ സന്ദർഭം കിട്ടിയപ്പോൾ രേഖപ്പെടുത്തിയെന്നേയുള്ളു. ഇന്നത്തെക്കാൾ അധികം വിടന്മാരും കോമാളിവേഷക്കാരും അന്നുണ്ടായിരുന്നതിനെ കാണിക്കുന്ന ഈ പ്രസ്താവം അവാസ്തവമൊ, അസംഭാവ്യമൊ ആണെന്നു പറയുവാൻ നിവൃത്തിയില്ല. കവി അദ്ദേഹത്തിന് അനുഭവമുള്ള ഓരൊ സംഗതികളെ തുള്ളലുകളിൽ സന്ദർഭോചിതമായി ചിത്രം വരച്ചു കാണിച്ചുവെന്നേയുള്ളു.

---

# അദ്ധ്യായം ൧൪.

## ഛായ.

മനുഷ്യരുടെയും പക്ഷിമൃഗാദികളുടെയും സ്വഭാവത്തെ തന്മയത്വത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിക്കുവാൻ നമ്പ്യാർക്കുണ്ടായിരുന്ന വാസനയും വശതയും ഒന്നു വേറെ തന്നെയായിരുന്നു. ആ വർണ്ണനകളെയെല്ലാം ഇവിടെ ഉദ്ധരിക്കുവാൻ

നിവൃത്തിയില്ലാത്തതിനാൽ ഓരോ ദൃഷ്ടാന്തം വീതം മാത്രമേ കാണിക്കുന്നുള്ളൂ.

"ചിറകിനകത്തു കടിച്ചു കിടക്കും
ചെറുപേൻ കൊത്തിക്കളിച്ചുകൾ പൂഴ്വും
തിറവിയ കൊക്കു കൊണ്ടു കടിച്ചുതു
കൊറുകൊറെയങ്ങു ചൊറിച്ചു തുടങ്ങി,
ഒരുകാൽകൊണ്ടു ശിരസ്സിൽപ്പരിചൊടു
ചൊറുകിത്തത്തി നടന്നു തുടങ്ങി".

നളചരിതം.

നമ്മിൽ അധികംപേരും വാസ്തവമായ മരാളത്തെ കണ്ടിട്ടില്ലെങ്കിലും, നാട്ടുകോഴികളെ കണ്ടിട്ടുണ്ടല്ലോ. അവ ചിലപ്പോൾ മേൽപ്പുറത്തെവിധം കൊത്തിച്ചൊറിക്കുന്നതും ഒരു കാൽകൊണ്ടു ചൊറിഞ്ഞു തത്തി നടക്കുന്നതും കാണുമ്പോൾ നമ്പ്യാരുടെ ഹംസം നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടതുപോലെ നമുക്കു തോന്നാതിരിക്കുന്നതല്ല.

"ധാത്രിയിലുള്ളൊരു ജന്തുക്കളൊക്കവെ
ചിത്രമെഴുതിയ പോലെ ചമഞ്ഞിതു
നില്ക്കുന്ന ജന്തുക്കളപ്പാടെ നിന്നു കി
ടക്കുന്ന ജന്തുക്കളപ്രകാരം തന്നെ,
ഉണ്ടിരിക്കുന്നവൻ കയ്യിലുരുളയും
വെച്ചങ്ങു വായും പിളർന്നു വാണീടുന്നു;
കണ്ടിരിക്കുന്നവൻ കണ്ണു തുറന്നങ്ങു
കൽപ്പാവപോലെ യനങ്ങാതിരിക്കുന്നു;
മുങ്ങുന്ന ചങ്ങാതി മുങ്ങിക്കിടക്കുന്നു
തെങ്ങുകേറുന്നവൻ തെങ്ങേലിരിക്കുന്നു;

ഉതക്കുന്ന ഭ്രൂസുതൻ കൈകളിൽ വെള്ളവു്
മാകിപ്പിടിച്ചുഞങ്ങനറിയാതെ നില്ക്കുന്നു;"

ഹനുമദുത്ഭവം.

വജ്രമേററ പുത്രനേയും കൊണ്ടു വായു ഗുഹയിൽ ഒളിച്ചതിനാൽ ലോകം മാരുതശൂന്യമായപ്പോഴത്തെ സ്ഥിതിയെയാണു് കവി വർണ്ണിച്ചിരിക്കുന്നതു്.

"ഇതുമേതോ പരിഹാസം പറഞ്ഞു ഭീമസേനൻ താൻ
ഹസ്തസംഘട്ടനത്തോടെ ഹസിച്ചുത്തു രസിക്കുന്നു;
മാനിനിമാർ മണിയാളാം ദ്രൗപദിയും കരംകൊണ്ടു
ആനനത്തെ മറച്ചുള്ളു മന്ദഹാസം ചെയ്തുമെല്ലെ".

സഭാപ്രവേശനം.

ദുര്യോധനാദികൾക്കു സ്ഥലജലഭ്രമം നേരിട്ടതിനാൽ അവൎക്കു പററിയ മാററത്തം കണ്ടാണു് ഭീമനും പാഞ്ചാലിയും ചിരിച്ചതു്. ഭീമസേനന്റെ സ്വഭാവത്തിനു വളരെ യോജിച്ചതായിതന്നെ കൈകൊട്ടും പൊട്ടിച്ചിരിയും. എന്നാൽ കുലസ്ത്രീയായ പാഞ്ചാലി പുരുഷന്മാൎക്കു പററിയ അബദ്ധം കണ്ടപ്പോഴും നൈസൎഗ്ഗികമായ വിനയത്തോടു കൂടി വന്ന ചിരിയെ അടക്കി മുഖം മറച്ചു മന്ദഹസിച്ചതും വളരെ സ്വാഭാവികമാകുന്നു. ദ്രൗപദി മുഖം മറച്ചതു പക്ഷെ ദുര്യോധനൻ മുതലായവർ

"നിന്നു ചിരിക്കുന്നൊച്ച പതുക്കെ
നിന്നുവാനുള്ളോരു വട്ടവും കൂട്ടി
വിരാളിപ്പുട്ടുരച്ചു കയററി
വീരൻ പഞ്ചരപ്പും കൊണ്ടു തപ്പി
പിമ്പിൽ നടക്കുന്ന തമ്പിമാരെല്ലാം

മുമ്പിൽ നടക്കുന്ന ചേട്ടനെപ്പോലെ
മാന്ത്രത്തിനൊള്ളാത്ത പട്ടുമെത്തി
കുന്തിച്ചു കുന്തിച്ചു യാത്ര തുടങ്ങി"

അവരുടെ വസ്ത്രങ്ങൾ ചരിച്ചു കയററിയതു കണ്ടതിനാലാ യിരിക്കാം. ഈ വരികൾ വായിക്കുമ്പോൾത്തന്നെ നമുക്കു ചിരി പൊട്ടുന്ന സ്ഥിതിക്കു കണ്ടവർ ചിരിച്ചതിൽ ഒട്ടും അത്ഭുതമില്ല.

"നാലഞ്ചു മാമ്പഴം മുണ്ടിൽപ്പൊതിഞ്ഞാത്ത
ബാലൻ പഴുക്കപ്പടലിലൊളിച്ചു വെ
ച്ചുണ്ണാതെ പിക്കിൻപുഴം പൊറുക്കിട്ടവാ
നന്നൊട്ടു മണിത്തിരിച്ചുവന്നോരം;
കണ്ടുനിൽക്കുന്ന മറ്റൊരു ബാലകൻ
മുണ്ടോടു കൂടവേ മാമ്പഴം മോഷ്ടിച്ചു
കൊണ്ടുപോന്നൊരക്കാവേ പൂളി ഭക്ഷിച്ചുടൻ
മുണ്ടിലക്കാണ്ടി നിറച്ചു പൊതിഞ്ഞതു
മുന്നമിരുന്ന പടലിലൊളിച്ചു വെ
ച്ചുന്നു ചിക്കിന്നു തിരിച്ചു മണ്ടീടിനാൻ".

കുശേലോക്തം.

ഇത്തരം ബാലചാപല്യം ഇന്നും നമുക്ക് അനുഭവമു ള്ളതാകുന്നു. മാമ്പഴം തിന്നതിനു ശേഷം അണ്ടികൾ മു ണ്ടിൽപ്പൊതിഞ്ഞു പണ്ടത്തെ സ്ഥാനത്തു വെച്ചില്ലെങ്കി ൽ ബാലചാപല്യത്തിന്റെ നിർദ്ദോഷതയും രസികതയും ഉതിയാകുന്നതല്ലല്ലൊ.

"വെണ്ണയും പാലുമിരിക്കും കുറികളിൽ
ഉണ്ണി ഓട്ടക്കണ്ണുമിട്ടു നോക്കുന്നീല

പാലും നവനീതമെല്ലാമിരിക്കുന്നൊ
രാലയം തന്നിലകത്തുഴന്നുള്ളിയും;
നാലുഭാഗത്തും മറിഞ്ഞങ്ങു നോക്കിയും
മേലാണ്ടു താനേ പുറത്തുഴന്നുള്ളിയും;
അമ്മ കുളിപ്പാൻ ഗമിച്ചോരനന്തരം
ചിന്മയനെന്നോരകത്തു പുക്കീടിനാൻ;
കിങ്കിണി ജാലം കിലുങ്ങുന്ന ശങ്കിച്ചു
തത്കരം കൊണ്ടങ്ങു പൊത്തിപ്പിടിക്കവേ
കൈക്കുതുകം കൊണ്ടുറിയെത്താഞ്ഞു കാരണം
ചിത്തത്തിൽ നല്ലൊരുപായം നിനച്ചുടൻ
മത്തുകൾ കൊണ്ടു പാൽ നിറഞ്ഞിട്ടുന്ന
പൂതക്കുടത്തിനിട്ടൊന്നു കുത്തീടിനാൻ,
തിണ്ണം പൊഴിയുന്ന കാച്ചുപാലൊക്കെയും
കിണ്ണത്തിലാക്കിക്കുടിച്ചു തുടങ്ങിനാൻ;
പെണ്ണുങ്ങളോടി വരുന്നതു കണ്ടിട്ടാ
കണ്ണനും പിന്നിലൊളിച്ചു നിന്നീടിനാൻ!
ഉണ്ണി! യിതെന്തെന്നു ചൊല്ലുന്നവരോടു
കണ്ണൻ മുഖം താഴ്ത്തി നിന്നു ചൊല്ലീടിനാൻ;
പൂച്ച വന്നിക്കുടം തട്ടിയുടച്ചതി
ന്നൊച്ച കേട്ടിട്ടു ഞാനിപ്പോൾ വന്നേയുള്ളു;
നിങ്ങൾക്കു സൂക്ഷിപ്പാഞ്ഞാൽ വന്നതി
ന്നിക്കളിയാവതില്ലെന്നു ധരിച്ചാലും;
ഇത്ര പൊക്കത്തിലിനിയുറി തൂക്കിയാ
ലിപ്രകാരമിനി മേലിലുമുണ്ടാവും;
ഉത്തരത്തിൽ നിന്നു പൂച്ച ചാടുന്നതു

നിർത്തീടുവാൻ മേലെ പൊക്കമേറീടിനാൻ;
കള്ളത്തരങ്ങളിങ്ങിനെ യോരോന്നുചെയ്തു
മെല്ലെച്ചിരിച്ചു തിരിച്ചു മുകുന്ദനും''.

കൃഷ്ണലീല.

കൃഷ്ണൻെറ ഓട്ടക്കണ്ണിട്ടു നോക്കലും കിങ്കിണിയുടെ ശബ്ദം കേൾക്കാതിരിക്കാൻ പൊത്തിപ്പിടിക്കുന്നതും എത്താത്ത ഉറിയിലെ കുടം കടകോൽകൊണ്ടു കുത്തിത്തുളയ്ക്കുന്നതും ഗോപസ്ത്രീകളോടു മറുപടി പറയുന്നതും ഒടുവിൽ മന്ദഹാസം ചെയ്യുന്നതും വളരെ സ്വാഭാവികമാണെന്നു ബാലചാപല്യം കണ്ടിട്ടുള്ളവർക്കു തോന്നാതിരിക്കയില്ല.

''കുന്നിന്മകളുമതിന്നനുകൂലം
കുന്നിക്കുരുകലമാലയണിഞ്ഞു,
ഒട്ടുകറുത്തൊരു പുടവയുടുത്തു,
കൊട്ടയെടുത്തൊരു കോപ്പുമെടുത്തു,
ശങ്കരഭാമിനി കൈകളിലന്നേ
ശംഖും മുടവുകൾകൊണ്ടു നിറച്ചു,
മെച്ചമിയന്നൊരു കൈവിരൽ മുഴുവൻ
പിച്ചളമോതിരമിട്ടു വിളങ്ങി''.

കിരാതം.

പാർവ്വതി കാട്ടാളസ്ത്രീയുടെ വേഷമാണ് ധരിച്ചത്. ഈ വേഷത്തെക്കുറിച്ചു നമുക്ക് അനുഭവം തോന്നുന്നതു കുറത്തികളെ കാണുമ്പോഴാകുന്നു. കാട്ടിൽ താമസിക്കുന്ന ജാതിക്കാരുടെ വേഷം ഏതാണ്ട് ഇങ്ങിനെ തന്നെയാണെന്നതിനും സംശയമില്ല.

''ആലിമുകളിലണഞ്ഞു കിടക്കും
വാവലതിന്നതു പോലെ നിരക്കെ

ശക്രൻ തന്നുടെ ദേഹത്തിങ്കൽ
ഒക്കെ നിറഞ്ഞഥ കാണാകുന്ന
ആയതു കണ്ടൊരു വിബുധന്മാരവർ
വായും പൊത്തിക്കൊണ്ടു ചിരിച്ചു''

അഹല്യാമോക്ഷം.

ഗൗതമ മഹർഷിയുടെ ശാപം സമ്പാദിച്ച ഇന്ദ്രന്റെ ആകൃതിയെയാണ് കവി കാണിച്ചിരിക്കുന്നത്. ആലിന്മേൽ തൂങ്ങിക്കിടക്കുന്ന വാവലുകളോടു സാദൃശ്യപ്പെടുത്തിയതിനാൽ സിദ്ധിച്ച തന്മയത്വം മറെറാന്നു കൊണ്ടുണ്ടാവാൻ പ്രയാസമാകുന്നു. അതുപോലെതന്നെ സ്വാഭാവികമാകുന്നു വിബുധന്മാർ വായ പൊത്തിച്ചിരിച്ചതു്.

'പ്രദ്യുമ്നാദിസുതന്മാരും പൗത്രകുമാരരു-
മൊത്തു കളിച്ചു വസിച്ചീടുന്നു;
അച്ഛൻ മക്കളെയെന്നു കണക്കെ
ആശ്ചര്യം വെള്ളമായാസഹിതം
വാത്സല്യാസാകമൊത്തുള്ളിലെ ഭഗവാൻ
മാഞ്ഞോടിച്ചു കളിപ്പിക്കുന്നു;
പൊക്കാക്കൈക്കയെന്നു പറഞ്ഞു
വിരലുപിടിച്ചു നിവർത്തി കുമാരൻ
ഇതിലിതിലതിലിതിലെന്നു പറഞ്ഞു
വിരലുകൾ ചെന്നു പിടിച്ചു നിവർത്തും;
കൗസ്തുഭമൊത്തു പിടിച്ചു വലിച്ചു
കഴുത്തിലുടൻ കരയേറിയിരുന്നും,
മടിയിൽപ്പുക്കു സുഖേന ശയിച്ചും,
മകരക്കാതില കണ്ടു രമിച്ചും,

വിട്ടുവിട്ടുമുട്ടുകൾ കുത്തിനിന്നും,
ഫണിവരതൽപ്പേ വീണു മറിഞ്ഞും,
വയസ്സാധികമാം വചനമുരച്ചും,
കവിതരസേന കളിച്ചു രസിച്ചും
തൃക്കൈകൊണ്ടു പിടിച്ചു മുറുക്കി
ശീഘ്രം നിറകയ്യിലാശ്ലേഷിച്ചും,
ലക്ഷ്മീപതി പുത്രാം തനയനെ
യാശ്ലേഷിച്ചു കമലങ്ങൾ കൊടുത്തും,
അവനി ദേവിയുമവനുടെ പൂർവ്വജ
മാതാവോടതു താലോലിച്ചും,"

മാതാപിതാക്കന്മാരുടെ അടുക്കൽ കൊഞ്ചിക്കളിക്കുന്ന കുട്ടികളെ കണ്ടിട്ടില്ലാത്തവരുണ്ടെങ്കിൽ മേലുദ്ധരിച്ച വരികൾ വായിച്ചാൽ മതി; അതു കണ്ടിട്ടുള്ളവർക്ക് ഈ വരികൾ വായിക്കുമ്പോൾ എത്ര ആനന്ദം തോന്നുമെന്ന പറയേണ്ടതില്ലല്ലൊ.

---

# അദ്ധ്യായം ൧൭.

## വൈചിത്ര്യം.

"പുരഹരനാകിയ ഭഗവാൻ തന്നുടെ
തിരുമടി തന്നിൽ വസിക്കും പാർവ്വതി
തിരുമുടി ജടയിൽ സുരവാഹിനിയുടെ
തിരുമുഖവും കുളുർ കൊങ്കഭാരവും
പരിചൊടു കണ്ടു സഹിക്കരുതാഞ്ഞു

പുരഹരനോടഥ ചോദ്യം ചെയ്തു,
'തിരുമുടി ജടയുടെ നടുവിൽ വിളങ്ങി
പ്പരിചൊടു കാണുന്നതെന്താണു വസ്തു?'
ഹരനതു ചൊല്ലിനു 'നമ്മുടെ ജടയിൽ
പെരുകിന വെള്ളം വേർപെടുകില്ല'.
'കരളു കവിക്കുന്നതെന്നൊടു നാഥ!'
സരസം മുഖമിഹ കാണാകുന്നു'.
'മുഖമല്ലതഹോ ജലമതിലുള്ളവാം
വികച സരോജമതെന്നു വരേണം'.
'വികചസരോജേ കുറുനിരനികരം
പരിചൊടു കാണ്മാനെന്തവകാശം?'
'കുറുനിരയല്ലതു മധുപാനത്തിനു
വരിവണ്ടുകൾ വന്നിണകൂടുന്നു'.
'പുരികക്കൊടി മുനയുഗളമിദാനീം
പരിചൊടു കാണ്മാനെന്തവകാശം?'
'പുരികക്കൊടിയല്ലവിടിളകും
ചെറുതിരയത്രേ, അചലതനൂജേ!'
'സരസമതാകിന ലോചനയുഗളം
പരിചൊടു കാണ്മാനെന്തവകാശം?
'ഗിരിവരതനയേ! ലോചനമല്ലതു
കരിമീനിണ കളിയാടുകയത്രെ'.
'കരികുംഭാകൃതി കുളുർമുലയുഗളം
പരിചൊടു കാണ്മാനെന്തവകാശം?'
'കുളുർമുലയല്ലതു കോകമിഥുനം
നളിന സമീപേ വിളയാടുന്നു'.

"കളിവചനം വാ കാര്യമിതാം വാ
കളിമൊഴിനീക വിചാരമിദാനീം".

നളചരിതത്തിൽ നിന്നുദ്ധരിച്ച ഈ വരികളിലെ അർത്ഥ ഭംഗിയേയും ശബ്ദ ഭംഗിയേയും കുറിച്ചു പ്രത്യേകം പറയേണ്ടുന്നാവശ്യമില്ല. പുരുഷന്മാർ ചിലപ്പോൾ ഭാര്യമാരെ കപടവാക്യങ്ങളെക്കൊണ്ടു വഞ്ചിക്കാറുണ്ടെന്നു കവി ഈ വരികളിൽ സൂചിപ്പിക്കുകയാണ് ചെയ്തിരിക്കുന്നത്.

"വാരണമുഖനെന്നനഘനാകിയ
വാരണ വദനൻ നിഖില ജനാശ്രിത
വാരണനിപുണൻ സമൃദ്ധസുഖിപ്ര
വാരണ സേവിതചരണസരോജൻ,
കാരണഭൂതൻ വിമല സരോജഭ
ഉത്തമനായകൻ ചാരണനമിതൻ,
പ്രണതജനാശ്രയ മനവിധാനൻ,
പ്രണതപരായണനാകിയ ദേവൻ;
ഗുണഗണനിലയൻ നിത്യവുമെന്നെ
ഗ്ഗണപതി ഭഗവാൻ കാത്തരുളേണം.
വേണിവിജിതകളേണീനതജന
വേണീ ചടുലയതാകിയ ഭഗവതി
വാണീദേവി മനോഹരയാകിയ
വാണിജനിപ്പാനെന്നുടെ നാവിൽ
വാണീടേണം സന്തതവുംകള
വാണിമണിയാം ദേവി! നമസ്തേ;
വീണാപാണേ! നിമ്പദകമലേ
വീണോരടിയനു വരമരുളേണം;

അഞ്ചുള്ള ചങ്ങലകളെയും വെട്ടേറെയാക്കി
ആറിൽക്കടന്നു പിന്നെ പതിനെട്ടുള്ളമാർഗ്ഗങ്ങളുടെ
എട്ടുള്ളപെട്ടകങ്ങളെല്ലാം തുറന്നുവെച്ചു;
ഒമ്പതാം വാതിലപ്പോൾ ബന്ധനം ചെയ്തു ധീരൻ,
പത്തുള്ള ദിക്കിനുള്ളിൽ പൊത്തും സഞ്ചാരം ചെയ്തു;
ആയിരമിതളുള്ള താമരയിതൾ പല
രാഗം പരന്നു പല രാഗികയായുള്ളോരു
പിംഗലയിട തന്നിൽപ്പിന്നെ സുഷുമ്ന തന്നിൽ
കൈക്കടന്നു പിന്നെ പൂർവ്വനാഡികളും
ജീവപാശ്രുവസ്തത്തിന്റെ അഗ്രംകടന്നു ധീരൻ
സൂര്യന്റെ ദിക്കിൽച്ചെന്നു സൂര്യപ്രതിമൻ ധീരൻ
പഞ്ചാക്ഷരായനങ്ങൾ കൂടികലർന്നിട്ടുള്ള
അഞ്ചാമതെ സേവചെയ്തു പാരസപ്രിയ സഖി"

കിരാതം.

---

(1) അഞ്ചു ചങ്ങലകൾ-പഞ്ചപ്രാണങ്ങൾ
(2) ആറ-യോഗശാസ്ത്ര സമ്മതമുള്ള ആറു കർമ്മങ്ങൾ
(3) പതിനെട്ടുള്ളമാർഗ്ഗം-പതിനെട്ടുപാധികൾ
(4) എട്ടുള്ള പെട്ടകങ്ങൾ-ശരീരത്തിന്റെ എട്ടു പ്രധാന ഭാഗങ്ങൾ
(5) ഒമ്പതാംവാതൽ - ജ്ഞാനസിദ്ധിക്ക തടസ്ഥങ്ങളായ പ്രകാരം, ആലസ്യം മുതലായ വികാരഭേദങ്ങൾ
(6) പത്തുള്ള ദിക്ക്-കഴുത്ത്, മുഖം, മൂക്ക്, കണ്ണ് മുതലായ പത്തു സ്ഥാനങ്ങൾ
(7) താമരയിതളുകൾ-ഹൃദയസരോജത്തിന്റെ ഇതളുകൾ
(8) രാഗങ്ങൾ-ചേതോവികാരങ്ങൾ

സാധാരണ പദങ്ങൾകൊണ്ട് അൎത്ഥത്തെ നിഗ്രഹമാക്കി ഗൌരവമുള്ള കാൎയ്യങ്ങൾ പറയുന്നതിനു നമ്പ്യാൎക്കുള്ള നിഷ്പ്രയാസതയെ തെളിയിക്കുന്നതാണ് മേലുദ്ധരിച്ച വരികൾ. സാംഖ്യയോഗാദി ശാസ്ത്രങ്ങളിൽ നമ്പ്യാൎക്കുണ്ടായിരുന്ന പാണ്ഡിത്യത്തെ തെളിയിക്കുന്നതാണ് ഈ വരികൾ.

"കമലലോചന ജയ ഹരേ!
ബലവിനാശന ജയ ഹരേ!
ഗരുഡവാഹന ജയ ഹരേ!
ഘനമനോഹര ജയ ഹരേ!
അ, ഉ, മ ലിപിമയ ജയ ഹരേ!
ചലിതകുണ്ഡല ജയ ഹരേ!

---

(9) പിംഗല—പ്രസ്തുത താമരയുടെ കൎണ്ണാഗത്തുള്ള ജാഗരിതസ്ഥാനം.

(10) ഇഡ—ആ താമരയുടെ പാൎശ്വഭാഗം.

(11) സുഷുമ്ന—പിംഗലയുടെ ഉപരിഭാഗത്തുള്ള വഹ്നിമണ്ഡലാകാരമായ സ്ഥാനം.

(12) ദീൎഘനാഡികൾ—നാഡീശാഖാസഹസ്രം.

(13) ശിഖാഗ്രബന്ധത്തിന്റെ അഗ്രം—സുഷുമ്നയുടെ മുകളിലുള്ള നാദസ്ഥാനം.

(14) നൃത്തത്തിന്റെ രീതി—ചിത്തവൃത്തിയുടെ ആസ്പദമായ മനോവ്യാപാരാദി.

(15) പഞ്ചപ്രാണസഞ്ചാരകുടികളെന്നിട്ടുള്ളത്—ബ്രഹ്മജ്ഞാനം.

# അദ്ധ്യായം ൧൬.

## രസങ്ങൾ.

രസങ്ങളെ കുറിച്ചു വിദ്വാന്മാരുടെ ഇടയിൽ വലുതായ വിവാദവും ഭിന്നാഭിപ്രായവുമുണ്ട്. അതിലും വിശേഷിച്ചു ദ്രാവിഡ വൃത്തങ്ങളിൽ രസങ്ങളെ അനുഭവയോഗ്യമാക്കത്തക്കവണ്ണം പ്രയോഗിക്കുവാൻ പ്രയാസമാണെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതിൽ അൽപ്പം വാസ്തവമില്ലെന്നു പറയാതെ നിവൃത്തിയുമില്ല. അതിലും വിശേഷിച്ചു പച്ചമലയാളത്തിൽ ശൃംഗാരം, വീരം, കരുണം എന്നീ രസങ്ങൾ സ്ഫുരിപ്പിക്കുവാൻ വളരെ പ്രയാസവുമാകുന്നു. എങ്കിലും നമ്പ്യാർ അദ്ദേഹത്തിന്റെ തുള്ളലുകളിൽ ഓരോ രസങ്ങൾ കഴിയുന്നതു വരുത്താൻ ശ്രമിക്കാതിരുന്നിട്ടില്ല. പക്ഷെ നമ്പ്യാരുടെ സഹജമായ ഹാസ്യരസത്തിന്റെ പ്രതിഫലനമില്ലാത്ത രസങ്ങൾ തുള്ളലിൽ വളരെ അപൂർവ്വമാകുന്നു.

രസസ്ഫുരണ വിഷയത്തിൽ നമ്പ്യാർ തീരെ ക്ലേശിച്ചിട്ടില്ലെന്നാണ് തോന്നുന്നത്. ഓരോ സന്ദർഭത്തിൽ പറയേണ്ടതായി വരുന്ന സംഗതികളെ വന്നവഴി തട്ടിവിടുമ്പോൾ ആ സന്ദർഭത്തിനു യോജിച്ച രസം ചിലപ്പോൾ മറ്റു രസത്തോടു, പ്രത്യേകിച്ചും ഹാസ്യരസത്തോടു സമ്മിശ്രമായിപ്പോകുന്നതുകൊണ്ട് അതു ശാസ്ത്രവിധിക്കു യോജിക്കാതെ വരുന്നുണ്ട്. എങ്കിലും ചില രസങ്ങളുടെ മാതൃകക്കായി ചില വരികൾ ഇവിടെ ഉദ്ധരിക്കാം.

— ഫലിതൻ —

തുള്ളലുകളിലെ മുഖ്യരസം പ്രായേണ ഹാസ്യപ്രധാനമാകുന്നു. അതങ്ങിനെയായിത്തീർന്നതിനു പ്രധാനമായ കാരണം തുള്ളൽ ചാക്യാർ കൂത്തിനെ അനുകരിച്ചു നിർമ്മിച്ചതുകൊണ്ടാണെന്നതിനു സംശയമില്ല. പരിഹാസ ഫലിതങ്ങൾ കൊണ്ടാണ് നമ്പ്യാർ തുള്ളലുകളിൽ കാര്യാകാര്യങ്ങളെ പ്രതിപാദിച്ചിരിക്കുന്നത്.

"ദുരിതസമൂഹമശേഷമടുത്തിഹ
തരുണീരൂപം തീർത്തു വിരിഞ്ചൻ
തരുണന്മാരെപ്പതിതകുഴിയിൽ
അരസാ തള്ളിയിടുവാനല്ലാതെ
പെരുവഴിയാക്കില്ല തരുണീരൂപം.
അതുവയർ മീതേ രോമാവലിയെ
ന്നോത തണലുള്ള നടക്കാവിയയിൽ
മല രണ്ടുണ്ടു വഴിക്കിരുപുറവും
മുലയെന്നല്ലാതെ പേരതിന്നു്
മുഞ്ഞിയതാകിനൊരമ്പലമവിടെ
കത്തിയുമുണ്ടധരാളതസംജ്ഞം
നാസികയാകിന മിനാരത്തൂടെ
നയനമതാകിന തോടുകടന്നു
തലമുടിയാകിന കാട്ടിൽപ്പുക്കാൽ
ലലാസത തിന്ന തണുപ്പിലിരിക്കാം
അക്കാടങ്ങു കടന്നാൽ കാണാം
അക്കാമജനരുടെ വീടുകൾ".
"മൂത്രമലാദി ധരിപ്പാനല്ലാതെ
പാത്രമതാകിന വേശ്യാസ്ത്രീകളെ

ടുക്കുന്നതാകുന്നു. ഇതിൽ സ്ത്രീകളെ ഹസിക്കുകയാണെങ്കിലും അതല്പം ഗൌരവത്തോടുകൂടിയാണ്. രാവണന്റെ പത്താമത്തെ തലയറുത്ത് ഹോമിക്കുവാൻ ഭാവിച്ച സമയത്തു ബ്രഹ്മാവു പരിഭ്രമിച്ച് ഓടിവരുന്നതാണ് രാവണോത്ഭവത്തിൽ നിന്നുദ്ധരിച്ച വരികൾ. ബ്രഹ്മാവിന്റെ നിലയാലോചിക്കുമ്പോൾ, സന്ദർഭം ഗൌരവമുള്ളതായിരുന്നെങ്കിലും, ആ വരവിന്റെ വർണ്ണന പരിഹാസപരമാണെന്നതിനു സംശയമില്ല. നമ്പ്യാരുടെ ഏതു തുള്ളൽ എടുത്താലും അതിൽ പല സ്ഥലത്തും ഹാസ്യരസം സ്ഫുരിക്കുന്നതായി കാണാതിരിക്കുകയില്ല. തുള്ളലുകളിലെ പ്രധാന രസവും അതു തന്നെയാണ്.

"ഉദ്ധതമതിനരപതി തന്നുടെ വാക്കുകളേവം കേട്ടു
ബുദ്ധിയിലതി കനിവു കലർന്നു കുതുകമിയന്നു ഹനൂമാൻ
വർദ്ധിതതര ധവളഹിമാചല സന്നിഭതുംഗ ശരീരൻ
നെടുതാകിയ കൊടിമരമെന്ന കണക്കെ തടിച്ചൊരു വാലും
ഉത്തുംഗനയനങ്ങളുമൊമ്പോടു ചെമ്പുകിടാരം പോലെ
കുടിലാകൃതി ശശികല പോലെ വിളങ്ങിന ദന്തകദംബം
ചടുലസ്ഫുട സടകളുമിട കലരുന്ന ഭയങ്കര മുഖവും
പരിഘത്തോടു പട പൊരുതിടുന്ന പൃഥുതരകരദണ്ഡയുഗം
കരതല നഖനികരനികായവുമുൾക്കടകണ്ഠതടങ്ങളും
ഗിരിവരസമമാകിന മാറിടമുന്നതരുചിരമുദാരം
ഉന്നതകടി തടമഥ ഊരുകളുമുടയതി ഗംഭീരം
ലങ്കാപുര ഗോപുരമതിലുകളൊത്താത ജംഘായുഗളം
കിങ്കരകുലമിടിപൊടിയാകിന പടുതരമടിമലർ വടിവും
ശങ്കരശിവ ഭുവന ഭയങ്കരമാകിന വിപുല ശരീരം

— ഫന്വ —

ശശധരനിഭധവളമതിങ്ങിനെ കാട്ടി ഹനൂമാൻ
ഉൽക്കട കഠോരഘനനിനാദവുമത്ഭുതകിലികിലാരവവും
മർക്കടകുലമകുടമഹാമണി തന്നുടെ തടിയുടെ വടിവും
കർക്കശതര ചരണാദികൾ ഭീഷണവേഷവിശേഷം
മുഷ്കരമിളു മൂന്നു ജഗത്തിലുമുത്തമമെത്ര വിചിത്രം!
അംബരതലമൊക്കെ നിറഞ്ഞു കവിഞ്ഞു വിളങ്ങിന രൂപം
അംബുധിയുടെ ലംഘന സമയസമുദ്യതമെന്നതു പോലെ
വെണ്മയിലൊരു വിന്ധ്യമഹാചല ശിഖരമടന്നു കണക്കെ
കണ്മിഴികളിലഗ്നിയൊടു കണ്ടു വിരണ്ടു വൃകോദരവീരൻ
എന്തൊരു മറിമായമിതിങ്ങിനെ സംഗതി വന്നതിദാനീം
എന്തിനി ഞാനിഹ ചെയ്യേണ്ടതുമിതെന്നൊരു വിസ്മയമേവം
ചിന്തയിലുടനിങ്ങിനെ തിങ്ങിന തീവ്രതരഭയമോടെ
കുന്തികുമാരൻ വിരവൊടു പരവശനായ് മിഴിയടന്നിതഹോ''

കല്യാണസൌഗന്ധികം.

"അട്ടഹസിച്ചുഹസിച്ചു കൊണ്ടിങ്ങിനെ
മുഷ്ടിയാൽ പെട്ടെന്നടിച്ചിതു തൂണതിൽ
വട്ടം തിരിഞ്ഞു ഞെരിഞ്ഞൊരു തൂണിൽ നി
ന്നട്ടഹാസം കേട്ടു ഞെട്ടി ലോകത്രയം
വട്ടത്തിലുള്ളോരു ദൃഷ്ടിയും ദംഷ്ട്രയും
അഷ്ടബാഹുക്കളും നിഷ്ഠുരനാദവും
ഞെട്ടമാറുള്ളോരു ഘോരസ്വഭാവമാ
യ്പ്പൊട്ടിപ്പുറപ്പെട്ട നേരമദ്ദൈത്യനാം
ഞെട്ടിഭയപ്പെട്ടു കൊണ്ടിട്ടു ദിക്കിലും
ദൃഷ്ടികൾ കൊണ്ടു നോക്കീട്ടവനും വിധൌ''.

പ്രഹ്ളാദചരിതം.

— ഭയാനകം —

ഭയങ്കരമായ ഒരു രൂപത്തെ പദങ്ങൾകൊണ്ടു വർണ്ണി
ക്കുന്നതിനാൽ ശ്രോതാക്കളുടെ മനസ്സിൽ ഭയവികാരത്തെ
ജനിപ്പിക്കുവാൻ വളരെ പ്രയാസമാകുന്നു. കവി വർണ്ണിച്ച
വിധമുള്ള ഒരു രൂപം ദൃഷ്ടിഗോചരമാകുന്നപക്ഷം ഏതു ധീ
രനും ഒന്നു ഞെട്ടാതിരിക്കുന്നതുമല്ല. ദൃഷ്ടിഗോചരമല്ലാത്ത
ഒരു രൂപത്തെ മനുഷ്യന്റെ വിഭാവനയിൽ നിർമ്മിച്ചതിനു
ശേഷം അതു വികാരത്തെ ചേഷ്ടിപ്പിക്കുമ്പോൾ മാത്രമേ
ശ്രവണമാത്രത്താൽ ഭയത്തെ ജനിപ്പിക്കുകയുള്ളു. അതു
കൊണ്ടാണ് വാഗ്മൂലമായി ഈ രസത്തെ അന്യനിൽ ജ
നിപ്പിക്കുവാൻ പ്രയാസമാകുന്നത്.

"പൊണ്ണുപിടിച്ചു വെളുത്തു ശരീരം
നീണ്ടു കഴുത്തും മുഞ്ഞിചുളിഞ്ഞു
കോലുകൾ പോലെ മെലിഞ്ഞു കുഴഞ്ഞൊരു
കാലും കയ്യും കണ്ടാൽ വികൃതം
എല്ലുമികച്ചു പല്ലുമിളിച്ചു
കണ്ണുകുഴിഞ്ഞു കാതുകറഞ്ഞു
കണ്ണുമടച്ചു കാലുപിടിച്ചു
മൂക്കും താടിയുമൊന്നിച്ചിട്ടും
വാക്കിനു മൂർച്ച കുറഞ്ഞില്ലൊട്ടും
താടിയുമൊട്ടു കൊഴിഞ്ഞു തുടങ്ങി
തലയിൽക്കാണ്മാനില്ലാത്ത രോമം
കണ്ണാടിക്കു സമാനം നല്ല
കഷണ്ടി പിടിച്ചു മിനുത്തു ശിരസ്സും
കണ്ണിൽപ്പീള നിറഞ്ഞു നിറഞ്ഞോരു
വെണ്ണു കണക്കിനു കാണാം വെളിയിൽ

പൊയ്പ്പോയ്വിവരുടെ വരനാരാരം കൊ
ണ്ടയ്യോ! ശിവ! ശിവ! പാരമസഹ്യം!"

ശീലാവതീചരിതം.

"നരച്ചു രോമമെല്ലാതം ജരച്ചു തോലുകൾ ചുക്കി
ച്ചുളിഞ്ഞു കണ്ണുകൾ രണ്ടുമിളിഞ്ഞു മാച്ചിടം പാരം
കിഴിഞ്ഞു മൂക്കിന്നോടെത്തി കുഴിഞ്ഞു താടിയും ചുണ്ടും
കുഴഞ്ഞു കാലുകൾ രണ്ടും തലയിൽ രോമമില്ലെന്നാ
ല്ലുമവെ കസ്തൂരി കാണാം, വലിയ കുഷ്ഠവും വന്നു
പിടിച്ചു സന്ധികൾതോറും പുഴുത്തു ദുരി ദുർഗ്ഗന്ധം
വഴിഞ്ഞു മൂക്കിലെ ശ്ലേഷ്മം കൊഴുത്തു ചലമൊലമായി
കഴുത്തും മുതുകും പിളന്നൊഴിഞ്ഞു ദേഹവും ചോര
യണിഞ്ഞു കൈവിരലൊട്ടു മുറിഞ്ഞു വീണുമക്കാലം
അറിഞ്ഞു തൽപ്രകാരങ്ങൾ പറഞ്ഞുകേൾക്ക വൈഷമ്യം
ചുമച്ചുനേരമേ ജീവൻ ഗമിക്കുമെന്നു തോന്നീടും
ക്ഷമിക്കാതെ വടികുത്തിഗ്ഗമിക്കുമെപ്പൊഴുതുമേ
പിടച്ചു വീഴുമന്നേരം പിടിച്ചുനിർത്തുമാരാള്ള്".

നാളായണീചരിതം.

ബീഭത്സമായ ആകൃതിയിലുള്ള പല മനുഷ്യരെയും നാം കണ്ടിട്ടുള്ളതുകൊണ്ടു പ്രസ്തുത വർണ്ണനകൾ വായിക്കുമ്പോൾത്തന്നെ നമ്മുടെ മനസ്സിൽ ആ വികൃത രൂപത്തിന്റെ ഒരു പ്രതിമ പ്രയാസം കൂടാതെ പ്രത്യക്ഷപ്പെടുന്നതിനാൽ ഈ രസം നമുക്ക് അനുഭവമുള്ളതായിത്തീരുന്നുണ്ട്.

"നന്ദനന്ദന സുന്ദരാനനനന്ദനീയ ഗുണാംബുധേ!
കുന്ദസുന്ദരമന്ദഹാസ മുകുന്ദ! മാധവ! പാഹിമാം

— ഫന്ററ —

ചഞ്ചലായതചാരുലോചന! പഞ്ചബാണ സമാകൃതേ!
ചഞ്ചലാമല നിചകാന്തമേ! മഞ്ജുളാനന പാഹിമാം
ഗോകുലേശ നമോസ്തുതേ! ജയഗോപബാല! നമോസ്തുതേ!
ഗോപികേശ! നമോസ്തുതേ! ജയഗോധനായ നമോസ്തുതേ,
സാധുലോക ശിവാമണേ! പാരമാർത്ഥമൊരാകസൃതിങ്ങിനെ
ബോധിയാഞ്ഞടിയൻ പിഴച്ച പിഴയ്ക്കൊക്കവുമിപ്പൊഴോ
മുഷ്ടികൊണ്ടു ഹനിച്ചതും ബഹു കഷ്ടമായിട്ടു കൊണ്ടതും
നിഷ്ഠുരം പിടിപെട്ടതും ചില ദുഷ്ടുകൾ ചെയ്തതും
വാലുകൊണ്ടടിച്ചതും മമ കാലുകൊണ്ടിഹ തൊട്ടതും
പീലിജാലമൊടിച്ചതും വനമാല വന്നു പിടിച്ചതും
എന്നുവേണ്ട മഹാപരാധമിതൊക്കെയിന്നിതിലാഞ്ഞതാം
എന്നറിഞ്ഞു ശമിക്ക ദുരിതങ്ങളൊക്കെ ദയാനിധേ!
കണ്ട ഗോഷ്ഠികൾ കാട്ടുവാൻ ചികവുള്ള കൂട്ടമിതെന്നു
കൊണ്ടൽവർണ്ണനറിഞ്ഞു കൊണ്ടു സഹിക്കിലേ ഗതിയുള്ളമേ"

സ്യമന്തകം.

"പാഹിപാഹി പങ്കജാക്ഷ! പാഹിപാഹി പത്മേക്ഷണ!
പാഹി പാഹി പത്മനാഭ! പാലയ ശൗരേ!
ദുർവ്വാസസ്സാമെന്നെയിദ്ദുർവ്വാസന കൊണ്ടു തന്നേ
ഇത വിധം വലയുമാറാക്കിവല്ലോ!
ത്വൽപ്രിയനാമംബരീഷനൽപ്പനെന്നു കൽപ്പിച്ചല്ലേ
അപ്രിയം ഞാൻ ചെയ്തുപോയി ഉൽപ്പലനേത്ര!
ക്രോധം കൊണ്ടു ചെയ്തോരപരാധമൊക്കെ ക്ഷമിച്ചു നീ
മാധവാ! നിന്നായുധത്തിൻബാധ തീർക്കണം"

അംബരീഷചരിതം.

— മൂന്നു —

ഭക്തിരസത്തെ ഉദ്ദീപിപ്പിക്കുന്നതായ പല പദങ്ങളും തുള്ളലുകളിൽ പല സന്ദർഭങ്ങളിലും നമ്പ്യാർ നിർമ്മിച്ചിട്ടുണ്ട്. മേൽ ഉദ്ധരിച്ച രണ്ടു പദങ്ങളിലും പശ്ചാത്താപത്തോടുകൂടിയ പ്രാർത്ഥനകളാകയാൽ അവ ഹൃദയംഗമങ്ങളുമാകുന്നു.

"ദേവദേവ! ദീനബന്ധോ!
ദേവകീ നന്ദനാ! ശൌരെ!
ദൈവമേ! ഞാനെന്തുചെയ്‌വൂ?
കൈവല്യമൂർത്തേ! ദേവാ!
കർത്തവ്യമില്ലാതെയിട്ടോരോ
ദുര്യോഗങ്ങളും കൈവന്നിതു
പാർത്താലാവതെന്നതെല്ലോ!
മന്നവനഗ്രജൻ ധർമ്മ
നന്ദനനതെന്നെയും പിന്നെ
അന്യരേയുമെങ്ങിനെ ഞാൻ
ചെന്നു കാണുന്നു?
പാണ്ഡവനർജ്ജുനനാണും
പെണ്ണുമല്ലാതെയായെന്നു
കണ്ണനും മറ്റുള്ളവരും
പരിഹസിച്ചിട്ടും;
പാരിലുള്ള വൈരികളെ
പോരിലൊട്ടു സംഹരിപ്പാൻ
പാർത്ഥിവൻ തന്നൊരസ്ത്രം
പാഴിലായല്ലോ!

— മൂന്നു —

പുണ്ഡരീക വിലോചന!
ഷണ്ഡനാമെനിക്ക പാൎത്താൽ
ഗാണ്ഡീവം കൊണ്ടെന്തു ഫലം?
അണ്ഡജവാഹന! നാഥാ!
പരിതാപവാരിധി തന്നിൽ
പരിചോടുഴലുന്നൊരെന്നെ
കരുണാസിന്ധോ! ഗോപീനാഥ!
പരിപാലിക്കണം"

നിവാതകവചവധം.

"വൈരിയന്ത്രാ! കേട്ടാലും നീ!
ഭോഗമുള്ളിലുള്ളതെല്ലാം
സോദരനും താതൻ താനും
മാതാക്കന്മാരും;
മന്ത്രികളും കൂടി മെല്ലെ
മന്ത്രിക്കുന്ന പോലുമല്ലോ!
യന്ത്രികളെല്ലാരും നമ്മെ
വഞ്ചിച്ചീടുന്നു;
അശ്രുമൂൎത്തിയായുള്ളോരു
ശിശുപാലനു കൽപ്പിച്ചപ്പോൾ
ശിശുവാമെന്നാ ദാനം ചെയ്‌വാൻ
ശിവ! ശിവ! ശംഭോ!
പായൻ കയ്യിൽപ്പശുവേ മേപ്പാൻ
പരിചിനോടേകുന്ന പോലെ
പറയുന്നിതു കേൾക്കുന്നോരു
മനുഷ്യരെല്ലാം;

കരുണയില്ലെന്മാതാവിനും
ഗുരുവിനും സോദരന്മാർക്കും
മരണഖേദം പോലെ ഖേദം
മനസി മേ ജാതം;
കരുണാസിന്ധു കാർവർണ്ണന്റെ
ചരണപങ്കജങ്ങൾ രണ്ടും
ശരണം തരണം രുഗ്മിണിക്കാ
യ്‌വരണമിക്കാലം";

രുഗ്മിണീസ്വയംവരം.

മേൽ ഉദ്ധരിച്ച പദ്യങ്ങളിലെ ശോകരസം സ്പഷ്ടമാകുന്നു.

---

# അദ്ധ്യായം ൧൭.

## പഴഞ്ചൊല്ലുകളും സദാചാരവാക്യങ്ങളും.

പഴഞ്ചൊല്ലുകളെയും സദാചാരവാക്യങ്ങളെയും സമയോചിതമായും ഭംഗിയായും നമ്പ്യാർ തുള്ളലുകളിൽ പ്രയോഗിച്ചിട്ടുള്ളതുപോലെ പഴയ കവികളും പുതിയ കവികളും അവരുടെ കൃതികളിൽ ഉപയോഗിച്ചിട്ടില്ലെന്നു നിസ്സംശയം പറയാവുന്നതാണ്. ഈ നിരൂപണത്തിൽ അവയും വായനക്കാരുടെ രസത്തിനായി അല്പം ഉദ്ധരിക്കുന്നത് അനുചിതമായിരിക്കുകയില്ലെന്ന വിശ്വാസത്താൽ ഏതാനും ചിലവ താഴെ ചേർക്കുന്നു.

## — ഫന്റൻ —

(1) "പണമെന്നുള്ളതു കയ്യിൽ വരുമ്പോൾ
ഗുണമെന്നുള്ളതു ദൂരത്താകും
പണവും ഗുണവും കൂടിയിരിപ്പാൻ
പണിയെന്നുള്ളതു ബോധിക്കേണം".

(2) "ജ്ഞാനവും വന്നു മുഴുത്തെന്നാകിൽ
ഗുണവും പുരുഷന്നില്ലാത്ത ഭേദം".

(3) "പൊക്കിളക്കൊടിയും വീണില്ലിവനെയെ
ടുക്കത്തൊലാകാനെന്തിഹ ദോഷം?
മുലകുടിയെന്നതിൽ മുമ്പെ കത്തിനു
കുലസംബന്ധമതില്ലുള്ള നൂനം".

(4) "രൊത്തു ബലിക്കരിയില്ലാത്തവനി
ച്ഛാത്തത്തിനു മതിമോഹം പാരം,
താനുണ്ണാത്തോരു ദേവർ വരത്ത
ദാനം ചെയ്വാനാളായ്വതുമൊ?"

(5) "മാനിനിമാരിൽ വലഞ്ഞൊരു പുരുഷനു
ഹാനികൾ പലവക വന്നു ഭവിക്കും;
മാനക്ഷയവും ദ്രവ്യക്ഷയവും
സ്ഥാനക്ഷയവും ദേഹക്ഷയവും
ധർമ്മക്ഷയവും കർമ്മക്ഷയവും
ധൈര്യക്ഷയവും കാര്യക്ഷയവും".

(6) "കൈക്കാൽപ്പണമില്ലാതെ വരുമ്പോൾ
കടവും വന്നഥ തലയിൽക്കേറും
പോകും പിന്നെ സ്ത്രീജന സംഗം
പൊക്കണമൊന്നിഹ തോളിൽക്കേറും".

(7) "ചെന്നു കെട്ടുകയെക്കാൾ നിന്നു കെട്ടുക നല്ലൂ".

(8) "തന്നെക്കാൾവലിയോനെ താനസേവിച്ചീടാഞ്ഞാൽ
പിന്നെത്താനർത്ഥമായിപ്പിന്നാക്കം പോകേയുള്ളൂ".

പ്രദോഷമാഹാത്മ്യം.

(9) "മുല്ലപ്പൂമ്പൊടിയേറ്റുകിടക്കും
കല്ലിനുമുണ്ടാമൊരു സൌരഭ്യം".

(10) "ജളനെന്നാലും സ്ഥലമഹിമകൊ
ണ്ടുളവാകും ഗുണമെന്നതിനർത്ഥം".

(11) "ധനമെന്നുള്ളതു മോഹിക്കുമ്പോൾ
വിനയമശേഷമതിനില്ലിഹ നൂനം".

(12) "വല്ലാമകളിലില്ലാമകള
തെല്ലാവർക്കും സമ്മതമല്ലോ".

(13) "കനകം മൂലം കാമിനി മൂലം
കലഹം പലവിധമുലകിൽ സുലഭം".

(14) "മുഷ്ക്കുകിടക്കെ വരട്ടും വ്രണമതു
പൊട്ടും പിന്നാമൊരു സമയത്തിൽ".

(15) "തൂണങ്ങൾക്ക പിറന്നവനെങ്കിൽ
നാണത്തെക്കാൾ പ്രാണൻ വലുതാ".

കിരാതം.

(16) "എലികളൊരായിരമുണ്ടെന്നാലൊരു
പുലിയോടു കലഹിക്കാനെളുതാമൊ?"

(17) "ഉപ്പു ചുമന്നു നടക്കുന്നവനൊരു
കപ്പലു കടലിലിറക്കാൻ മോഹം".

(18) "കുണ്ടുകിണററിൽ തവളക്കുഞ്ഞിനു
കുന്നിന്മീതെ പറക്കാൻ മോഹം".

(19) "പിണ്ഡം വെപ്പാനാളുണ്ടാകുക
ബന്ധമതാം ധനമില്ലെന്നാകിൽ".

(20) "ചൊട്ടച്ചുണ്ടൻ വഴിവട്ടം മാത്രം
കഷ്ടിച്ചുതു പറക്കും കോഴികൾ
ഗരുഡനു പിറകേ ചിറകും വീശി
ഗഗനേ ഗമനം വാഞ്ഛിക്കുന്നു"

(21) "തൊണ്ണൂറകന്നൊരു കൂട്ടം ഭൂമിയി
ലന്തൂററായിരമെല്ലാം കൂടി
സമ്പാദിച്ചുകിലന്നതിനൊടുക്കം
ധരണിയെയൂട്ടപ്പാനാളാകുമതോ?"

രുക്മിണീസ്വയംവരം.

(22) "മാററാരിൽക്കനി വേറാരുമുള്ളാത്ത
കൂററാരെക്കാൾ മാററാർ നല്ലൂ".

(23) "ഉപ്പുപിടിച്ച പദാർത്ഥത്തെക്കാൾ
ഉപ്പിനു പുളി കുറയും പറയുമ്പോൾ".

(24) "പണമെന്നുള്ളതിനൊരടെപെട്ടാൽ
പ്രണയം കൊണ്ടൊരു ഫലമില്ലേതും".

(25) "കുറുനരി ലക്ഷം കൂടുകിലും ഒരു
ചെറുപുലിയോടു ഫലിക്കില്ലേതും".

(26) "പണമുള്ളവനെപ്പാട്ടിൽ വരുത്താൻ
പണി ചെയ്യുന്നതു പാർത്ഥിവ ധർമ്മം".

(27) "യഷ്ടികളെ! ഭയമില്ല കരങ്ങളും
പട്ടി കടിച്ചില്ലെന്നു പ്രസിദ്ധം".

ഘോഷയാത്ര.

(28) "ഈശ്വരകല്പിതമെന്നു പാൎത്താൽ
വിശ്വജനത്തിനൊഴിക്കാവൊന്നോ?"

(29) "കൎമ്മത്താലെ വരുന്നതുമെല്ലാം
ശൎമ്മമിതെന്നു നിനച്ചീടേണം".

(30) "കാലമടുത്താലെവിടെയിരുന്നൊ
ന്നാലും വരുവതു വന്നേ പോവൂ".

(31) "തട്ടും കൊട്ടും കൊണ്ടല്ലാതെ
കിട്ടും പണമതു മാരാന്മാൎക്ക്".

(32) "വെട്ടും കുത്തും പഠിച്ചല്ലാതെ
കിട്ടും വിരുതു പണിക്കൎക്കെന്നും",

(33) "വേലികൾ തന്നേ വിളവു മുടിച്ചാൽ
കാലികളെന്തു നടന്നീടുന്നു?"

(34) "കപ്പലകത്തൊരു കള്ളനിരുന്നാൽ
എപ്പോഴുമില്ലൊരു സുഖമറിയേണം".

(35) "എമ്പ്രാനല്പം കട്ടുഭുജിച്ചാ
ലമ്പലവാസികളൊക്കെക്കക്കും".

(36) "പാപികളോടു ഹിതത്തെച്ചൊന്നാൽ
ആപത്തായിത്തന്നേ തീരും".

(37) "പാമ്പിനു പാലു കൊടുത്തെന്നാകിൽ
കമ്പിരിയേറി വരാറേയുള്ളൂ".

സ്യമന്തകം.

(38) "കട്ടതാഴ" ശബ്ദിക്കും കുറുനരിയെ
കടുവായെന്നോ പേടിക്കുന്നു?"

(39) "കൊന്നതിനേക്കാൾ കോതമിറാള്ളൽ
ചൊന്നു വിളിക്കുന്നുള്ള ബഹു ഭയം"

രാമാനുചരിതം.

(40) "കൊന്നാൽപ്പാപം തിന്നാൽപ്പോകും
ഒന്നൊന്നാണ വല്യതാം മൂഢതയുണ്ടേ".

(41) "തോണി കടന്നാൽ തൊഴുകൊണ്ടെന്താ
നാണയമുണ്ടോ? ഇപ്പോലെ സമസ്തം".

(42) "തന്നെത്താനറിയുന്നതിനേക്കാൾ
പിന്നെ വിശേഷിച്ചൊരു ഗുണമില്ല".

(43) "കയ്യിൽ കിട്ടിയ കനകമുപേക്ഷി
ച്ചിട്ടുംകൊൾവാനിരക്കുന്നു".

(44) "കുവലയമലരുടെ പരിമളസാരം
തവളകളറിവാൻ സംഗതി വരുമോ?"

(45) "നല്ലൊരു പാട്ടും കൊട്ടും കേട്ടാൽ
കല്ലിനു ഭാവവികാരമതുണ്ടോ?".

(46) "പെണ്ണിൻ ഭാവവിശേഷമശേഷം
കണ്ണില്ലാത്തവനനുഭവമാമോ?".

(47) "പരിഹാസാദികൾ പറയുന്നവരും
അരികിലിരുന്നുള്ള കേൾക്കുന്നവരും

മുരിതാനുഭവോ സമമാസ്ഥനമെ
ന്നരചെയ്യുന്നു മുനിതിലകന്മാർ".

(48) "അങ്ങാടികളിൽ തോലി പിണങ്ങാൽ
അമ്മയോടപ്രിയമെന്നതുപോലെ".

നളചരിതം.

(49) "കഴ്ചിലിരിക്കും ഭൃംഗപക്ഷി
ച്ചിട്ടും കൊള്ളാനിച്ഛിക്കാമോ?"

ലങ്കാമർദ്ദനം.

(50) "നാണം കെട്ടു വസിക്കുന്നതിലും
പ്രാണൻ കളകയതേറ്റം നല്ലൂ".

(51) "അങ്ങാടിന്നോടു തോലി പിണങ്ങാൽ
തങ്ങടെയമ്മയോടെന്നാണല്ലോ".

അഹല്യാമോക്ഷം.

(52) "മണമുള്ളാതെ കുസുമങ്ങൾ തിരഞ്ഞി
ട്ടണയുന്നില്ല വണ്ടുകളെല്ലാം".

പാത്രചരിതം.

(53) "കണ്ണില്ലാത്തോര് പൊണ്ണൻ കാഴ്ചകൾ
കാണാനിച്ഛിക്കുന്നതുപോലെ".

ബാലിവിജയം.

(54) "ഉരിയോടു വേർപെട്ടാലരിതാനേ
ഉഴവിൽ വിതച്ചാൽ വിളവുണ്ടാമോ?"

സുന്ദരീസ്വയംവരം.

(55) "കാലേക്കുട്ടിക്കതത്തെന്നമെന്നാ
ചാലേ ചൊന്നു കരജ്ഞന്നയുള്ള".

(56) "തൽക്കാലത്തിനുൽസാഹിച്ചു ല
ഭിക്കാമെന്നു നിനച്ചു വസിച്ചാൽ
തിക്കുട്ടുവോളം പന്നി വസിക്കി
ല്ലേക്കരെയെന്നൊരു ചൊല്ലുണ്ടല്ലോ".

(57) "ഏറ്റകൊ ബുദ്ധിക്കുള്ളവരോടേ
ശോകസ്വഭാവികരുത ചെയ്യാവൂ".

(58) "എല്ലാം ചെയ്യാം മഹതാമെന്നൊരു
ചൊല്ലുണ്ടായതു നിരൂപിക്കുമ്പോൾ".

(59) "അർക്കനുദിച്ചു വിളങ്ങും പൊഴുതു വി
ളക്കിനു മറ്റൊരു വിളക്കം വരുമോ?"

(60) "അന്യജനങ്ങളിലസൂയ മുഴുത്താൽ
അനുഭവഭാഗ്യമിതെന്നറിയേണം".

അംബരീഷചരിതം.

(61) "ചതിപെട്ടാൽ പുനരെന്തരുതാത്തു?
ഗതികെട്ടാൽ പുലി പുല്ലും തിന്നും"

ഹിഡുംബവധം.

(62) "ഗർഭത്തിൽ കിടക്കുന്നോരർഭകൻ ചവിട്ടുമ്പോൾ
ഉദരിയിൽ ജനനിക്കുണ്ടാവുമോ കോപം?"

(63) "ഗർവ്വം വളർക്കിലാരെന്നാലും
ദുർവ്വിധമോരോന്നാരംഭിക്കും
ആ വഴി കണ്ടാൽ നിന്ദിച്ചീടും
സർവ്വജനങ്ങളുമുടനേ തന്നെ".

ഗോവർദ്ധനചരിതം.

(64) "ലക്ഷണമാകിന തവളതിരിഞ്ഞഥ
ചക്ഷുശ്രവണനെ വധിപ്പാറായി!"

(65) "കടിയാപ്പട്ടി കുരയ്ക്കുമ്പോലൊതു
വടിയാൽ നിൽക്കുമതല്ലാളുണ്ടൊ?"

മഹീരാവണവധം.

(66) "പഞ്ചസാരപ്പൊടിയേറെ ചെലുത്തിയാൽ
നെഞ്ചകത്തുള്ള തഴിയും കുറഞ്ഞുപോം".

(67) "ചൊല്ലുന്ന കേൾക്കമിപ്പാരെന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിക്കു തുടങ്ങൊലാ".

(68) "നെല്ലും പണങ്ങളുമുണ്ടെന്നുറച്ചിട്ടു
കല്ലിലും പുല്ലിലും തൂകിത്തുടങ്ങൊലാ".

(69) "പെണ്ണിന്റെ ചൊൽകേട്ടു ചാടിപ്പുറപ്പെട്ട
പൊണ്ണൻ മഹാദോഷനായോ! മഹാജളൻ!"

(70) "വിട്ടിലുണ്ടെങ്കിൽ വിതന്നുമേറ്റംകിട്ടു
മുട്ടിലും കിട്ടാതിരുന്നാകിലൊ".

(71) "അച്ഛികൾ ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
കൊച്ചികളെപ്പോലെ തൊപ്പിയിട്ടിടണം".

കല്യാണസൌഗന്ധികം.

(72) "കാട്ടുകോഴിയ്ക്കെന്തു സങ്ക്രാന്തിയെന്നപോൽ"

---

നമ്പ്യാരുടെ കാലത്തു മതപരിവർത്തനം നടത്തിയിരുന്നതു മുഖ്യമായി കൊച്ചിയിലായിരുന്നു.

(73) കല്പവൃക്ഷത്തെക്കാതിക്കുന്ന ഭൃംഗികൾ
കാഞ്ഞിര വൃക്ഷത്തിലാശയുണ്ടാകുമൊ?"

ഹരിണീസ്വയംവരം.

(74) "രണ്ടുകളത്രത്തെയുണ്ടാക്കിവെക്കുന്നോ
തണ്ടുതപ്പിക്കു സുഖമില്ലൊരിക്കലും,
രണ്ടുപേർക്കും മനക്കാമ്പിലാരോഷമെന്നോ
കണ്ടുകൂടാതെയാമില്ലാത്ത സംശയം".

(75) "കട്ടിലുകണ്ടു പനിച്ചാൽക്കണക്കല്ല
കിട്ടുമെന്നാകിലേ മോഹം തുടങ്ങാവൂ".

ധ്രുവചരിതം.

(76) "ദുർല്ലഭമായുള്ള വസ്തു ലഭിപ്പതി
നെല്ലാജനങ്ങൾക്കു മാഗ്രഹമില്ലയോ".

(77) "മക്കളെന്നാലൊക്ക മക്കളല്ലുള്ളതു
തക്കത്തിൽ വന്നു തൻറച്ഛൻറയിച്ഛക്കു
തക്കവണ്ണം വേല ചെയ്യുന്നവൻ സുതൻ".

ബാല്യോത്ഭവം.

(78) "ഗോക്കളെ വിറ്റു ലഭിക്കും പണത്തിനു
ശ്വാക്കളെക്കൊണ്ടു വളർക്കുന്നവരില്ല".

നൃഗമോക്ഷം.

(79) "ദുർജ്ജനന്മാർക്കുപകാരം ദൂഷണത്തിന്നൊന്നുമാഗ്ഗം"

(80) "പാമ്പിനു പാൽ കൊടുത്താലൊന്നു പാഞ്ഞുവന്നു (കടിച്ചിടും
വേമ്പിനു നെയ്യൊഴിച്ചാകിൽ പൊരിഞ്ഞു കൂടുവാ (മോലാ".

(81) "ഇഷ്ടമോടിക്കന്നിട്ടു ചോറിട്ടകൈകൾ കടിക്കുന്ന
പട്ടികൾക്കു കൊടുക്കുന്നോരച്ചികൾക്കു നമസ്കാരം".

(82) "കൂട്ടിലാക്കിപ്പലനാളും പട്ടിണിയായ്ക്കിടക്കുന്ന
കാട്ടുപുള്ളിക്കടുവായെ പാട്ടിലാക്കാനിരുകൊണ്ടു
നീട്ടിയോരു കൈക്കുകേറിക്കടിക്കുമതിനായുള്ള
കൂട്ടമൊന്നു മൊരുനാളും വിശ്വസിപ്പാൻ പാത്രമല്ല".

(83) "കണ്ടാലുമറിയാത്ത കള്ളന്മാർ തലച്ചിട്ടു
കൊണ്ടാലുമറികയില്ലുണ്ടാകുമബുദ്ധന്മാർ".

(84) "ഉറക്കത്തിൽ പണിക്കരും തനിക്കുമില്ലെനിക്കുമി
ല്ലുറക്കൊട്ടിലകം പൂകാൽ നമ്മളെല്ലാമൊരുപോലെ".

(85) "സജ്ജനങ്ങളിരിക്കുന്ന ദിക്കിലേ സഞ്ചരിക്കാവൂ
ദുർജ്ജനങ്ങളോടു ചേർന്നാൽ ദൂഷണം സംഭവിച്ചിടും;
ഓട്ടുപാത്രങ്ങളിൽ നല്ല പുളിച്ച മോരൊഴിച്ചെന്നാൽ
കൂട്ടുവാൻ കൊള്ളാതാകുന്നു കേട്ടു കണ്ടിട്ടുള്ളതല്ലേ?
കാട്ടുമൂർഖപ്പാമ്പിനെക്കൈകൊണ്ടു മെല്ലെത്തലോടി (ത്താൻ
പാട്ടിലാക്കാമെന്നു മോഹം മാനുഷന്മാർക്കുളവാമോ?"

സഭാപ്രവേശം.

(86) "പടിക്കൽപ്പുറം പോയെന്നാകിൽ പാതി ദേവകൾക്കെന്ന (പോലെ".

(87) "ഉറക്കത്തിൽ പണിക്കത്തമൊരുത്തർക്കും ഭേദമില്ല".

(88) "വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാടെന്നപോലെ".

(89) "കുംഭകോണേകൃതംപാപം കുംഭകോണേവിനശ്യതി'

(90) "നീററിലുള്ള മുതലകൾ ചീററി വന്നടുക്കുമ്പോൾ
മാററിയാകും തവളയ്ക്കൊരു പോവാനെളുതാമോ".
ത്രിപുരദഹനം.

(91) "മന്നവരെങ്ങിലെ പുഷ്പോഷൾപ്പൂശ്രീ ഭവിച്ചീടു"
ഹരിശ്ചന്ദ്രചരിതം.

(92) "ഭക്തിതന്നെ വിശേഷിച്ചു മുക്തിമൂലം ധരിച്ചാലും"

(93) "ദൈവകാരുണ്യമുണ്ടാവാൻ നിഷ്ഠതന്നെ വരംകാര്യം".
പുളിന്ദീമോക്ഷം.

(94) "വമ്പന്മാരനാചാരം ചെയ്യുന്നാലതുതന്നെ
സമ്പന്നം വഴിവിഴും മററുള്ള ജനങ്ങൾക്കും".

(95) "കൊമ്പൻ പോയതു തന്നെ മോഴയ്ക്കു വഴിയാകും
സമ്പത്തില്ലയെന്നല്ലാ ആപത്തേ ഭവിച്ചീടു".

(96) "നീക്കമില്ലതിമോഹം ചക്രത്തെച്ചമക്കമെ
നീക്കമെന്നും പറഞ്ഞു ചൊല്ലുന്നില്ലയോ രാജൻ".
പാഞ്ചാലിസ്വയംവരം.

(97) "കാലത്തു ഉഴയാഞ്ഞാൽ കടവിൽച്ചെന്നടുക്കില്ല
കാലൻ വന്നടുക്കുമ്പോൾ കരേറിച്ചാൽ ഫലമില്ല".

(98) "ചോളച്ചോററിന്നു കറി നാരകത്തിൻറില വേണം
ധൂളിത്തമുള്ളവർക്ക വിടന്മാരെ ചേർച്ചയുമുള്ളൂ".
നാളായണീചരിതം.

(99) "ഉററപ്പാമ്പു കടിപ്പാനായ് ചീററിവന്നടുക്കു
(മ്പോൾ
മുററുംനിന്നു നല്ലവാക്ക പറഞ്ഞാൽപ്പററുകില്ലതും

ഉററമാം മന്ത്രവും ചൊല്ലിത്തുടങ്ങേണം മടിക്കാതെ
തോററുപോമങ്ങിനെ ചെയ്താലെത്രയും ഘോരമെ
ന്നാലും''.

(100) "അരണിയോടങ്ങടുക്കുമ്പോൾ പുളിക്കുമെന്നു ബോധി
പ്പിൻ''.

(101) "കണ്ണടച്ചിരിട്ടാക്കി നടന്നാൽ മററു ലോകർക്ക
കണ്ണുകാണാതാകയില്ല, താൻ മറിഞ്ഞു കുണ്ടിൽവീഴും''.

പഞ്ചതന്ത്രാഖ്യാനം.

പഴഞ്ചൊല്ലുകൾ മിക്കവയും പണ്ടിനാലെ നാട്ടിൽ നടപ്പുള്ളവയാണെങ്കിലും അവയെ കവി തന്റെ മനോധർമ്മംകൊണ്ടും വാക്ചാതുര്യംകൊണ്ടും ഒന്നുകൂടെ ഭംഗിയാക്കീട്ടുണ്ടെന്നതിന്ന സംശയമില്ല. സദാചാര വാക്യങ്ങൾ ഓരോ അനുഭവത്തിൽനിന്നും കണ്ടുംകേട്ടും ഗ്രഹിച്ചിട്ടുള്ളവയാകുന്നു. ഒരേ പഴഞ്ചൊല്ലും സദാചാരവാക്യവും ഒന്നിലധികം തവണ ഉപയോഗിച്ചിട്ടുണ്ടെങ്കിലും അവയെ പദംപ്രതി ആവർത്തിക്കാതെ അർത്ഥലോപം വരാത്തവിധം വേറെ പദങ്ങൾ ഉപയോഗിച്ചാണ് പറഞ്ഞിരിക്കുന്നത്. അതു കാണുമ്പോൾ കവിക്ക് അസാധാരണമായ ഓർമ്മശക്തിയുണ്ടായിരുന്നു എന്നുകൂടെ ഊഹിക്കേണ്ടിയിരിക്കുന്നു.

# അദ്ധ്യായം ൧൮.

## പലവക.

നമ്പ്യാരെപ്പോലെ പരന്മാരെ പരിഹസിക്കാൻ മറെറാരു കവിയും ശ്രമിച്ചിട്ടില്ല. പരിഹാസങ്ങൾ ചിലപ്പോൾ വളരെ രസകരമായ ഫലിതങ്ങളുമായിരിക്കും.

"മുഷ്ടിചുരുട്ടിക്കൊണ്ടു തലയ്ക്കിട്ടു
കൊട്ടും തന്നവനെന്നെയയച്ചു"

ബാലിവിജയം.

മേൽക്കാണിച്ച വരികൾ ദേവേന്ദ്രൻ പറഞ്ഞതാണ്. ഇതിലെ ഹാസ്യരസം തികഞ്ഞു നില്ക്കുന്നു. അതുപോലെ തന്നെയാണ് ഫലിതവും. കുട്ടികളുടെ തലയ്ക്കു കിഴുക്കുന്നതു കണ്ടിട്ടുള്ളവർക്ക് ആ ഫലിതത്തിന്റെ രസികത്വം നിഷ്പ്രയാസേന ഗ്രഹിക്കാവുന്നതാണ്. രാവണൻ ദേവേന്ദ്രനെ ഒരു നിസ്സാരനായിക്കരുതിയതുകൊണ്ടാണ് കിഴുക്കി വിട്ടത്. അതുതന്നെ തൽക്കാലം രാവണനുണ്ടായ ഇച്ഛാഭംഗത്തിന്റെ ചേഷ്ടയുമായിരുന്നു. ഇന്ദ്രനെ വിട്ടയ്ക്കാൻ രാവണനു മനസ്സുണ്ടായിരുന്നില്ല. ബ്രഹ്മാവിന്റെ കല്പനയെ നിഷേധിക്കാൻ നിവൃത്തിയില്ലാതെ വന്നതിനാലാണ് വിട്ടയച്ചത്. 'മനസ്സില്ലാ മനസ്സോടെ' ഒന്നു ചെയ്യാൻ പ്രേരിതനാവുന്ന ഒരുവൻ തൽക്കാലമുണ്ടാകുന്ന നീരസത്തെ പ്രദർശിപ്പിക്കുന്നത് ഇങ്ങിനെയാകുന്നു.

"യമനും വൈദ്യനും തമ്മിൽ പ്രാണവിശ്വാസമെന്നാലും
യമനെക്കൂടാതെ കൊൽവാൻ വൈദ്യനേകനെളുതല്ലാ"

പഞ്ചേന്ദ്രോപാഖ്യാനം.

വൈദ്യനെ ഇതിനേക്കാൾ ഭംഗിയായി ശകാരിക്കാൻ നിവൃത്തിയില്ല. യമനും വൈദ്യനും പ്രാണസ്നേഹിതന്മാരാണെന്നു പറഞ്ഞതിൽ ധ്വനിപ്പിച്ചിരിക്കുന്നതു രണ്ടുപേരുടേയും ധർമ്മം ഒന്നുതന്നെയാണെന്നാകുന്നു. ജീവികളെ കൊല്ലുകയാണ് യമന്റെ ധർമ്മം. വൈദ്യന്റെ ധർമ്മവും അതുതന്നെയാണത്രെ! എന്നാലും വൈദ്യനു യമന്റെ സഹായം കൂടാതെ സ്വധർമ്മം നടത്തുവാനുള്ള ശക്തിയില്ലെന്നും സ്പഷ്ടമാക്കി. നേരെമറിച്ച്, കാലനു കുററം കൂടാതിരിക്കാനാണ് വൈദ്യൻ ചികിത്സിച്ചതെന്നു പഴമക്കാർ പറയുന്നതിനെയായിരിക്കാം കവി ഇവിടെ പ്രസ്താവിച്ചത്.

'ദശഗ്രീവന്റെ സമീപേ ചെന്നു
ജില്ക്കിലി കയ്യിലെടുത്തങ്ങവരുടെ
മൂക്കിലുമങ്ങു കടത്തീടുന്നു'

ബാലിവിജയം.

ഇതിൽ കുരങ്ങന്മാർക്കു സഹജമായ വികൃതിസ്വഭാവത്തെയാണ് കവി വിശദമാക്കിയത്. ഒരു വിതാനത്തിൽ പത്തിരുപതു ദ്വാരങ്ങളും കണ്ടപ്പോഴും അവർ മർക്കടപ്രകൃതി കാണിച്ചു എന്നേയുള്ളൂ. അതുപോലെ തന്നെയാണ് ബാലിയുടെ വാലിന്മേൽ കിടന്നിരുന്ന രാവണനെ കണ്ടപ്പോഴും കുരങ്ങന്മാർക്ക് അജ്ഞാനം കൊണ്ടുണ്ടായ തെററിദ്ധാരണ.

"രാക്ഷസരാജൻ തന്നെക്കണ്ടതി
തക്ഷന്മാരായിട്ടന്നേരം പിം

— ദ്രവ്യ —

ഗാക്ഷന്മാരവർ തങ്ങിടുന്നു:
ഘോരമാകടെ ഭൂതകരങ്ങച്ചുന്റെ
കാൽക്കീഴിൽപ്പുനരെന്നറിയാത്ത വസ്തു!
മർക്കടവരരേ കാണുവിനാളു പുന
രക്കടലിന്നു കടിച്ചതുപോലും;
അംഭോനിധിയുടെ നടുവിൽപ്പലപല
ഗംഭീരന്മാരങ്ങനെ കൂട്ടം
വമിച്ചീടിന വായു പൊളിച്ചട
നംബസ്സിങ്കൽപ്പാറ്റുന്ന നടകം;
അങ്ങിനെയുള്ളാത്ത ജലജന്തുക്കളി
ലങ്ങാത്ത വൻപുനർവെന്നറിക;
കാശി കലമ്പാത തർപ്പണ സമയേ
ലാംഗുലത്തിനു വന്നു കടിച്ചു,
ചെങ്ങാതികളെ! വരവിന്നിവന്നു മൂ
പങ്ങളനേകം കാണുമാറുണ്ട്".
ന്നിങ്ങളതെല്ലാമറിഞ്ഞിടാതെ
പറഞ്ഞിരുന്നോ പൊളിവചനങ്ങളെ
സിന്ധുവിലുള്ളൊരു ജന്തുവതല്ലിവ
നെന്നതിന്നു പഴുതെ ചിന്തിക്കുന്നു?
സിന്ധുരവരനാം നമ്മുടെ ബാലി
ക്കുന്നും വരുവാനുള്ളാത്ത ബന്ധം,
വ്യാധി വിശേഷമതെന്നു മനസ്സിൽ
ബോധിച്ചിടുക നിങ്ങളിദാനീം;
സ്വാധുജനത്തെ ബാധിച്ചിടും
വ്യാധിയിതല്ലിവ വിരോധിയതല്ലോ!

പത്തു മുഖങ്ങളുമുള്ളൊരു പതവിന്നു
വിസ്തൃതമന്നിതു ലാംഗൂലാഗ്രേ
‘‘തീർത്തുര ചെയ്യാമിനിപ്പതവിനു
പത്തിരുപതു കണ്ണും പുനരുണ്ടു’’.

ബാലിവിജയം.

അസംസ്കൃത ബുദ്ധികളായ വാനരന്മാർക്കു ദശമുഖനെ കണ്ടപ്പോൾ പത്തുമുഖങ്ങളുള്ള ഒരു വലിയ കുരങ്ങാണെന്നു തോന്നിയതു വെറും മൂഢതകൊണ്ടല്ല; നല്ല ന്യായത്തോടുകൂടിയാകുന്നു. ഉപ്പുവെള്ളം കുടിച്ചു വീർത്ത മുഖങ്ങളിൽ പത്തിരുപതു കണ്ണുകളും കൂടെ കണ്ടപ്പോൾ വലിയ ഒരു ‘രാജകപി’യിന്റെ ഛായയാണ് അവർക്കു തോന്നിയത്.

നമ്പ്യാർ ഉപമ, ഉൽപ്രേക്ഷ, ശ്ലേഷം മുതലായ അലങ്കാരങ്ങൾ പല സ്ഥലങ്ങളിലും വളരെ ഭംഗിയിൽ പ്രയോഗിച്ചിട്ടുണ്ട്. പക്ഷെ അതിലെല്ലാം പൊന്തിക്കാണുന്നതു പരിഹാസ രസമാണെന്നേയുള്ളു.

‘‘വിൽപ്പാനായിക്കൊണ്ടു ഗമിച്ചുമ
രപ്പാവക്കിഹ വില ചേരാഞ്ഞാൽ
അപ്പോഴുടനേ തിരികെക്കൊണ്ടു
ഗമിപ്പാൻ ഭാവിക്കുന്ന കണക്കെ
അരനാഴികകൊണ്ടില്ലത്തെത്തി
ന്നതിതരവേഗമകായിൽപ്പുക്കു’’.

സന്താനഗോപാലം.

മരിച്ച കുട്ടിയെ എടുത്തു ശ്രീകൃഷ്ണന്റെ അടുക്കൽ കൊണ്ടുചെന്നിട്ട് സങ്കടനിവൃത്തി വരാതെ തിരിച്ചുപോയ

ബ്രാഹ്മണന്റെ കഥയെയാണ് ഇവിടെ പറഞ്ഞിരിക്കുന്നത്. ഇതിലെ ഉപമാലങ്കാരം ഭംഗിയായിട്ടുണ്ട്. പക്ഷേ ശോകരസത്തിനു പ്രാധാന്യം വേണ്ടുന്ന സന്ദർഭത്തിൽ ഹാസ്യരസം വന്നുപോയെന്നേയുള്ളൂ.

"ഇരുപതു കൈകൾകൊണ്ടാഞ്ഞു തുഴഞ്ഞു
കരപറ്റാഞ്ഞു കരങ്ങൾ കുഴഞ്ഞു;
ഇരുപതു തണ്ടുകൾ വെച്ചുമുറുക്കിയ
പെരിയൊരു വഞ്ചി കണക്കേ രാവണ
നൊരു വണ്ണം കരപറ്റിക്കയറി".

കാർത്തവീര്യാർജ്ജുനവിജയം.

വെള്ളപ്പൊക്കത്തിൽപ്പെട്ട രാവണന്റെ നീന്തലിനെയാണ് കവി ഇവിടെ വിവരിച്ചിരിക്കുന്നത്. രാവണന്റെ ശരീരത്തെ വഞ്ചിയോടും കൈകളെ തണ്ടുകളോടും ഉപമിച്ചതിൽ നിന്നു വായനക്കാർക്ക്, പ്രത്യേകിച്ചു വഞ്ചിവലിക്കുന്നതു കണ്ടു പരിചയമുള്ളവർക്ക്, രാവണന്റെ തൽക്കാലസ്ഥിതിയെ മനസ്സിലാക്കാൻ പ്രയാസമില്ല.

"കാളകളെ കെട്ടുന്നവനെന്യേ
കന്യകയെ കെട്ടാനെളുതല്ല!
ഗോഷ്ഠികളിങ്ങിനെ മറ്റൊരു നാട്ടിൽ
കേട്ടറിവില്ല നമുക്കിഹ വിപ്ര!
കന്യാവിന്റെ സ്വയംവരമെന്നോ
കാളകൾ തന്റെ സ്വയംവരമെന്നോ
ഏതൊരു പേരിതിനുണ്ടാക്കേണ്ടൂ
ഏതൊരു മോഹമിതാരുടെ സൃഷ്ടി?"

സത്യാസ്വയംവരം.

ഇതിലെ ശ്ലേഷയിലും ഹാസ്യരസമാണ് മുന്നിട്ടു നിൽക്കുന്നത്. 'കെട്ടുക' എന്ന ക്രിയയിലാണ് ഇതിലെ ശ്ലേഷ. വേളിക്കു താലിയും കെട്ടുകയാണ്; വെറുതെ കാളയെ പിടിച്ചു കെട്ടുന്നതും കെട്ടുകയാകുന്നു. സ്വയംവരത്തിനും താലികെട്ടു കൂടാതെ നിവൃത്തിയില്ല. ശ്രീകൃഷ്ണൻ ഗോപനായതുകൊണ്ടു കാളയെ കെട്ടുന്നവനാണല്ലോ. അതുകൊണ്ടു കൃഷ്ണനെക്കൊണ്ടല്ലാതെ ആ രണ്ടു ക്രിയകളും നടത്താൻ സാധിക്കുകയില്ലെന്നു സാരം.

> "ചന്ദ്രബിംബമെടുത്തതിനിക്കൊരു ചാണയാകിയരയ്ക്കണം
> സാന്ദ്രശീതള കോമളം പനിനീരുമുണ്ടതിലെപ്പോഴും".
>
> ത്രിപുരദഹനം.

ഇതിലെ ആദ്യത്തെ വരിയിലെ 'അരയ്ക്കണം' എന്ന ക്രിയയെ 'വരയ്ക്കണം' എന്നാക്കിപ്പറയുന്നുണ്ട്. ആ പാഠാന്തരം ശരിയാണെന്നു തോന്നുന്നില്ല. ശരിയാണെങ്കിൽ അതിൽ ശ്ലേഷയുമില്ല. നമ്പ്യാർ വരയ്ക്കണമെന്നു പറയില്ല. എന്തുകൊണ്ടെന്നാൽ, ചാണ വരയ്ക്കാനല്ലതല്ല, അരയ്ക്കാനല്ലതാകുന്നു. കവി കളഭം അരച്ചുണ്ടാക്കേണമെന്ന അർത്ഥത്തിലാണ് പറയുന്നത്. ചാണയുണ്ട്; അതിൽത്തന്നെ സുഗന്ധ ദ്രവ്യമായ 'പനിനീരു'മുണ്ട്. അതുകൊണ്ടു ചന്ദനമരച്ചു കളഭം കൂട്ടാൻ സൗകര്യമുണ്ടെന്നാണ് താല്പര്യം. ചന്ദ്രനിൽ 'പനിനീർ' അതായതു മഞ്ഞിൻ തുള്ളികളുണ്ടെന്നാണ് പൗരാണികന്മാരുടെ സങ്കല്പം. ചന്ദ്രനാകുന്ന ചാണയിൽ കളഭക്കൂട്ടിനു വേണ്ടുന്ന സുഗന്ധ ദ്രവ്യമായ പനിനീരുമുണ്ടെന്നു ഭാവാർത്ഥം.

ഈ അലങ്കാരത്തെ ജനിപ്പിക്കുന്ന 'പനിനീർ' ശബ്ദത്തിന്റെ യാഥാർത്ഥ്യത്തെക്കുറിച്ച് ഇദാനീന്തനന്മാർ വിസംവദിക്കുമെന്നാണ് തോന്നുന്നത്. പൌരാണികന്മാരുടെ സങ്കേതം ചന്ദ്രനിൽ ജലമുണ്ടെന്നായിരുന്നാലും ആധുനിക ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നതു ചന്ദ്രഗോളത്തിൽ ജലമയമില്ലെന്നാകുന്നു. എങ്കിലും ഈ സംഗതിയിൽ കവി തെററു പററിയെന്നു പറവാൻ പാടില്ല.

"ഐവർ സുതന്മാരുള്ളതിലിവനൊരു
ദൈവതയില്ലാതുള്ള മനുഷ്യൻ
തിന്മാനല്ലാതൊന്നിനുകൊള്ളാ
ത്തിമ്മാപാപിയെ ബകനു ഭുജിപ്പാൻ
സമ്മാനിച്ചാലിവനിതു കൊള്ളാം

നമ്മൾക്കൊരു കേടുകാഴ്ച്ചവുമില്ല;
മററുള്ളനുജന്മാർ നാലുപേർക്കും
കൊററിനു പിന്നെയലമ്പലുമില്ല;
കുറവുമല്ലിതു, മാതാവിനു താൻ
പെററകുമാരന്മാരിലൊടുക്കം
പെററവനിൽക്കനിവേറും, ജനകനു
മൂത്തവനിൽക്കനിവെന്നു പ്രസിദ്ധം".

ബകവധം.

കുന്തീദേവി ഭീമനോടു ബകനു ഭക്ഷണം കൊടുക്കാൻ പോകണമെന്നു പറഞ്ഞപ്പോൾ ഭീമൻ പറഞ്ഞ മറുപടിയാണിത്. ഈ മൂഢവാക്ക ഭീമന്റെ മുഖത്തുനിന്നു പുറപ്പെട്ടതിന്റെ അനൌചിത്യത്തെക്കുറിച്ചു കവി ചിന്തി

ക്കയുണ്ടായിട്ടില്ല. അതിൽ ഒരു നേരമ്പോക്കു വേണമെന്നു മാത്രമേ ആലോചിച്ചുള്ളൂ. നേരമ്പോക്കും ഫലിതവും പറയുവാൻ വാസനയുള്ളവൎക്കു പലപ്പോഴും പററിപ്പോകുന്ന ഒരു തെററാണിത്. ഇവിടെ മറെറാരബദ്ധവും കൂടെ കട ന്നു കൂടീട്ടുണ്ട്. "മററുള്ളനുജന്മാർ നാലുപേൎക്കും" എന്നു പറയുമ്പോൾ പാണ്ഡവന്മാരിൽ ഭീമന്റെ അനുജന്മാരായി നാലുപേരുണ്ടായിരുന്നു എന്നാണ് വരുന്നത്. അതു തെററാകുന്നു. ഈ തെററു നമ്പ്യാൎക്കോ പ്രസാധകനോ പററിയതെന്നു നിശ്ചയമില്ല. 'അനുജന്മാർ' എന്നതിനു പകരം 'സുതന്മാർ' എന്നായിരുന്നെങ്കിൽ അൎത്ഥത്തിനോ വൃത്തത്തിനോ കോട്ടം തട്ടുന്നതല്ല.

നമ്പ്യാരുടെ തുള്ളൽ കൃതികൾ വായിക്കുമ്പോൾ അദ്ദേഹത്തിന് അന്നു കേരളത്തിൽ നാനാ ജാതിക്കാർ സംസാരിച്ചിരുന്ന ഭാഷകളിൽ പരിചയമുണ്ടായിരുന്നു എന്നൂഹിക്കാൻ വഴിയുണ്ട്. സംസ്കൃത ഭാഷയിൽ വളരെ ലളിതമായി, മലയാളത്തിലെന്നപോലെ, പദ്യം നിൎമ്മിക്കാൻ നമ്പ്യാൎക്കു യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല.

"അൎജ്ജുനസ്യമയി കിം ബഹുമാനം
നാസ്തിതസ്യ ബഹുകഷ്ടമിദാനീം
ദുൎജ്ജനസ്യ ഗുണദോഷവിചാരം
ദുർല്ലഭോജഗതി കിം കരണീയം!"

കാൎത്തവീൎയ്യാൎജ്ജുനവിജയം.

രാവണൻ തേവാരത്തിനിരിക്കുന്ന സന്ദൎഭത്തിൽ ചിത്രയോനിയോടു സംസാരിച്ചത് ഇങ്ങിനെയാകുന്നു. ഇതുപോലെതന്നെ സ്യമന്തകത്തിൽ സന്ധ്യാവന്ദന സമയത്തു

ബ്രാഹ്മണരും സംസ്കൃത ഭാഷയിലാണ് സംഭാഷണം ചെ
യ്തത്. ആ രണ്ടു കൂട്ടരും വൈദികമായ കർമ്മങ്ങൾ ചെയ്യു
ന്ന സമയത്തു സംസാരം സംസ്കൃതത്തിലാക്കിയതു തദവ
സരത്തിൽ മലയാള ഭാഷ അശുദ്ധികരമാണെന്ന് അക്കാ
ലത്തു ബ്രാഹ്മണർ വാദിക്കാറുണ്ടായിരുന്നു എന്നു തെളിയി
ക്കുവാനാണോ എന്നു മനസ്സിലാകുന്നില്ല. പ്രസ്തുത സംഭാ
ഷണത്തിൽ നിന്നു ധ്വനിക്കുന്ന മറെറാരു സംഗതി സ
ന്ധ്യാവന്ദനാദി കർമ്മങ്ങൾ നടത്തുമ്പോഴും ബ്രാഹ്മണരുടെ
മനസ്സു മററു കാര്യങ്ങളിൽ വ്യാപരിച്ചിരുന്നു എന്നാകുന്നു:

"ജയജയരാമ സീതാരാമ
ജയജയരാമ കോദണ്ഡരാമ
ഇമാറ മുലുക കോന്ന മുലുക".
അമാറ മുലുക കാശി മുലുക".

സ്യമന്തകം.

ഹിന്ദുസ്ഥാനി അക്കാലത്തു നല്ല നിലയിലുള്ളവരെല്ലാം
പഠിച്ചിരുന്നതിനാൽ നമ്പ്യാരും ആ ഭാഷയിൽ ഒരുവിധം
പാണ്ഡിത്യം സമ്പാദിച്ചിരുന്നിരിക്കണം. സഭ്യരുള്ള സന്ദ
ർഭങ്ങളിലെല്ലാം കവി തമിഴിൽ സംസാരിക്കാറുണ്ടല്ലോ. ന
മ്പ്യാരുടെ കാലത്തു കേരളത്തിൽ തമിഴ് സാഹിത്യത്തിനും
ഗ്രന്ഥങ്ങൾക്കും ഒരുവിധം പ്രചാരമുണ്ടായിരുന്നതിനാൽ ആ
ഭാഷയിലും അദ്ദേഹം സാമാന്യം വ്യുല്പത്തി സമ്പാദിച്ചിരി
ക്കാൻ വഴിയുണ്ട്. തെലുങ്കു, തുളു, കൊങ്കണഭാഷ, ലാടഭാഷ
മുതലായവയിലും അദ്ദേഹം തുള്ളൽപ്പദങ്ങൾ നിർമ്മിച്ചു കാ
ണുന്നതിനാൽ അവയിലും അദ്ദേഹത്തിനു പ്രയോഗിതക്ക

പരിചയമുണ്ടായിരുന്നു എന്നാണ് തോന്നുന്നതു്. നാളായണീചരിതത്തിലെ ചില വരികൾ ഇതിനു തെളിവാകുന്നു.

---

# അദ്ധ്യായം ൧൯.

## അനൌചിത്യം.

നമ്പ്യാൎക്കു സഹജമായ ഔചിത്യബുദ്ധി പല അവസരങ്ങളിലും പരിഹാസപരമായ ഫലിതം പറയുവാനുള്ള വാസനകൊണ്ടു് അനുചിതമായി പരിണമിച്ചിട്ടുണ്ടു്. താഴെ ചേൎക്കുന്ന വരികൾ കിരാതത്തിൽ മഹൎഷിമാർ ചെയ്യുന്ന ഒരപേക്ഷയാകുന്നു.

> "സ്ത്രീകൺമുനകൾ കൊണ്ടു വക്കാണിക്കുന്നനേരം
> മുക്കണ്ണൻ തമ്പുരാന്റെ മുഷ്കൊക്കെ താണുപോകും,
> ഇക്കണ്ട പുരുഷന്മാർ മെനക്കേടും പോലെ തന്നെ
> മൈക്കണ്ണിമാരെല്ലാതും തിക്കട്ടെയെന്നു പോലെ".

എന്നാണ് മഹൎഷിമാർ പറയുന്നതു്. സ്ത്രീകളുടെ കടാക്ഷവീക്ഷണത്തിൽ പുരുഷന്മാർ വശീകൃതരാകുമെന്ന സാമാന്യാനുഭവത്തെ അനുസരിച്ചാണ് കവി ഇവിടെ പറഞ്ഞിരിക്കുന്നതെങ്കിലും, അങ്ങിനെ 'ആളും തരവും' നോക്കാതെ തട്ടിവിട്ടതു ഉചിതമായിട്ടില്ല. ആരാണ് പറയുന്നതു്? ലവലേശം ലൌകിക വികാരങ്ങൾക്കു വശംവദരാകാത്ത മഹൎഷിമാർ! ആരോടാണ് ആ ന്യായം പറഞ്ഞതു്? അവർ മാത്രനിൎവ്വിശേഷമായ ഭക്തി ബഹുമാനത്തെ പ്രദൎശിപ്പിക്കുന്ന ശ്രീപാൎവ്വതിയോടാണ്! അൎജ്ജുനനു ശിവൻ വരം കൊ

ട്ടക്കാൻ ഇനിയും മടിച്ചാൽ ലോകംതന്നെ നശിച്ചുപോകുമെന്നു ഭയപ്പെട്ടു മഹർഷിമാർ ശിവന്റെ അടുക്കൽ ചെയ്ത ശ്രമം വിഫലമായിത്തീർന്ന കുണ്ഠിതത്തോടുകൂടി ശക്തിസ്വരൂപിണിയായ ദേവിയെ അഭയം പ്രാപിച്ചതാകുന്നു സന്ദർഭം! കേവലം ഭൗതികമായ മനഃസ്ഥിതിയോടുകൂടിയ വിഷയികൾ സംസാരിക്കുന്നതുപോലെ മഹർഷിമാരെക്കൊണ്ടു പാർവ്വതിയോടു സംസാരിപ്പിച്ചത് ഒട്ടും ഉചിതമായിട്ടില്ല. ഇതുപോലെതന്നെ 'ഹനുമദുത്ഭവ'ത്തിൽ ശിവന്റെ മനഃസ്ഥിതിയെ കവി പ്രകാശിപ്പിച്ചതും അനുചിതമായിട്ടുണ്ട്.

"പ്രിയ മനോഹരം കൈലാസ പർവ്വതേ
ദേവഗന്ധർവ്വാദി വൃന്ദങ്ങളൊക്കെയും
സേവാർത്ഥമായിട്ടു ചുറ്റും നിറഞ്ഞങ്ങു
മേവും ഭക്തന്മാരെ ദേവൻ മഹേശ്വരൻ
ഒന്നു മതിർന്നു, ചുഴലവും ലോകൾ
കണ്ണും മിഴിച്ചങ്ങു നില്ക്കുന്നതുകണ്ടു,
സാദൃശ്യമില്ലാത്തയാളെങ്ങിനെ വേണ്ടുവെ
ന്നുൾത്താരിലോർത്തുടൻ നിശ്ചയിച്ചാദരാൽ
തൃക്കൺമുനകൊണ്ടറിയിച്ചു ദേവിക്കാ
ൾക്കാമ്പിലുള്ള മനോരഥം ഗൂഢമായ്".

ശിവന് ഇങ്ങിനെ ഒരു വികാരം ഉണ്ടായി എന്നു പറയുന്നത് ഹനുമാന്റെ ഉത്ഭവത്തിന് ഒരു അവതാരികയായിട്ടാകുന്നു. ഈ ഭൗതികമായ വികാരം ജനിച്ച സന്ദർഭമാണ് ആലോചിക്കേണ്ടത്. സമയം പകൽ! അതോ? ഭക്തന്മാരായ 'ദേവഗന്ധർവ്വാദി വൃന്ദങ്ങൾ' നിൽക്കുമ്പോ

ം!! കാമനെ നിഗ്രഹിച്ച ശിവനാണ് ഇങ്ങിനെ ഒരു വി
ഭവികാരമുണ്ടായത്!!! നമ്പ്യാർ അപ്രകൃതവും അനുചിത
വുമായി ശിവനെ ഇങ്ങിനെ ഒരു വിടനാക്കിയത് ഒട്ടും ക്ഷ
ന്തവ്യമല്ല. എന്നാൽ നമ്പ്യാരുടെ സമ്പ്രദായം ആലോചി
ക്കുമ്പോൾ ആ പ്രയോഗത്തിന് ഒരേ ഒരു സമാധാനം മാ
ത്രമേ കാണുന്നുള്ളു. നമ്പ്യാരുടെ അനുഭവത്തിൽ രാജാക്ക
ന്മാരിൽ ആരെങ്കിലുമൊ രാജ്യാധികാരികളിൽ വല്ലവരു
മൊ കാര്യാലോചനമല്ലേ ഏതാദൃശമായ ഒരു വിഡ്ഢി
ത്തം ചെയ്തതിനെ ഈ വ്യാജേന ആക്ഷേപിച്ചതായിരി
ക്കാം. ഇതുപോലെ മറെറാരു അനുഭവത്തെ അടിസ്ഥാ
നപ്പെടുത്തിയായിരിക്കാം കിരാതത്തിൽ മഹർഷിമാർ പാ
ർവ്വതിയുടെ അടുക്കൽ ശിപാർശയ്ക്കു പുറപ്പെട്ടത്. നമ്പ്യാ
രുടെ കാലത്ത്, ഇന്നും ദുർല്ലഭമല്ലാത്തതുപോലെ, ഉന്നത
സ്ഥാനങ്ങളിൽ സ്ഥിതി ചെയ്യുന്നവരെക്കൊണ്ടു വല്ലവർക്കും
വല്ല കാര്യവും സാധിക്കാനുണ്ടെങ്കിൽ ഭാര്യമാരുടെ സേവ
യിൽക്കൂടി കാര്യം സാധിക്കുന്നതു സാധാരണമായിരുന്നു എ
ന്ന് ഊഹിക്കാവുന്നതാണ്. ഇതിനേക്കാൾ കുറേക്കൂടെ അ
നുചിതമെന്നല്ല, ആഭാസം തന്നെ ആയിപ്പോയി ശീലാവ
തി വേശ്യാസ്ത്രീകളുടെ മുഖത്തെ വെളുത്തേടന്റെ വിഴു
പ്പ് അലക്കുന്ന കല്ലിനോട് ഉപമിച്ചത്. അതുതന്നെ ത
ന്റെ ഭർത്താവിനോട് പറഞ്ഞതാണെന്നു വരുമ്പോൾ ആ
പതിവ്രതയുടെ മനഃസ്ഥിതിയെ മലിനമാക്കി പ്രദർശിപ്പി
ക്കുകയല്ലെ ചെയ്തതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.
ഇതിലെ ഉപമയേക്കാൾ രസികത്വം നമ്പ്യാരുടെ സൂക്ഷ്മാ
ന്വേഷണ ശീലത്തിന്റെ അസാധാരണത്വത്തിനാകുന്നു.

എന്നാലും ശീലാവതിയുടെ മുഖത്തു നിന്നു മേല്പ്പുറത്തെ സൂക്ഷ്മാവസ്ഥകളെ പുറപ്പെടുവിച്ചതു തീരെ അനൗചിത്യം തന്നെ. പതിവ്രതയായ ശീലാവതിക്ക് ഒരു വേശ്യാസ്ത്രീയെ പോലെ ആഭാസമായ അനുഭവത്തിനു സംഗതിയായിട്ടുണ്ടെന്ന ധ്വനി വരുത്തിയതു, ഹാസ്യരസത്തിന്റെ പുഷ്ടിക്കു മാത്രമായിട്ടായിരുന്നെങ്കിലും, ഒട്ടും ഭംഗിയായില്ല.

പരിഹാസവും ഫലിതവും കൊണ്ടു ശ്രോതാക്കളെ രസിപ്പിക്കുവാനാണ് കവി ഉദ്ദേശിച്ചിരുന്നത് എന്ന സമാധാനം ഇക്കാലത്തെന്നല്ല, അക്കാലത്തു പോലും, വിദ്വാന്മാർ സ്വീകരിക്കുന്നതല്ല. ഏതു ഫലിതവും അതിരു കടന്നതായാൽ അനൗചിത്യമായിത്തീരുകയേയുള്ളൂ. 'രാമാനുചരിത'ത്തിൽ ശ്രീ കൃഷ്ണന്റെ പതിനാറായിരത്തെട്ടു ഭാര്യമാരുടെ ദാമ്പത്യാവസ്ഥയെ കവി ഒരു ഉപമ കൊണ്ടു വർണ്ണിച്ചത് ആഭാസമായിപ്പോയെന്നു പറയാതെ നിവൃത്തിയില്ല. അതുപോലെ തന്നെ 'ഐരാവതപൂജ'യിൽ അർജ്ജുനന്റെ അസ്ത്രങ്ങളെ ഭയപ്പെട്ടോടിയ രംഭ കല്ലിന്മേൽ കമഴ്ന്നു വീണിട്ടും പല്ലിനു കേടുപറ്റാതിരുന്നതിനു പറഞ്ഞ ന്യായവും ആഭാസമാകുന്നു.

ഗൌതമ മഹർഷിയുടെ ശാപം മൂലം സഹസ്രലിംഗനായി ഭവിച്ച ദേവേന്ദ്രന്റെ ശാപമോക്ഷത്തിനായി ബൃഹസ്പതി മുതലായ ദേവന്മാർ അപേക്ഷിച്ചതിനു പ്രത്യേകമുണ്ടായ കാരണത്തെ കവി പറഞ്ഞത് ആഭാസമെന്നല്ല, അശ്ലീലമായിപ്പോയിട്ടുണ്ട്. ഹാസ്യരസപ്രയോഗത്തിൽ ഏതാദൃശമായ അശ്ലീലങ്ങൾ സംഭവിച്ചതു കേവലം അവിചാരിതമായിരുന്നു എന്നു വിചാരിക്കുവാനും പ്രയാസ

മാകുന്നു. ഫലിതത്തിലെ പരിഹാസരസം ഏതുവിധേന യെങ്കിലും അതിന്റെ പരമാവധിയെ പ്രാപിച്ചിരിക്കേണ മെന്നു മാത്രമേ കവിക്കു വിചാരമുണ്ടായിരുന്നുള്ളൂ. അതു കൊണ്ടാണ് അശ്ലീലങ്ങൾ കടന്നുകൂടിയത്.

"കന്യക തന്നുടെ വദനസരോജേ
കണ്ണുകളാണെന്നുറപ്പിച്ചാനവൻ
തന്നെത്താനെ മറന്നു വസിച്ചാ
നന്നതമായൊരു കറി കണ്ടാകെ;
മറെറാരു മന്നൻ വാല്യക്കാരൻ
വെററ തെറുത്തു കൊടുത്തതു വാങ്ങി
തലമുടി തന്നിലതെല്ലാം ചൂടി
ച്ചലമിഴിയാളെക്കണ്ടു വസിച്ചാൻ;
'വെള്ളിയടപ്പനെടുത്തു തുറന്നതി
നുള്ളിലിരിക്കും ചുണ്ണാമ്പെല്ലാം
പച്ചപ്പുഴ്വെണ്ണയെന്നു മുഖത്തു
തേച്ചുതുടങ്ങി മറെറാരു നൃപൻ;
അവളെക്കണ്ടു ഭ്രമിച്ചൊരു നൃപതി
പവിഴം കോർത്തൊരു മാലയെടുത്തു
ഖണ്ഡിച്ചോരോ മണികളെടുത്തു
കൊണ്ടുടനർച്ചന വിധികൾ തുടങ്ങി;
മറെറാരു നരപതി മഞ്ചത്തിൽ നി
ന്നൊരു പളുങ്കപ്പലതും കാമനെ
ഏററം ഭോഷൻ കാതുപിടിച്ചുട
നൊത്തം വിട്ടു തുടങ്ങീനാനപ്പോൾ;
മുള്ളമൊത്താൻ വിരുതനൊരുത്തൻ

മദനാതുരന്മാർ പിടിച്ചോന്ന ഭോഷൻ
കട്ടിപ്പട്ടരെ മദ്ദളമാക്കി
കൊട്ടുകതിന്നാരംഭം ഘോഷിച്ചു;
ഓടക്കുഴലെന്നോർത്തൊരു നൃപതി
കൂടെ നടക്കും ശാസ്ത്രിദ്വിജനുടെ
പുസ്തകമൊന്നു വലിച്ചു മുഖത്തു
ഹാസ്യം കൊണ്ടേ ചേർത്തുതുടങ്ങി:
തപ്പിനു വിരുതുള്ളൊരു ധരണീശൻ
തപ്പില്ലാഞ്ഞിഹ തപ്പിത്തന്നുടെ
മുന്നിലിരിക്കും മുതുവിപ്രന്റെ ക-
ഷണ്ടിത്തലയിൽത്താളവിക്കൊട്ടി".

രുഗ്മിണീസ്വയംവരം.

മേൽ ഉദ്ധരിച്ച വരികളിലെ ഹാസ്യരസം അസംഭാവ്യതയെ പ്രാപിച്ചതുകൊണ്ടു തന്മയത്വമില്ലാതായിത്തീൎന്നിട്ടുണ്ട്. സ്വയംവര രംഗത്തിൽ സ്ഥിതിചെയ്തിരുന്ന രാജാക്കന്മാരുടെ മനഃസ്ഥിതി എന്തുതന്നെ ആയിരുന്നാലും അവർ അവരുടെ നിലയും വിലയും സ്ഥലവും സന്ദൎഭവും വിസ്മരിച്ചു, രുഗ്മിണിയുടെ സൌന്ദൎയ്യം അമാനുഷികമായിരുന്നാൽ പോലും, മേൽപ്പറഞ്ഞ വിധം വികൃതം പ്രകാശിപ്പിച്ചു എന്നു പറഞ്ഞാൽ ആരും വിശ്വസിക്കുന്നതല്ല. അതുകൊണ്ടു രാജാക്കന്മാരെ ഭോഷന്മാരുടെ വേഷം കെട്ടിച്ചതു തീരെ അനുചിതമായിപ്പോയെന്നു പറയാതെ നിവൃത്തിയില്ല.

# അദ്ധ്യായം ൨൦.

## യുക്തി ഭംഗം.

നമ്പ്യാരുടെ തുള്ളലുകളിൽ പലസ്ഥലത്തും യുക്തിഭംഗം പററിപ്പോയിട്ടുണ്ടെന്നു പറയുന്നതു പാപവും ഗുരുത്വക്കേടുമാണെന്നു പലരും പറഞ്ഞേക്കാമെങ്കിലും, ഏതാദൃശമായ ഒരു നിരൂപണത്തിൽ ആ വക ദോഷങ്ങളെ മറച്ചു വെക്കുന്നതുകൊണ്ട് ഉദ്ദേശത്തിനു ഫലം പോരാതെ വരുന്നതാകയാൽ ചിലതെല്ലാം ഇവിടെ പ്രസ്താവിക്കാതെ നിവൃത്തിയില്ല.

(1) "തിട്ടകം പൂണ്ടൊരു വീട്ടിൽ കടക്കാൻ ഭാവിക്കുന്നേരം
കുട്ടത്തു നായർ താൻ വന്നു തടുത്താനൊട്ടുമില്ല"

എന്നു ഘോഷയാത്രയിൽ പറയുന്നതിൽ നിന്നു ദ്വൈതവനത്തിൽ നായന്മാരുടെ വീടുകളുണ്ടായിരുന്നു എന്നാണ് ധ്വനിക്കുന്നത്. ഒരു കാലത്തും നായന്മാർ വീടുകെട്ടി കാട്ടിൽ താമസിച്ചിരുന്നതായി ചരിത്രം പറയുന്നില്ല. ഇവിടെ പ്രസ്താവിച്ചിരിക്കുന്ന സന്ദർഭം ദുര്യോധനാദിയും ഗന്ധർവ്വനും തമ്മിലുണ്ടായ യുദ്ധത്തിൽ തോറേറാടിയ ഒരു നായർഭടൻ അഭയം പ്രാപിക്കുവാൻ ഒരു നായരുടെ വീട്ടിൽ ചെല്ലുന്നതാകുന്നു. അക്കാലത്തെ നായന്മാർ സ്വജാതിസ്നേഹമില്ലാത്തവരും ആശ്രിതവാത്സല്യമില്ലാത്തവരുമായിരുന്നു എന്ന സംശയത്തെ മേലുദ്ധരിച്ച വരികൾ ദ്യോതിപ്പിക്കുന്നുണ്ട്. അതു വാസ്തവത്തിനു തീരെ വിപരീതമാണ്. അന്നത്തെ നായർഭടന്മാർ അന്നന്നത്തെ യുദ്ധം കഴിഞ്ഞാൽ

പിറെറന്നാൾ യുദ്ധത്തിന്നൊരുങ്ങുന്നതുവരെ ആത്മമിത്രങ്ങളെപ്പോലെയാണ് വത്തിച്ചിരുന്നത് എന്നു പാശ്ചാത്യ ദേശസഞ്ചാരികൾ പറഞ്ഞു കാണുന്ന സ്ഥിതിക്കു നമ്മളുടെ ഈ ആക്ഷേപം യുക്തിക്കും വാസ്തവത്തിന്നും യോജിക്കാത്തതാണെന്നതിനു സംശയമില്ല. പണ്ടു ഭീമസേനൻ തലങ്ങോട്ടാരടി മേടിച്ചു ഇടങ്ങോട്ടാരടി കൊടുത്തതു പോലെ, നായരെ ശകാരിക്കാൻ വേണ്ടി കവി ന്യായവും യുക്തിയും ഉപേക്ഷിക്കുകയാണൊ ചെയ്തതെന്നുകൂടെ തോന്നിപ്പോകുന്നുണ്ട്.

(2) "സിംഹളദ്വീപതി തന്നുടെ നാട്ടിൽ
സിംഹം പുലിയും മെന്നു വിരണ്ടു".

എന്നു കാത്തവീര്യാർജ്ജുനവിജയത്തിൽ രാവണനാണ് പറയുന്നത്. 'ലങ്ക' എന്ന ദ്വീപു തലസ്ഥാനമാക്കി ഉത്തരേന്ത്യ ഭരിച്ചിരുന്ന ഒരു ദ്രാവിഡ രാജാവാണ് രാവണൻ. 'സിലോൺ', അല്ലെങ്കിൽ 'സിംഹളം' എന്നു പറയുന്ന ദ്വീപു തന്നെയാണ് പണ്ടത്തെ ലങ്കയെന്നാണ് ഇന്നും വിശ്വസിക്കുന്നത്. രാവണൻെറ വാക്കുകളിൽ നിന്നു പണ്ടത്തെ ലങ്കയല്ലാ, സിംഹളമെന്നും സിംഹളമെന്നതു പ്രത്യേകം ഒരു ദ്വീപൊ രാജ്യമൊ ആയിരുന്നെന്നുമാണല്ലൊ തോന്നുന്നത്. ചരിത്രപ്രകാരവും പുരാണപ്രകാരവും ആ പ്രസ്താവം ശരിയല്ല.

പൌരാണികകാലത്തു ലങ്കയ്ക്കു സിംഹളം എന്ന പേരുണ്ടായിരുന്നില്ല. പണ്ടു പാശ്ചാത്യന്മാരും മററു വിദേശീയരും "താപ്രോബേയ്ൻ" എന്നു പറഞ്ഞിരുന്ന ഈ ദ്വീ

പ്പ തന്നെയാണ് പുരാതന "താമ്രവർണ്ണാ" എന്ന സ്ഥലം. ആ പദം പാലിഭാഷയിൽ "താമ്രപർണ്ണാ എന്നായിത്തീൻ്റ എന്നേയുള്ളു. ലങ്കയ്ക്കു സിംഹളം എന്ന നാമം സാമാന്യമായതു ക്രിസ്തുവിന്നു മുമ്പ് * ൫൪൩-ാമാണ്ടിലാകുന്നു. അന്നു പിതാവിനാൽ ബഹിഷ്കൃതനായ 'വിജയൻ' എന്ന ബംഗാളി രാജകുമാരൻ ൭൦൦ അനുചരന്മാരോടുകൂടി ആ ദ്വീപു കൈവശപ്പെടുത്തി അവിടെ വാണതിന്നു ശേഷം അയാളുടെ അനുഗാമിയായ 'സിൻഹ', അല്ലെങ്കിൽ 'സിംഹൻ' എന്ന രാജാവിൽനിന്നാണ് ആ വംശത്തിന്നു സിംഹവംശമെന്നും ദ്വീപിന്നു സിംഹളം എന്നും പേരുകളുണ്ടായത്. അതുകൊണ്ടു രാവണനെ കൊണ്ടു 'സിംഹളഭൂപതി" എന്നു പറയിച്ചതിൽ യുക്തിഭംഗമുണ്ട്.

ഈ സംഗതിയെ സംബന്ധിച്ചു മറെറാരു ന്യായം ആലോചിക്കുമ്പോഴും ഇതിലെ യുക്തിഭംഗത്തിന്നു പോംവഴി കാണുന്നില്ല. ഇന്നത്തെ സിലോൺ, അല്ലെങ്കിൽ സിംഹളമല്ലാ പണ്ടത്തെ ലങ്ക എന്നാണ് ഒരു ന്യായം പറവാനുള്ളത്. പുരാതന ജോതിശ്ശാസ്ത്രജ്ഞന്മാർ അവരുടെ ഗണിതത്തിന്നു ലങ്കയെയാണ് കേന്ദ്രമാക്കിയിരുന്നത്. അതു പ്രകാരം ആലോചിക്കുമ്പോൾ പണ്ടത്തെ ലങ്ക ഇന്നത്തെ സിംഹളത്തിൽ നിന്ന് അൽപ്പം തെക്കോട്ടു മാറിയാണ് സ്ഥിതിചെയ്തിരുന്നത് എന്നു വിചാരിക്കേണ്ടിവരുന്നുണ്ട്. രാവണൻെറ ലങ്കയ്ക്ക് എഴുനൂറുയോജന വിസ്താരമുണ്ടായിരുന്നു എന്നും അവിടേക്കു നൂറുയോജന അകലം ഇന്ത്യയി

* A. K. Muzamdar's Hindu History page 499.

ൽ നിന്നുണ്ടായിരുന്നു എന്നുമാണ് പുരാണം പറയുന്നത്. അതിനും പുറമെ; രാവണവധാനന്തരം "സൂര്യനും നേരെ ഉദിക്കുമാറായിതു" എന്ന് എഴുത്തച്ഛന്റെ കിളിപ്പാട്ടിൽ പറയുന്നുമുണ്ട്. സൂര്യന്റെ അയനകാലങ്ങളിൽ ഇന്നത്തെ സിലോണിൽ തുലാം, വൃശ്ചികമാസം കാലത്താകട്ടെ മേടത്തിലാകട്ടെ സൂര്യൻ നേരെ ഉദിച്ചസ്തമിക്കുന്നതുമില്ല. ഈ വക ന്യായങ്ങളും ആലോചിക്കുമ്പോൾ പണ്ടത്തെ ലങ്കയും സിംഹളവും ഒന്നല്ലെന്ന വാദത്തിന് അല്പം ന്യായമില്ലെന്നില്ല. രാവണൻ ജീവിച്ചിരുന്നതു ബി. സി. ൧൨൦൦-ാമാണ്ടിലാകയാൽ ബി. സി. ൫൪൩-നു ശേഷമുണ്ടായ സിംഹളത്തെ, അതു വേറെ ഒരു ദ്വീപാണെന്നു വിചാരിക്കുന്നോതായാൽ പോലും, രാവണൻ ആക്രമിക്കാൻ സംഗതിയില്ലായ്കകൊണ്ട് ആ പ്രസ്താവത്തിൽ നിശ്ചയമായും യുക്തിഭംഗമുണ്ട്. ഏറിയ പക്ഷം ഇന്നത്തെ ലങ്ക പണ്ടത്തെ ലങ്കയുടെ ഒരു ഭാഗം മാത്രമാണെന്നും രാവണന്റെ തലസ്ഥാനമായിരുന്ന ലങ്കാനഗരം പ്രകൃതിയുടെ വികൃതി മൂലം നശിച്ചുപോയതാണെന്നും വാദിക്കാമെങ്കിലും അവ രണ്ടും രണ്ടായിരുന്നു എന്നു സാധിക്കുവാൻ വളരെ പ്രയാസം നേരിടുന്നുണ്ട്.

(3) "ശ്വേതഗജങ്ങളെ മദജലമിളകിന
മസ്തകദാരമടിച്ചു പിളർന്നതിൽ
മുത്തുകളുള്ളതു കുത്തിയെടുത്തൊരു
മാല ചമച്ചതിശയമായ
കളത്രമതാകിന മണ്ഡോദരിയുടെ
കണ്ഠമുലത്തടയിടയിലണച്ചോൻ".

എന്നു കാൎത്തവീൎയ്യാൎജ്ജുന വിജയത്തിൽ പറയുന്നതി
ൽ നിന്നു മത്തഗജങ്ങളുടെ മസ്തകങ്ങളിൽ വാസ്തവമായ മു
ത്തുണ്ടെന്നും അതു് ആഭരണമുണ്ടാക്കാൻ കൊള്ളാമെന്നും
നമ്പ്യാർ വിശ്വസിച്ചിരുന്നു എന്നു തോന്നുന്നുണ്ടു്. ആന
യുടെ മസ്തകം തല്ലിത്തകൎത്തു സിംഹം അതിലെ തലച്ചോ
റുമാംസാദി നഖങ്ങളിൽ പററിച്ചിരിക്കുന്നതു കണ്ടാൽ ഒരു മു
ത്തു ഭ്രാന്തിയുണ്ടാവുന്നതിനെ പുരാതന കവികൾ അലങ്കാര
ത്തിനായി പ്രയോഗിച്ചിരുന്നതിനെ നമ്പ്യാർ തെററിദ്ധരി
ച്ചുപോയതു കൊണ്ടായിരിക്കാം ഇങ്ങിനെ പറഞ്ഞതു്. പു
രാതനന്മാർ ഗജം, മത്സ്യം, സൎപ്പം, മേഘം എന്നിവയിൽ
രത്നമുണ്ടെന്നു സങ്കല്പിച്ചു കാണുന്നുണ്ടു്. പാശ്ചാത്യരു
ടെ ഇടയിൽ തവളയുടെ തലയിൽ രത്നമുണ്ടെന്നു് ഒരു വി
ശ്വാസമുണ്ടായിരുന്നു. അതു പക്ഷെ അനവധി തവളക
ളെ നശിപ്പിച്ചപ്പോൾ ഇല്ലെന്നു തെളിഞ്ഞു. മാണിക്യക
ല്ലു സൎപ്പത്തിന്റെ ശിരസ്സിൽ നിന്നാണു് കിട്ടുന്നതെന്നാ
ണു ഇന്നും മിക്കവരുടേയും വിശ്വാസം. ആ രത്നം ഉ
ണ്ടൊ എന്നു തന്നെ സംശയമാണു്. സൎപ്പങ്ങളുടെ വി
ഷവായുവിന്റെ ചേഷ്ടാവിശേഷം കൊണ്ടു വല്ല സാധന
ത്തിനും കാലാന്തരത്തിൽ സംഭവിക്കുന്ന ഒരു പരിണാമം
കൊണ്ടുണ്ടാകുന്നതായിരിക്കുമൊ ആ രത്നം എന്നറിഞ്ഞു
കൂടാ. വൈഢൂൎയ്യം ഉണ്ടാകുന്നതു വിദ്യുത്തിന്റെ ചേഷ്ടാ
വിശേഷമാണെന്നു് ഒരഭിപ്രായം കേട്ടിട്ടുണ്ടു്. പണ്ടു വിദ്യു
ച്ഛക്തി മേഘത്തിൽ മാത്രമേയുള്ളു എന്നായിരുന്നു വിശ്വാ
സം. തന്മൂലമായിരിക്കാം മേഘത്തിൽ രത്നമുണ്ടെന്നു സ
ങ്കേതത്തിനു കാരണം. അതെല്ലാം എങ്ങിനെയായാലും

ആനയുടെ മസ്തകത്തിൽ ഇതേവരെ മുത്തു കണ്ടിട്ടില്ല. എ
ന്നുതന്നെയല്ല, ഈ കാൎയ്യത്തിൽ പുരാതനന്മാരുടെ സങ്ക
ൽപ്പമെന്തായിരുന്നാലും ഇദാനീന്തനന്മാരുടെ ആലോചന
യ്ക്കു ഈ പ്രസ്താവത്തിൽ യുക്തി പോരായ്മയുണ്ട്.

(൫) "ത്രിപുരന്മാരെച്ചുട്ടുപൊട്ടിപ്പാൻ
ത്രിദശന്മാരുണ്ടാക്കിയ വില്ലിത്".

എന്നു നമ്പ്യാർ സീതാസ്വയംവരത്തിൽ ത്രൈയംബകത്തെ
കുറിച്ചു പറഞ്ഞതിനു കാരണം എന്താണെന്നു മനസ്സിലാ
കുന്നില്ല. ശാസ്ത്രീയമായ സംഗതികളിൽ ചിലപ്പോൾ ന
മ്പ്യാൎക്കു തെററു പററാറുണ്ടെങ്കിലും പുരാണ സംഭവങ്ങളി
ൽ ഇങ്ങിനെ അബദ്ധം പററിക്കണ്ടിട്ടില്ല. ത്രിമൂൎത്തികളി
ൽപ്പെട്ട ശിവനൊ വിഷ്ണുവിനൊ അധികം ശക്തി എന്നു
പരീക്ഷിക്കുവാൻ വേണ്ടി വിശ്വകൎമ്മാവു രണ്ടു വില്ലുകൾ
നിൎമ്മിച്ചുവെന്നും വിഷ്ണുവിൻെറ ഹുങ്കാരത്താൽ ശൈവ
ചാപം സ്തംഭിച്ചുപോയെന്നും തദനന്തരം പരമശിവൻ
ആ വില്ലു തൻെറ ഭക്തനായ 'ദേവരാതൻ' എന്ന മിഥില
രാജാവിനെ ഏല്പിച്ചു എന്നുമാണ് പ്രസ്തുത ശൈവചാപ
ത്തിൻെറ ചരിത്രം. അതിനു പുറമെ, ത്രിപുരദഹനത്തെ
സംബന്ധിച്ചു "കനകമാമല വളച്ചു വില്ലാക്കി" എന്ന് എ
ഴുത്തച്ഛനും "മേരുശൈലാധിപൻ തന്നെ മൂലമോടെ പിഴ
ത്താശു താലവൃക്ഷങ്ങടെ പോലെ നിവൎത്തി നിൎത്തിനാൻ
പിന്നെ" എന്നും "മേരുശൈലം വളച്ചു പിടിച്ചു മാര
വൈരി വലിച്ചു കുലച്ചു" എന്നും നമ്പ്യാർ തന്നെ ത്രിപുര
ദഹനം പറയൻതുള്ളലിൽ പറഞ്ഞിട്ടുമുണ്ട്. അതുകൊ

ണ്ടു് ഈ പ്രയോഗം അബദ്ധമാണെന്നു പറയാതെ നിവൃത്തിയില്ല.

(6) “കൊണ്ടാ തേരും കുതിരയുമാശു
കണ്ടന്മാരേ! ഝടിതി നടപ്പിൻ”.

എന്നു ബാലിവിജയം തുള്ളലിൽ രാവണൻ പറഞ്ഞു കാണുന്നുണ്ടു്. ലങ്കയിൽ നിന്നു കിഷ്കിന്ധയിലേക്കു യാത്ര പുറപ്പെടുന്നതാണു് ആ കല്പനയ്ക്കുണ്ടായ സന്ദർഭം. ലങ്ക നാലുപുറവും സമുദ്രത്താൽ ചുററപ്പെട്ട ഒരു ദ്വീപാണെന്നു നമ്പ്യാരും ധരിച്ചിരുന്നു; നിശ്ചയം. കുതിരകളെ പൂട്ടിയ തേരിൽക്കയറി സമുദ്രത്തിൽ സഞ്ചരിക്കാൻ സാധിക്കുകയില്ലെന്ന സത്യസ്ഥിതി കവി തൽക്കാലം വിസ്മരിച്ചു എന്നാണു് തോന്നുന്നതു്. അതല്ലെങ്കിൽ, രാവണൻ കയറി നടക്കാറുള്ള പുഷ്പകവിമാനത്തിനു കുതിരകൾ വേണമെന്നു നമ്പ്യാർ തെററിദ്ധരിച്ചിരുന്നതായി വിചാരിക്കണം. അതുമല്ലെങ്കിൽ, ആധുനിക പാശ്ചാത്യന്മാരിൽ ചിലർ കൃഷ്ണാനദിയുടെ മുക്കോണിൽ തുരുത്തായിരുന്ന പട്ടണത്തെ ‘ലങ്ക’ എന്നു പറയുന്നതുപോലെ ഒരു മൌഢ്യം അന്നു നമ്പ്യാൎക്കുമുണ്ടായിരുന്നിരിക്കണം. മുക്കോണിൽ തുരുത്തുകൾക്കു ‘ലങ്ക’ എന്ന പേർ ദക്ഷിണേന്ത്യയിൽ പറഞ്ഞു വരുന്നതിനെ പാശ്ചാത്യന്മാർ തെററിദ്ധരിച്ചതുപോലെ നമ്പ്യാർ വിചാരിക്കാൻ ന്യായമില്ല. ഇതിനൊന്നിനും നിവൃത്തിയില്ലാത്തതിനാൽ ഈ പ്രസ്താവത്തിൽ യുക്തിഭംഗമുണ്ടെന്നുതന്നെ പറയണം. അതിനു തെളിവു നമ്പ്യാരുടെ മറെറാരു സ്ഥ

ലത്തുള്ള പ്രയോഗം തന്നെയാകുന്നു. രാവണൻ മാഹിഷ്മതിയിലേക്കു യാത്രചെയ്തതിനെക്കുറിച്ചു പറയുന്നതു നോക്കുക.

"ഇത്തരം മൊഴിപറഞ്ഞു ദശാസ്യൻ
തത്രനിന്നു നിജപുഷ്പകമേറി
ചിത്രയോനിയെ വിളിച്ചു വരുത്തി
ചിത്രമോടുടനെ യാത്രതുടങ്ങി;
ചന്ദ്രഹാസവുമെടുത്തു പിടിച്ചു
ഇന്ദ്രവൈരി സഹനാരദനോടും
ചന്തമോടുടനയനം തിരിച്ചു".

എന്നാണ് പറയുന്നത്. ഇവിടെ പുഷ്പക വിമാനത്തിന്റെ ഗതിയെക്കുറിച്ചു ശരിയായിട്ടാണ് പറയുന്നത്. പുഷ്പക വിമാനം വായുവിന്റെ ചേഷ്ടകൊണ്ടാണ് സഞ്ചരിക്കുന്നത് എന്ന വാസ്തവം കവി ധരിച്ചിരുന്നു എന്നതു മേലുദ്ധരിച്ച വരികൾ സ്പഷ്ടമാക്കുന്നുണ്ട്. അതുകൊണ്ടാണ് മേൽപ്പറഞ്ഞ സംഗതിയിൽ യുക്തിഭംഗമുണ്ടെന്നു പറയുന്നത്.

(7) "നൽത്തേന്മൊഴിയാം ദമസോദരിയുടെ
പുത്തൻ കുളുർ മുലതൊട്ടു തലോടി".

എന്നു നളചരിതം രണ്ടാംഭാഗത്തിൽ പറയുന്നുണ്ട്. അതു ഋതുപർണ്ണന്റെ വിചാരമാണ്. എപ്പോൾ? രണ്ടാം വേളിയുണ്ടെന്നുകേട്ടപ്പോൾ! രണ്ടു പെറവു! രണ്ടു കുട്ടികൾ കുടിച്ചതാണ് ആ മുലകൾ! ആ രാജാവിന് ആദ്യ കാലത്തു തന്നെ ദൈമിയിൽ ജനിച്ചിരുന്ന അനുഗ്രഹത്തിന്റെ ശക്തി അക്ഷയമായിരുന്നതിനാലാണ് ദമയന്തിയുടെ കുചങ്ങൾക്ക് അ

നശ്വരമായ പുതുമയുള്ളതായി തോന്നിയത്" എന്നു വ്യാഖ്യാ
നിക്കുകയാണെങ്കിൽത്തന്നെ അതു "കഷ്ടി പിഷ്ടി"യായിട്ടേ
തീരുന്നുള്ളു. ഈ സംഗതിയിൽ എന്തെല്ലാം ന്യായങ്ങൾ
ആലോചിച്ചാലും യുക്തിഭംഗമുണ്ടെന്നു പറയാതെ നിവൃ
ത്തിയില്ല.

"മാന്തിക്കടിച്ചുമടിച്ചും കുടഞ്ഞു നി
(9) ന്നോന്തിവതും കട്ടും ചോര കുടിക്കയും

എന്നു ഹരിണീസ്വയംവരത്തിൽ പറയുന്നതു കരിങ്കുരങ്ങൻ
കണ്ട് ഭയേനവനെ ചെയ്തതിനെ കുറിച്ചാകുന്നു. കുരങ്ങൻ മാം
സഭുക്കല്ല. മാംസം തിന്നുന്ന മൃഗങ്ങൾ മാത്രമേ ചോര കുടി
ക്കുകയുള്ളു. അതുകൊണ്ടു കുരങ്ങൻ 'കട്ടംചോരകുടി'ച്ചു എ
ന്നു പറയുന്നതു യുക്തിക്കു ചേരാത്ത സംഭവമാകുന്നു.

നമ്പ്യാർക്കു സ്ഥലങ്ങളുടെ സ്ഥിതിയെക്കുറിച്ചു സൂക്ഷ്മ
മായ അറിവില്ലായ്കകൊണ്ടു പലപ്പോഴും അബദ്ധം പറ്റീ
ട്ടുണ്ട്. സഭാപ്രവേശത്തിൽ പറ്റിക്കാണുന്നതാണ് താഴെ
പറയുന്ന സംഗതി.

"ഇന്ദ്രപ്രസ്ഥമെന്നുള്ള നഗരം തന്നിൽനിന്നിപ്പോൾ
(10) ഇന്നത്തെ പ്രാതലൂണും കഴിച്ചിട്ടു വരുന്നു ഞാൻ".

എന്നാണ് കവി പറയുന്നത്. ഇതു ബ്രാഹ്മണനായ ഒരു
പാന്ഥൻ വൈകുന്നേരം ഹസ്തിനപുരത്തിൽ എത്തിച്ചേ
ന്നതിനു ശേഷം പറയുന്നതാണ്. ഉദ്ദേശം ഒരുനൂറു നാഴി
ക അകലമുള്ള ഹസ്തിനപുരത്തിൽ പന്ത്രണ്ടു മണിക്കൂറു
കൊണ്ടു നടന്നെത്തി എന്നു പറയുന്നത് ഒട്ടും സംഭാവ്യമല്ല.

മണിക്കൂറിൽ എട്ടിൽ ചില്വാനം നാഴിക വീതം തുടർച്ചയായി നൂറുനാഴിക ഒരു മനുഷ്യൻ നടന്നു എന്നു വിചാരിക്കുന്നത് അപ്രകൃതവുമാകുന്നു. കവി പക്ഷേ ഇക്കാര്യത്തിൽ സ്ഥലത്തിന്റെ ദൂരസ്ഥിതിക്കു പ്രാധാന്യം കൽപ്പിച്ചിട്ടില്ലായിരിക്കാം.

മേലുദ്ധരിച്ച വരികളിൽ നിന്നു വേറെ ചില സംഗതികളും ഊഹിക്കാനുണ്ട്. "പ്രാതലുണ്ണും കഴിച്ചു" എന്നാണല്ലൊ പാന്ഥൻ പറയുന്നത്. പ്രാതഃകാലത്തിൽ കഴിക്കുന്ന ഭക്ഷണത്തിനാണല്ലൊ 'പ്രാതലൂണ്' എന്നു പേർ. ഇന്നത്തെ പോലെ നമ്പ്യാരുടെ കാലത്തു കാപ്പി, ചായ മുതലായവ പ്രാതലായി കഴിക്കാറില്ലെന്നും അങ്ങിനെ ചെയ്തിരുന്നെങ്കിൽ അത് ഊണായിരുന്നു എന്നും ധ്വനിക്കുന്നുണ്ട്.

ഈ കാര്യത്തിൽ ഒരു സംശയം ജനിക്കുന്നുണ്ട്. പ്രസ്തുത പാന്ഥൻ ഒരു പരദേശിയോ മലയാളിയോ എന്നാണ് ആ സംശയം. കേരളീയ ബ്രാഹ്മണർ നിശ്ചയമായും അക്കാലത്തു മദ്ധ്യാഹ്നത്തിനു മുമ്പു രണ്ടു തവണ ഭക്ഷിക്കാറില്ല. അതുകൊണ്ട് അതൊരു നമ്പൂരിയാണെന്നു വരുന്നില്ല. പക്ഷേ, "എങ്കിലസ്സു സുയോധനൻ മമ വസ്തു വന്നു വിലക്കുമൊ?" എന്നു പാന്ഥൻ ധൈര്യമായി ചോദിക്കുന്നതുകൊണ്ട് അദ്ദേഹം ഒരു നമ്പൂതിരിയായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, പണ്ടത്തെ കേരള ബ്രാഹ്മണർക്ക് അവരുടെ വസ്തു വഹകളിന്മേൽ രാജാധികാരം പോലും ബാധിക്കാത്തവണ്ണം ജന്മാവകാശമുണ്ടായിരുന്നു. ആ ഒരു ധൈര്യത്തെ അവലംബിച്ചാണ് ദു

ര്യോധനൻ വസ്ത്ര ഒഴിപ്പിക്കില്ലെന്ന ദൃഢമായി ബ്രാഹ്മണൻ പറഞ്ഞത്.

"ധനുമാസം പതിനാറാം തിയതി
ശനിവാരത്തെ മകരം രാശി
(12) നമ്മുടെ മകൾ ദമയന്തിയതാകിയ
കന്യക തന്റെ വിവാഹ മുഹൂർത്തം".

എന്നാണ് ദമയന്തിയുടെ ആദ്യ സ്വയംബരത്തിനെക്കുറിച്ചു ഭീമരാജാവു നളനുള്ള ക്ഷണക്കത്തിൽ പറയുന്നത്. ഈ മുഹൂർത്തം നിശ്ചയിച്ച കാര്യത്തിൽ നമ്പ്യാർക്ക് വലുതായ ഒരു പ്രമാദം പററിയത് എന്തുകൊണ്ടാണെന്ന മനസ്സിലാകുന്നില്ല. ദമയന്തിയുടെ രണ്ടാം വേളിയുടെ മുഹൂർത്തം.

വൃശ്ചിക മാസം രണ്ടാംതിയ്യതി
അശ്വതിരോഹിണിയോടു കൂടുമ്പോൾ
അർദ്ധനിശീഥിനി കഴിയും മുമ്പേ
കർക്കടലഗ്നം നല്ല മുഹൂർത്തം".

എന്നാണ് പറയുന്നത്. അതുപോലെതന്നെ ഹരിണീസ്വയംവരത്തിൽ,

"വൃശ്ചികമാസമിരുപതാം തിയതി
നിശ്ചിതമായി ഹരിണീസ്വയംവരം".

എന്നാണ് മുഹൂർത്തം നിശ്ചയിച്ചിരിക്കുന്നത്. സുന്ദരീസ്വയംബരത്തിലെ മുഹൂർത്തവും വൃശ്ചികമാസത്തിലാകുന്നു. ആ മുഹൂർത്തത്തെക്കുറിച്ചു പറയുന്നത്,

“വൃശ്ചികമാസം പത്താം തിയതി
വിഷ്ടികഴിഞ്ഞൊരു ശേഷത്തിങ്കൽ
അംശപതി ഉച്ച തിരിഞ്ഞീടുമ്പോൾ
കർക്കടലഗ്നം നല്ല മുഹൂർത്തം”.

എന്നാകുന്നു. മലയാളികളുടെ ഇടയിൽ ശാസ്ത്രംകൊണ്ടും ആചാരംകൊണ്ടും ധനുമാസത്തിൽ വിവാഹത്തിനു മുഹൂർത്തം നിശ്ചയിക്കാറില്ല. നമ്പ്യാരുടെ തുള്ളലുകളിലെല്ലാം മലയാളത്തിലെ ആചാരങ്ങൾക്കു പ്രാധാന്യം കല്പിച്ചു കാണുന്ന സ്ഥിതിക്ക് ഈ സംഗതിയിൽ മാത്രം പരദേശ സമ്പ്രദായത്തെ അനുകരിച്ചു എന്നു വിചാരിക്കുവാനും ന്യായം കാണുന്നില്ല. വിവാഹ മുഹൂർത്തത്തെക്കുറിച്ച് 'മുഹൂർത്തപദവി'യിൽ പറയുന്നതു “മീനാന്ത്യാർദ്ധേന്ദുഭസ്ത്രീ ഘടധനുഷി രവി” എന്നാകുന്നു. ഇതിൽനിന്നു തെളിയുന്നതു മീനത്തിലെ ഉത്തരാർദ്ധവും കർക്കടകവും കന്നിയും കുംഭവും ധനുവും വേളിക്കു കൊള്ളില്ലാ എന്നാകുന്നു. അതുപോലെതന്നെ 'ആചാരസംഗ്രഹ'ത്തിൽ,

“വിവാഹേ കർക്കി, കുംഭ
ചാപ, കന്യാ, ഗതോരവി:
മീനാന്തരാർദ്ധ ഗതശ്ചാപി,
വർജ്ജ്യ”:

എന്നും പറയുന്നുണ്ട്. ഈ പ്രമാണം കേരളത്തെ മാത്രമല്ല, പരദേശങ്ങളേയും ബാധിക്കുന്നതാകുന്നു. നമ്പ്യാർ മററു വിവാഹങ്ങൾ വൃശ്ചികമാസത്തിൽ നിശ്ചയിച്ചിരിക്കുന്നതിൽനിന്നു മലയാളാചാരത്തിനാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നതെന്നു തെളിയുന്നുണ്ട്. പരദേശങ്ങളിൽ ദക്ഷിണായന

ത്തിൽ വിവാഹം പാടില്ലെന്നാണ് സിദ്ധാന്തം. അപൂൎവ്വ മായി ദക്ഷിണായനത്തിൽ വിവാഹമുണ്ടാവുകയാണെങ്കിൽ തന്നെ അതു രണ്ടാംവേളി മാത്രമേ ആയിരിക്കുകയുള്ളു. എന്നാലും അതു ധനുമാസത്തിൽ തീരെ വൎജ്ജ്യമാകുന്നു.

ദമയന്തിയുടെ രണ്ടാം വേളിക്കായിരുന്നു ധനുമാസത്തി ൽ മുഹൂൎത്തം നിശ്ചയിച്ചിരുന്നതെങ്കിൽ ഋതുപൎണ്ണനെ കബളി ക്കാൻവേണ്ടി പ്രയോഗിച്ച ഒരു ഫലിതമാണെന്നു വിചാരി ക്കാമായിരുന്നു. അസംഭാവ്യവും ആചാരവിരുദ്ധവുമായ ഒരു മുഹൂൎത്തം നിശ്ചയിച്ചതു് ഇല്ലാത്ത ഒരു സംഗതിയെ സൂചിപ്പിക്കാനാണെന്നു ഭൈമീലാഭത്തിലുള്ള അത്യാഗ്രഹം കൊണ്ടു കാമുകനായ രാജാവു വിസ്മരിച്ചു ചാടി പുറപ്പെട്ട താണെന്നു വിചാരിച്ചാൽ പക്ഷെ അതിൽ അസാംഗത്യ തയില്ലെന്നു സമാധാനപ്പെടാം. ഈ മുഹൂൎത്തം ആദ്യത്തെ വേളിയെ സംബന്ധിച്ചായതുകൊണ്ടാണു് അതിലെ യുക്തി ഭംഗം പ്രത്യക്ഷപ്പെടുന്നതു്. ഈ കാൎയ്യത്തിൽ നാട്യാൎക്കു പ റ്റിയ അബദ്ധം ആലോചനക്കുറവുകൊണ്ടുണ്ടായതാണെ ന്നു സമാധാനപ്പെടാനേ തരമുള്ളു. എന്നാൽ ഈ കാൎയ്യത്തി ൽ കവിയുടെ ഉദ്ദേശം ദുൎമ്മുഹൂൎത്തത്തിൽ നടത്തിയ ഒരു വേളിയുടെ ഫലം ദുരിതാനുഭവമാണെന്നു തെളിയിക്കാനാ ണെന്നു് അനുഗ്രഹബുദ്ധ്യാ വാദിക്കുന്നതായാൽ പോലും, പുരാതന ഹിന്ദുക്കൾക്കു വിവാഹാദിക്കുള്ള മുഹൂൎത്തങ്ങളിൽ ഉണ്ടായിരുന്ന നിഷ്കൎഷയെ ആലോചിക്കുമ്പോൾ ആ ന്യാ യം സയുക്തികമാകുന്നതല്ല.

സത്യാസ്വയംവരത്തിൽ കവി ധനു മാസത്തിൽ ഒ രു മുഹൂൎത്തം നിശ്ചയിച്ചതു ദുരാഗ്രഹികളായ ബ്രാഹ്മണരെ

പാറിക്കാനാണെന്ന പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.
അതിൽ പറയുന്നതിങ്ങിനെയാണ്:-

"കിഴാണ്ടത്തെ ധനു മാസം പതി
നേഴാം തിയ്യതി തിരുവാതിരനാൾ
വെള്ളി മഹോത്സവമങ്ങനിങ്ങിനെ
കേളി നടക്കുന്നതു കേട്ടപ്പോഴെ
ഞാനും മൂസ്സതുമവിടെക്കെത്തി
സ്നാനവു മർഘ്യവുമാശു കഴിച്ചുട
കൊട്ടിലിൽ വന്നു സുഖംവെച്ചപ്പോൾ
കേട്ടപുറത്തൊരു കോലാഹലവും
മാളവരാജകുമാരനെ നമ്മുടെ
കാളകൾ കുത്തി മറിച്ചുടക്കി
വെള്ളിയുമില്ല പ്രതിഗ്രഹമൂർഖം
വേഗം പൊള്ളുൾകൊണ്ടരിപുരന്മാർ
അതിനെ കേട്ടു ഭയപ്പെട്ടോടി
തങ്ങടെയില്ലം പുക്കൊളിച്ചന്മാർ
അനുഗമിച്ചൊരു ഞാനും മൂസ്സതു
മിന്നും വന്നു പണം മോഹിച്ചു"

ഈ സംഗതിയിൽ പക്ഷെ നമ്പ്യാർ ബ്രാഹ്മണരെ വിഡ്ഢി
വേഷം കെട്ടിക്കാനാണ്. ധനുമാസത്തിൽ തിരുവാതിര
നക്ഷത്രത്തിൽ ഒരു മുഹൂർത്തമുണ്ടാക്കിയതെന്ന വിചാരിക്കാ
ൻ വിരോധമില്ല. സദ്യയും പണവും കിട്ടുമെന്ന കേട്ട മാത്ര
യിൽ കേൾവിയുടെ വാസ്തവത്തെക്കുറിച്ചു ലേശം ആലോ
ചിക്കാതെ ദുരാഗ്രഹം നിമിത്തം ചാടിപ്പുറപ്പെടുന്നവരാ

ന് ബ്രാഹ്മണർ എന്നു കാണിക്കാൻ ഇതു മതിയായ ദൃഷ്ടാന്തമാകുന്നു. കവി ഈ മുഖ്യത്വത്തെ മനഃപൂർവ്വം നിശ്ചയിച്ച സ്ഥിതിക്കു മറേറതിൽ കവിക്കു തെററു പററിപ്പോയതാണെന്നതിനു സംശയമില്ല.

---

# അദ്ധ്യായം ൨൧

## പോക്കഥകൾ.

നമ്പ്യാരുടെ പല തുള്ളലുകളിലും ഉപകഥകൾ, അഥവാ 'പോക്കഥക'ൾ, ചേർത്തു കാണുന്നുണ്ട്. അവയുടെ ഉദ്ദേശം രണ്ടാകുന്നു: പ്രധാനമായ ആദ്യത്തെ ഉദ്ദേശം ദുഷ്പ്രവൃത്തികളുടെ അവസാന ഫലം ആപത്താണെന്നു തെളിയിക്കുവാനാകുന്നു. ശ്രോതാക്കളെ താൽക്കാലികമായി വിനോദിപ്പിക്കാനാകുന്നു രണ്ടാമത്തെ ഉദ്ദേശം. ഇതിൽ ഗൂഢമായ മറെറാരു ഉദ്ദേശവും കൂടെ ഉണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ചാക്യാരുടെ ശകാരം ബ്രാഹ്മണരുടെ നേരെയായിരുന്നതുപോലെ നമ്പ്യാർ നായന്മാരോടു പക വീളുവാൻ കണ്ടു പിടിച്ച ഒരു ഉളിയമ്പാണോ അതെന്നാണ് സംശയം. ചാക്യാക്കു ബ്രാഹ്മണരോടു പരിഭവത്തിനുണ്ടായ കാരണം ജാതിഭ്രഷ്ടു കല്പിച്ചതാകുന്നു. എന്നാൽ നായന്മാർ "മിണ്ടുകിലായവർ ശുണ്ഠി കടിക്കും" എന്നും "രണ്ടാം വാക്കിനു കേറിയടിക്കും" എന്നും നമ്പ്യാർ തന്നെ സമ്മതിക്കുന്നുണ്ട്. ആ സ്ഥിതിക്ക് അദ്ദേഹത്തിനു നായന്മാരിൽ നിന്ന് അങ്ങിനെ വല്ല അനാദരവും ഉ-

ങ്ങളായിട്ടായിരിക്കുമൊ സ്ഥാനത്തും അസ്ഥാനത്തും അവരെ നിന്ദിച്ചു കാണുന്നത് എന്നും സംശയിക്കാൻ വിരോധമില്ല. അങ്ങിനെയാണെങ്കിൽ നമ്പ്യാരുടെ ശകാരം പക വീട്ടലാണെന്നതിന്നു സംശയമില്ല.

ഫക്കഥകൾ കൊണ്ടു നമ്പ്യാരുടെ മുഖ്യോദ്ദേശം എത്രത്തോളം സഫലമായിട്ടുണ്ടെന്ന കാര്യം ഇനിയും സംശയാസ്പദമാകുന്നു. എന്തുകൊണ്ടെന്നാൽ, ഫക്കഥകൾ മിക്കവാറും പരല്ലംഘനപരമാകയാൽ അവയിലെ സാരാംശം ഗ്രഹിക്കുവാൻ അല്പം പ്രയാസമുണ്ട്. നമ്പ്യാരുടെ ശ്രോതാക്കളിൽ ഭൂരിപക്ഷവും അസംസ്കൃത ബുദ്ധികളായ 'ഭടജനങ്ങ'ളായിരുന്നതു കൊണ്ട് അവർ, "ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിന്നു കൌതുകം" എന്നു പറഞ്ഞതു പോലെ, കഥകളിൽ അന്തർഭവിച്ച നീതിസാരത്തെ ഗ്രഹിക്കുന്നതിന്നു പകരം പ്രത്യക്ഷമായ ദൂഷ്യത്തെ മാത്രമേ ഗ്രഹിക്കുകയുള്ളൂ. അതുകൊണ്ടു ദുരാചാരം നിലനിന്നു പോകാനാണ് വഴി. പൌരാണികന്മാരായ ഹൈന്ദവകവികൾ നേരെ മറിച്ചാണ് പ്രവർത്തിച്ചിട്ടുള്ളത്. ദുരാചാരത്തിന്റെ ദോഷഫലത്തെ അവർ പ്രത്യക്ഷപ്പെടുത്തിയിരുന്നതു സദാചാരത്തെ പ്രസ്പഷ്ടമാക്കി പ്രദർശിപ്പിച്ചുകൊണ്ടാകുന്നു. അതും താരതമ്യം കൊണ്ടുമാണ്. നേരെ മറിച്ചാണ് നമ്പ്യാർ ചെയ്തിരിക്കുന്നത്. സദാചാരോപദേശം ചെയ്യേണ്ടുന്ന രീതിയെ കുറിച്ച് ഇന്നും രണ്ടഭിപ്രായമുണ്ടെങ്കിലും അധികം സുകരമായതു പ്രാചീന കവികളെ അനുകരിക്കുകയാകുന്നു.

പ്രദോഷമാഹാത്മ്യത്തിൽ ശിവഭജനന്റെയും, ഉണ്ണി ഉണ്ണിച്ചിരിയുടേയും കഥ പറയുന്നതിൽ നിന്നു നമ്പ്യാരുടെ ശ്രോതാക്കളായ "ഭജനങ്ങൾ" ധരിക്കുന്നത് അമ്മയുടെ സദുപദേശത്തേപ്പോലെയുള്ള ദുരുപദേശന്യായങ്ങളെയാകുന്നു.

"മകളേ നിന്നുടെ വിപ്രൻ മുഖം
മറവുള്ളാളുകളൊക്കെ മറന്നു"

എന്ന് അമ്മ ആവലാതിപ്പെടാൻ കാണിച്ച ന്യായങ്ങളാണ് സാധാരണന്മാരുടെ മനസ്സിനെ ആകർഷിക്കുന്നത്.

"തോട്ടം പുഴയും മഴയും വന്നീട
ക്കൂട്ടക്കൊണ്ടിക്കടൽ നിറയുന്നു;
എന്നു കണക്കിനു പലതും പറവക
തന്നെ ക്കൊണ്ടേ വീട്ടു തടിച്ചു".

എന്നാണ് അമ്മ പറഞ്ഞത്. ഇതിൽ നിന്നു പരിഷ്കൃത ബുദ്ധികളല്ലാത്ത ജനങ്ങൾ അമ്മയുടെ ദുരുപദേശത്തെ സാരോപദേശമായി വ്യാഖ്യാനിക്കാൻ വഴിയുള്ളതുകൊണ്ട് ആ മാതിരി ഉപദേശങ്ങൾ മിക്കവാറും ദോഷകരമായിട്ടേ പരിണമിക്കുകയുള്ളൂ.

സത്യാ സ്വയംവരത്തിലെ പോക്കഥ ഇതിലും മോശമാകുന്നു. ഭർത്താവായ ചിരികണ്ടച്ചാർ വന്നപ്പോൾ ഭാര്യ അവളുടെ ജാരനെ ഒരു മങ്കലിയിലാക്കി മൂടിക്കെട്ടിയതും അയാളെ ചിരികണ്ടച്ചാർ വലിച്ചു പുറത്തിട്ടടിച്ചതും മറ്റും കണ്ട ഭാര്യ ഭർത്താവിന്റെ കഴുത്തിൽ മുണ്ടുകെട്ടി വിഷമിപ്പിച്ചതും ഭാര്യയുടെ ന്യായങ്ങളും ജാരന്റെ സമാധാനവും കേട്ടു ചിരികണ്ടച്ചാർ വിശ്വസിച്ചതും അക്കാല

ത്തെ നായന്മാർ അന്ധവിശ്വാസത്തിൽ മുങ്ങിയവരാണെ
ന്നും നായർ സ്ത്രീകൾ കുലടകളായിരുന്നു എന്നും നായന്മാ
രുടെ ഇടയിൽ ബഹു ഭർത്തൃത്വം അസാധാരണമായിരുന്നി
ല്ലെന്നും തെളിയിക്കുകയല്ലാതെ അതിൽ നിന്നു യാതൊരു
സദാചാരതത്ത്വവും ഗ്രഹിക്കുവാനില്ല. എന്നു മാത്രമല്ല, ഏ
താദൃശമായ ദുരാചാരം ഫലപ്രദമാണെന്നു സൂചിപ്പിക്കുക
യും കൂടെ ചെയ്യുന്നുണ്ട്. ജാരന്റെ സൂത്രം നോക്കുക:

"ശാപമോക്ഷമടിയന്നു തരേണം
പാപമുക്തിയിഹ വന്നു ചേരുവാൻ;
ചിരികണ്ടച്ചാരെന്നൊരു സുമുഖൻ
പൂരുഷൻ ഭൂമിയിലുളവാമിനിമേൽ;
കൊച്ചിയിലച്ചിയ മദ്ധ്യാഹ്നത്തി
ന്നാച്ചിയതാളുന്നതമായത്തു കാലം
പൂച്ചത്തൊടിയിൽ നിന്നവളുടെ
മച്ചിപ്പിരിക്കും മണലി താനിൽ
മുണ്ടൊന്നു നാളിൽക്കച്ചുന്നു പതിക്കും
അന്നു നിനക്കു ശമിക്കും ശാപം".

മഹർഷി ശപിച്ചപ്പോൾ ശാപമോക്ഷം അപേക്ഷിച്ചതി
ന്നു മഹർഷി പറഞ്ഞ മറുപടിയാണിത്. ഇതു നന്നെ കേട്ടു
വിശ്വസിച്ചു ചിരികണ്ടച്ചാർ ചെയ്യുന്നതാണ് അധികം വി
ചിത്രമായത്.

'ചിരി കണ്ടച്ചാർ ഇതുവരു കേട്ടു
ചിരിച്ചു പിടിച്ചു പുണർന്നുടമെയ്യു
'മുനിവരനിങ്ങിനെ യരുളിച്ചെയ്തു

ലിനിമെയന്തിനെണ്ണാത സംശയമിപ്പൊഴം?
അനുജ! നീയും ഞാനും കൂടി
ട്ടിവളൊട്ട മേലിൽക്രീഡി നടക്കാം''.
ഇങ്ങിനെ തമ്മിൽ സമയം ചെയ്തവർ
തങ്ങളിലവിടെച്ചെന്നു പിരിഞ്ഞു''.

ഇതിൽ നിന്നു ശ്രോതാക്കൾ എന്തു സദാചാരമാണ് പഠിക്കേണ്ടത്? വാസ്തവത്തിൽ സദാചാര വികല്പത്തെ ജനിപ്പിക്കുവാൻ മാത്രമേ ആ വരികൾ പര്യാപ്തമാകുന്നുള്ളൂ. എന്നുതന്നെയല്ല, "ശാന്തിമൂത്ത" ഉത്തരാസ്ത്ര"യാകുന്നത്' ഒരു സാധാരണ സമ്പ്രദായമാണെന്നു തെറ്റിദ്ധരിക്കുകയും കൂടെ ചെയ്യും.

ഹരിണീസ്വയംവരത്തിലെ പെകഥയിൽ നിന്ന് അധികാരികൾ അന്യായമായി ദ്രവ്യമാർജ്ജിച്ചാൽ അതിനെ ദുർവ്യയം ചെയ്തു സ്വയംകൃതാനർത്ഥമുണ്ടാക്കുമെന്നും അവർ വിടന്മാരായിരുന്നാൽ സൂത്രശാലിനികളായ പതിവ്രതമാരുടെ വഞ്ചനയിൽപ്പെട്ടു വലയുമെന്നും തെളിയുന്നുണ്ട്. നമ്പ്യാരുടെ കാലത്തു പ്രസ്തുത കഥയിൽ പറയുന്നതുപോലെയുള്ള കണക്കമേനോന്മാർ അധികാരമദം മൂലം കളവായി പണം പിടുങ്ങിയിരുന്നെന്നും മറ്റും ഊഹിക്കാവുന്നതുമാകുന്നു.

"ചെട്ടിയാരെ കെട്ടഴിച്ചു ചരക്കെല്ലാം പൂക്കവെന്നു
തീട്ടെഴുതി യൊപ്പുമിട്ടു കൊടുത്തേച്ചീടുക പൊന്നാലും''.

എന്നു ചെട്ടിച്ചി പറഞ്ഞയച്ച പ്രകാരം ചരക്കം പററിയതായി കള്ളരശീതി കൊടുത്തു ചെട്ടിയാരെ വിട്ടയച്ച ക

ൻമേനോന്മാർ അക്കാലത്തുണ്ടായിരുന്നെങ്കിൽ അവരുടെ വിടത്വത്തിന്നു നിദാനം ചെട്ടിച്ചിയുടെ സൂത്രം തന്നെയാണ് നിശ്ചയം.

തനിക്കു കാര്യമില്ലാത്തതിൽ ചെന്നു ചാടിയാൽ ആപത്തു പിണയും എന്നു കുംഭകർണ്ണവധത്തിൽ മല്ലശ്ശൂൽ കരുപ്പിന്റെയും, അയാളുടെ ഭാര്യ കമ്മിണിയുടെയും, ജാരൻ കുഞ്ഞുരാമന്റെയും പ്രവൃത്തി ദൃഷ്ടാന്തമാകുന്നുണ്ടെങ്കിലും, കരുപ്പു തിമിരം മൂലം കുരുടനായ കഥ ഭാര്യ വിശ്വസിച്ചതും അന്ധത്വം നടിച്ചു കരുപ്പു കമ്മണ്ണിയുടെ ദുഷ്പ്രവൃത്തി 'കണ്ടു കൊണ്ടി'രുന്നതും വിശ്വാസയോഗ്യമല്ലെന്നു മാത്രമല്ല, ഒടുവിൽ കരുപ്പു ഭാര്യയേയും ജാരനേയും ശിക്ഷിക്കാൻ കാരണമായ സംഭവത്തെ വിവരിച്ചിട്ടു വളരെ ആഭാസമായിപ്പോവുകയും ചെയ്തു. ഇങ്ങിനെ നാക്കിന്നു കോഴ കൂടാതെ അസഭ്യം പറയാൻ നമ്പ്യാരെപ്പോലെ മറെറാരു കവി ഒരു കാലത്തും ഒരു രാജ്യത്തും ഉണ്ടായിട്ടില്ലെന്നതിന്നു സംശയവുമില്ല.

നമ്പ്യാരുടെ പേക്കഥകളിൽ അധികവും നായന്മാരുടെ ദുരാചാരത്തെയാണ് പറഞ്ഞിരിക്കുന്നത്. നിഷ്പക്ഷപാതികളും സൂക്ഷ്മാന്വേഷികളുമായ പാശ്ചാത്യദേശസഞ്ചാരികളും മററും നായന്മാരെ കുറിച്ചു പറയുന്നതും നമ്പ്യാർ ആക്ഷേപിക്കുന്നതും തമ്മിൽ വലിയ അന്തരമുണ്ട്. കൊല്ലവർഷം ൬൮൬-ാമാണ്ടിൽ മലയാളത്തിൽ വന്നു കുറച്ചു കാലം താമസിച്ച ബാർബോസാ എന്ന പറങ്കി അയാളുടെ പുസ്തകത്തിന്റെ ൧൩൨-ാം ഭാഗത്തു നായന്മാരുടെ വൈവാഹിക സദാചാരത്തെ കുറിച്ച് "അവർ (നായന്മാർ) തങ്ങളിൽ വയസ്സു താണ സ്ത്രീകളും ഇരിക്കുന്ന മുറികളിൽ

കടന്നു ചെല്ലുകയോ അവരുമായി സംസാരിക്കുകയോ ചെ
യ്യില്ല" എന്നു പറയുന്നുണ്ട്. അതേ പുസ്തകത്തിന്റെ
൩൨൪-ാം ഭാഗത്തിൽ "നായന്മാർ ഏററവും കുലീനന്മാരാ
ണെ"ന്ന് ആ പാശ്ചാത്യൻ തന്നെ പറഞ്ഞുകാണുന്നതി
ൽ നിന്ന് അക്കാലത്തെ നായന്മാർ കുലഹീനന്മാരെ പോ
ലെ പ്രവർത്തിച്ചിരുന്നില്ലെന്നാണല്ലോ തെളിയുന്നത്. കൊ
ല്ലവർഷം ൭൨൫-ാമാണ്ടു മുതൽ ൮൭൪-ാമാണ്ടു വരെ മലയാള
ത്തിൽ സഞ്ചരിച്ചിരുന്ന 'ലിൻഷോട്ടൻ' എന്ന പറങ്കിക്കപ്പി
ത്താൻ അയാളുടെ പുസ്തകത്തിന്റെ ൨൦൯-ാം ഭാഗത്തു
"നായന്മാർ പ്രൌഢന്മാരാണ്" എന്നും "ഏററവും ഗാം
ഭീര്യമുള്ളവരാണ്" എന്നും പറയുന്നുണ്ട്. ഗാംഭീര്യവും
പ്രൌഢതയും ദുർവൃത്തികളെ വെറുക്കുന്ന മനഃസ്ഥിതിയു
ടെ പ്രകാശമാകുന്നു. എന്നാൽ ആ പറങ്കി അതേ പുസ്ത
കത്തിന്റെ ൨൩൦-ാം ഭാഗത്തിൽ നായന്മാരുടെ ഇടയിൽ
"ബഹുഭർത്തൃത്വം ഒട്ടും അസാധാരണമല്ലായിരുന്നു". എന്നു
പറയുന്നതിൽനിന്നു നായർസ്ത്രീകൾ വ്യഭിചാരികളായിരു
ന്നു എന്നല്ലാ തെളിയുന്നത്. ഒരു സ്ത്രീക്ക് ഒരേകാലത്തു ര
ണ്ടു ഭർത്താക്കന്മാർ ഉണ്ടായിരിക്കുന്നതു നാട്ടാചാരവിരുദ്ധ
മായിരുന്നില്ലെന്നു മാത്രമാണ്. പ്രസ്തുത ഗ്രന്ഥകാരന്റെ
കാലശേഷം അമ്പതിൽ ചില്വാനം സംവത്സരം കഴിഞ്ഞു
മലയാളത്തിൽ വന്ന ലന്തക്കപ്പിത്താനായ ന്യൂഹോഫ് എ
ന്നയാളും അയാളുടെ പുസ്തകത്തിന്റെ ൨൬൭-ാം ഭാഗത്തു
നായന്മാരുടെ സദാചാരത്തെപ്പററി പറയുന്നതു "നായ
ന്മാർ ദുർമ്മാർഗ്ഗപ്രവൃത്തികളിൽ പ്രവേശിക്കുന്നതല്ല. പ്രകൃ
തി വിരോധമായോ അർഹതയില്ലാത്തതായോ ഉള്ള പ്രവേ

ശനങ്ങളിൽ അവർ ഉൾപ്പെടുകയില്ല" എന്നാകുന്നു. ബഹു
ഭർത്തൃത്വം പ്രകൃതി വിരോധമായ ഒരു പ്രവൃത്തിയാണെങ്കി
ൽ കൊല്ലവർഷം ൧൦൨൫-ാമാണ്ടിൽ അയാൾ മലയാളത്തിൽ
നിന്നു പോകുന്നതുവരെ ആ സമ്പ്രദായമുണ്ടായിരുന്നില്ലെ
ന്നാണല്ലോ ഊഹിക്കേണ്ടത്. അതിനുശേഷം നമ്പ്യാരുടെ
കാലത്ത് ആ ഏർപ്പാട് വീണ്ടും തുടങ്ങിയെന്നു വിചാരിക്കു
ന്നതു ലോകഗതിക്കു വക്രത കല്പിക്കുകയാകുന്നു. പാശ്ചാത്യ
ന്മാരുടെ ഇടയിൽ ബഹുഭാര്യാത്വവും ബഹുഭർത്തൃത്വവും
പ്രകൃതി വിരോധവും കുററകരവുമായി വിചാരിക്കപ്പെട്ടിരു
ന്നതിനാൽ സ്ത്രാബോവ് ഒരു ലേഖകാരനായിരുന്ന സ്ഥിതി
ക്ക് ഇതു പ്രകൃതി വിരോധമായ ആചാരമാണെന്നു നിശ്ച
യമായും നിഷേധിച്ചേനെ. അയാൾ അങ്ങിനെ പറയാത്ത
തുകൊണ്ട് ആ സമ്പ്രദായം അന്നു തേഞ്ഞുമാഞ്ഞു പോയി
രുന്നു എന്നും ദാമ്പത്യത്തെപ്പററി നായന്മാരുടെ ഇടയിൽ
ഉൽകൃഷ്ടമായ ബോധം നിലനിന്നിരുന്നു എന്നുമാണ് വി
ചാരിക്കേണ്ടത്. അതിനും പുറമെ, അർഹതയില്ലാത്ത
പ്രവൃത്തികളിൽ അവർ പ്രവേശിച്ചിരുന്നില്ലെന്നും പ്രസ്തുത
ഗ്രന്ഥകാരൻ തന്നെ പറഞ്ഞിരിക്കുന്നതിൽ നിന്നു വ്യഭി
ചാരം അനർഹമായ പ്രവൃത്തിയാണെന്നു നായന്മാർ സാ
മാന്യമായി കരുതിയിരുന്നു എന്നും തെളിയുന്നതാണ്. നി
ഷ്പക്ഷപാതികൾ മേൽപ്പറഞ്ഞ വിധം സമ്മതിക്കുമ്പോ
ൾ നമ്പ്യാർ നായന്മാർ ഭീരുക്കളാണെന്നും കള്ളുകുടിയന്മാ
രാണെന്നും അവരുടെ ഇടയിൽ വ്യഭിചാരം സാധാരണമാ
യിരുന്നു എന്നും പറയുന്നത് എന്തുകൊണ്ടാണെന്ന് ഒരു
പ്രശ്നത്തിന് അവകാശമില്ലായ്കയില്ല. അതിനുള്ള മറു

പടിക്കു പ്രത്യേക ന്യായങ്ങൾ തേടി പിടിക്കേണമെന്നില്ല. നമ്പ്യാർ പ്രകൃത്യാ ഒരു പരിഹാസപ്രിയനായിരുന്നതിനാൽ കവികൾക്കു സഹജമായ അതിശയോക്തി പ്രയോഗിച്ചപ്പോൾ സൂചി കടക്കുന്നോ സ്ഥലത്തു തൂമ്പ കടത്തിയെന്നു മാത്രമേ വിചാരിക്കേണ്ടതുള്ളൂ. നേരമ്പോക്കിന്നു വേണ്ടി അതു തരം പോലെ തിരിച്ചും മറിച്ചും തട്ടിവിട്ടതിനാൽ തുള്ളലുകൾ വായിക്കുന്നവൎക്ക് അതു നായർ സമുദായത്തിനു പൊതുവെയുള്ള ഒരു ദൂഷ്യമാണെന്നു തോന്നത്തക്കവണ്ണം പരിണമിച്ചു എന്നല്ലാതെ കവി മനഃപൂൎവ്വമായി പിൻഗാമികൾ ആ വക പ്രസ്താവങ്ങളിൽ നിന്നു ധ്വനിക്കുന്ന അൎത്ഥം ഗ്രഹിക്കേണമെന്നു വിചാരിച്ചിരുന്നതായി തോന്നുന്നില്ല.

---

## അദ്ധ്യായം ൨൨.

### മനഃസ്ഥിതി.

നമ്പ്യാരുടെ തുള്ളലുകളിലെ പലഭാഗങ്ങളും സൂക്ഷ്മമായി വായിക്കുമ്പോൾ അദ്ദേഹത്തിന്റെ മനഃസ്ഥിതി പൂൎവ്വാപരവിരുദ്ധമാണെന്നു സംശയിക്കത്തക്ക പല ലക്ഷ്യങ്ങളും കാണുന്നതാണ്. നമ്പ്യാരെപ്പോലെ സകലശാസ്ത്രവിജ്ഞാനിയും മഹാകവിയുമായ ഒരു പണ്ഡിതന്റെ മനസ്സിൽ കാമക്രോധാദി വികാരങ്ങളുടെ സത്ഭാവത്തിൽ നിന്നു പ്രതിഫലിക്കുന്ന വിചാരങ്ങളുടെ ഫലമായ ചാപല്യങ്ങൾ വൎണ്ണരൂപേണ തുള്ളലുകളുടെ ഓരോ ഭാഗത്തു കാണുന്നതാണ് മേൽപ്പറഞ്ഞ ശങ്കയെ ജനിപ്പിക്കുന്നത്.

നമ്പ്യാർ യോഗമുറകളും ധ്യാനസമ്പ്രദായങ്ങളും നല്ല വണ്ണം ഗ്രഹിച്ചിരുന്നു എന്നു കിരാതത്തിൽ അർജ്ജുനന്റെ തപസ്സിനെയും ധ്രുവചരിതത്തിൽ ധ്രുവന്റെ ധ്യാനമുറകളെയും കുറിച്ചു പറഞ്ഞിരിക്കുന്നതിൽ നിന്നു പ്രത്യക്ഷപ്പെടുന്നുണ്ട്".

"ഗിരിശൻ ഭഗവാൻ വാണരുളുന്നൊരു
ഗിരിയുടെ മുകളിൽച്ചെന്നു കരേറി
സുരവരതടിനി സലിലേ മുഴുകി
തരസാ നിന്നു തപസ്സു തുടങ്ങി.
പഞ്ചായുധരിപു തന്നുടെ നാമം
പഞ്ചാക്ഷരമതു പഠനം ചെയ്തു
പഞ്ചാഗ്നികളുടെ നടുവിലനാരത
മഞ്ചാതെ കണ്ടവിടെ വസിച്ചു;
പഞ്ചാനന സമധികനാകിന
പാഞ്ചാലീപതി പാണ്ഡുതനൂജൻ
പഞ്ചേന്ദ്രിയവുമടക്കി മനസ്സിൽ
സഞ്ചാരത്തിനു വഴികൾ മുടക്കി
ചഞ്ചലമാവതു മഖിലമകന്നു ക
രാഞ്ചല യുഗളം മുകുളിതമാക്കി
കിഞ്ചന സംശയമിടകൂടാതെ
നെഞ്ചിലുറച്ചു 'ശിവോഹ'മിതെന്ന്".
സഞ്ചിതമാവ വിശുദ്ധ ജ്ഞാനാ
ഞ്ചിതമാകിന ശിവനുടെ രൂപം
അഞ്ചും മൂന്നും മൂർത്തികളില്ലാതെ

സഞ്ചിത ഗുണനാമകലിതേശ്വരനുടെ
ചെഞ്ചിട മുടിയും നിടിലത്തടവും
സഞ്ചിതപാവകനേത്ര പ്രഭയും
X X X X X
പരിചൊടു ചേതസി ചേൎത്തു കിരീടി".

കിരാതം.

അൎജ്ജുനന്റെ തപസ്സിനെ കവി വൎണ്ണിച്ചിരിക്കുന്ന ഈ വരികളിൽ നിന്ന് അദ്ദേഹം യോഗമുറകളെ ഗ്രഹിച്ച ഒരു മഹാനായിരുന്നു എന്നു വ്യക്തമാകുന്നുണ്ട്.

ഈ കാൎയ്യങ്ങൾ ഇത്രയും സൂക്ഷ്മമായി പറഞ്ഞ കവിക്ക് അവ സ്വാനുഭവമുള്ള സംഗതികളല്ലെന്നു വിശ്വസിക്കാൻ പ്രയാസമാകുന്നു. അതിനു പുറമെ, ആത്മീയ തത്വോപദേശത്തിനു കവി ദ്രോണമ്പള്ളി നമ്പൂരിയെ ഗുരുവായി വരിച്ചിരുന്നു എന്നും സൂചിപ്പിച്ചിട്ടുണ്ടല്ലൊ.

നമ്പ്യാർ വേദാന്ത തത്വം ഗ്രഹിച്ച ഒരു കവിയായിരുന്നു എന്നു പുളിന്ദീമോക്ഷത്തിൽ തെളിയിച്ചിട്ടുണ്ട്.

"നൂലുകൊണ്ടു പിരിച്ചോരു ചരടിന്മേൽപ്പൊന്മണി ചേൎത്തു
മാലയാക്കിങ്ങനെ കന്മാർ ധരിക്കുന്നു ഗളം തന്നിൽ,
മുത്തുകൊണ്ടും മാലകോൎത്തും പവിഴം കൊണ്ടുമുണ്ടാക്കും
പൂത്തലത്തിക്കുരു കൊണ്ടും കനികൊണ്ടും ദരിദ്രന്മാർ,
എന്നിവൎണ്ണം സുവൎണ്ണാദിക്കൊക്കവേ താൻ ചരടായി
ട്ടൊന്നുതന്നെ പൊന്നിനുമക്കുന്നിമഞ്ചാടിമാലയ്ക്കും
എന്നപോലെ സൎവ്വജാതി പ്രഭുത്വം ദൈഹികം ദേഹം
ഒന്നുകൊണ്ടു കോൎത്തു കെട്ടിക്കളിപ്പിക്കുന്നിതു ദൈവം;

എന്നാലുമൂഢന്മാരായിന്നാർക്ക മാർക്കം ഭേദമില്ല,
ഒന്നുതന്നെ ചാരുത്തിൽ ബ്രാഹ്മണനും പറയനും"

ഇതിൽ നിന്നു മനുഷ്യന്റെ മനസ്സിൽ ജീവാത്മാപരമാത്മാഭേ
ദബുദ്ധിയുണ്ടാകുന്നത് അവസ്ഥാന്തരം കൊണ്ടാണെന്നും
അതു വെറും വൃഥാചിന്തയാണെന്നും കവി സ്പഷ്ടമാക്കുകയാ
ണ് ചെയ്യുന്നത്. ബ്രാഹ്മണനും പറയനും വാസ്തവത്തിൽ തു
ല്യന്മാരാണെന്നു പറഞ്ഞ കവി തന്നെ മറ്റൊരവസര
ത്തിൽ

ആചാരത്തിനു താഴ്ചവരുമ്പോൾ
നികൃഷ്ടന്മാരും തലയിൽക്കേറും"

എന്നു പറഞ്ഞതിൽ നിന്നു മനുഷ്യരിൽ കുലീനന്മാരെന്നും
കുലഹീനന്മാരെന്നും വർത്തനഭേദ വർഗ്ഗങ്ങളുണ്ടെന്നു സമ്മതി
ച്ചുള്ള പൂർവ്വാപരവിരുദ്ധമായ മനഃസ്ഥിതികൊണ്ടല്ലെ എ
ന്നു ബാഹ്യമായി ആലോചിക്കുമ്പോൾ ഏവനും തോന്നാ
തിരിക്കുന്നതല്ല. പൊന്നുകൊണ്ടും മുത്തുകൊണ്ടും മണിയാടി
കൊണ്ടും പുത്തലത്തിക്കുകൊണ്ടും ഒരേ ജാതിച്ചരടിന്മേ
ൽ മാല കോർത്തുണ്ടാക്കിയാൽ അവയെല്ലാം ശോഭയും ഭം
ഗിയും ഏതുമാതിരി വ്യത്യസ്തമായിത്തീരുമൊ അതേ മാതി
രിയിൽത്തന്നെ മനുഷ്യരേയും ആചാരാനുസൃതമായ ജീവി
തചര്യ മൂലം ഭൌതികമായ മനുഷ്യബുദ്ധിയിൽ തോന്നുമെ
ന്നും ആ ബുദ്ധിക്കു ജ്ഞാനംകൊണ്ടു സംസ്കാരം സിദ്ധിക്കു
ന്നതുവരെ ലൌകികമായ ആചാരം ആവശ്യമായിത്തോ
ന്നുമെന്നുമാണ് നമ്പ്യാർ പറഞ്ഞതിന്റെ സാരം.

പരിഹാസാദികൾ പറയുന്നവനും
അരികിലിരുന്നു കേൾക്കുന്നവനും

"ദുരിതാന്ധരവം സമകാന്തതമെ
നരചെയ്യുന്നു മുനിതിലകന്മാർ".

എന്നു നളചരിതത്തിൽ ദമയന്തിയെക്കൊണ്ടു ദേവദൂതനായിച്ചെന്ന നളനോടു പറയിച്ചു കവി തന്നെ സ്ഥാനത്തും അസ്ഥാനത്തും വേണ്ടീട്ടും വേണ്ടാതേയും ബ്രാഹ്മണക്ഷത്രിയ വൈശ്യ ശൂദ്രാദികളെ തേടിപ്പിടിച്ചു നിരത്തി പരിഹസിച്ചതിൽ നിന്ന് അദ്ദേഹത്തിന്റെ സാരോപദേശത്തിന്നനുരൂപമായിരുന്നില്ലാ പ്രവൃത്തിയെന്നല്ലെ തെളിയുന്നത്? എന്നൊരു പ്രശ്നത്തിനവകാശമില്ലെ എന്നു ശങ്കിക്കാത്തവർ അധികമുണ്ടാവുകയില്ല. അതും പ്രത്യേകിച്ച് ഇക്കാലത്ത്. അതുപോലെതന്നെ നമ്പ്യാർക്കു "നീചപ്പുരിഷകളു"ടെ നിലയിൽ ഇറങ്ങി നിന്ന് ഉൽകൃഷ്ടമായ മനസ്സിന്നനുരൂപമല്ലാത്ത വിധത്തിൽ സംസാരിക്കാൻ ലേശം സങ്കോചവുമില്ല. ചില ദൃഷ്ടാന്തങ്ങൾ നോക്കുക.

(1) "നിദ്രനാതികൾ 'മുള്ളു'ന്നേരം
ഉണ്ണികുലം മരമേറീട്ടും 'മുള്ളും'!".

(2) "കള്ളുകുടിക്കും കള്ളന്മാരുടെ
'തൊള്ള'യിലുടനേ മുള്ളീടേണം".

എന്നും മറ്റും സ്യമന്തകം, രാമാനുചരിതം, അഹല്യാമോക്ഷം മുതലായ തുള്ളലുകളിൽ കയ്യും കണക്കുമില്ലാതെ പ്രയോഗിച്ചിട്ടുണ്ട്. ഏതാദൃശമായ പ്രയോഗങ്ങൾ നമ്പ്യാരുടെ തുള്ളലുകളിലല്ലാതെ, പഞ്ചതന്ത്രത്തിൽ കാണുന്ന ചിലവയെ ഒഴിച്ചാൽ, മറ്റു യാതൊരു കൃതിയിലും കാണുന്നില്ല. നമ്പ്യാർ തന്റെ തുള്ളലുകളുടെ ഉദ്ദേശം ലൌകിക

ത്ത്വങ്ങളെ രസകരമായ വിധത്തിൽ—അതുതന്നെ അനുഭവമുള്ള ദൃഷ്ടാന്തങ്ങളെക്കൊണ്ടു—'ഭജന'ങ്ങളെ ഗ്രഹിപ്പിക്കേണമെന്നായിരുന്നു എന്നു പല കഥകളിലും പറഞ്ഞിട്ടുള്ളവയിൽ നിന്നു ഗ്രഹിക്കാൻ പ്രയാസമില്ല. നായയുടെ വേഷം കെട്ടിയാൽ കുരയ്ക്കാതെ നിവൃത്തിയില്ല. വേഷം കെട്ടാതെ പട്ടിയുടെ സ്വരൂപജ്ഞാനമുണ്ടാകുന്നതുമല്ല. വേഷം കെട്ടിക്കഴിഞ്ഞാൽ ആ മാതൃകയുടെ ചേഷ്ടകളും വികാരങ്ങളും പ്രദർശിപ്പിച്ചില്ലെങ്കിൽ ആ വേഷത്തിനു തന്മയത്വവും കാണികൾക്ക് അനുഭവവും ഉണ്ടാകുന്നതല്ല. അതുകൊണ്ടു നായയുടെ വേഷം കെട്ടിയാൽ കുരയ്ക്കേണ്ടതാണല്ലോ. അതിനും പുറമെ, വിദ്വത്വമുണ്ടായാലും കവിത്വമുണ്ടായാലും പാണ്ഡിത്യമുണ്ടായാലും ഇവയെല്ലാം ഉണ്ടായാലും മനുഷ്യപ്രകൃതിക്കുള്ള ചില പ്രത്യേക വികൃതികൾ വെളിയിൽ വരുന്നതു സ്വാഭാവികവുമാകുന്നു. അഷ്ടസിദ്ധികൾ വരുത്തി മാനുഷാതീതമായ ഔന്നത്യത്തെ പ്രാപിച്ചു ഋഷിവര്യന്മാരായ ദുർവാസ്സാവു, നാരദൻ, വിശ്വാമിത്രൻ, പരശുരാമൻ മുതലായവരുടെ സ്വഭാവത്തിൽ പ്രത്യക്ഷപ്പെടുന്ന കോപം, ഏഷണി, വാശി, അഹങ്കാരം മുതലായ ദൂഷ്യങ്ങൾമൂലം അവർ അവമാന്യരായൊ ആക്ഷേപാർഹന്മാരായൊ തീരുന്നില്ല. അതുപോലെതന്നെ വിവിധ രീതിയിൽ അനവധി കൃതികൾ നിർമ്മിച്ചു നമ്പ്യാരുടെ കൃതികളിൽനിന്ന് അല്പാല്പമായ ചില ദൂഷ്യങ്ങൾ പ്രത്യക്ഷപ്പെടുന്നവ ക്ഷന്തവ്യങ്ങളാകുന്നു.

ചിലപ്പതികാരം, മണിമേഖല മുതലായ തമിൾ സാഹിത്യ ഗ്രന്ഥങ്ങൾ തെന്നിന്ത്യയിലെ പഴയ ചരിത്രം ന

മ്മെ ഗ്രഹിപ്പിക്കുന്നതുപോലെയാണ് നമ്പ്യാരുടെ തുള്ളലു
കൾ അദ്ദേഹത്തിന്റെ കാലത്തെ കേരളത്തിലെ, പ്രത്യേ
കിച്ച് ഇന്നത്തെ തിരുവിതാംകൂർ എന്നു പറയപ്പെടുന്ന
പ്രദേശങ്ങളിലെ, ജനസമുദായ സ്ഥിതിയെയും മററും നമ്മെ
ഗ്രഹിപ്പിക്കുന്നത്. ആ ഒരൊററ സംഗതിക്കുതന്നെ കേര
ളീയർ നമ്പ്യാരോട് എത്രമാത്രം കടപ്പെട്ടിട്ടുണ്ടെന്നതിനു
കയ്യും കണക്കുമില്ല.

കൊല്ലവർഷം പത്താം ശതാബ്ദത്തിൽ ജീവിച്ച കവി
കളിൽ കേരളീയരുടെ നിത്യസ്മരണയ്ക്കും ബഹുമാനത്തിനും
പാത്രീഭവിച്ചിട്ടുള്ളതു കുഞ്ചൻ നമ്പ്യാരും ഉണ്ണായി വാരിയ
രുമാകുന്നു. കേരളത്തിന്റെ തെക്കെ അററമായ തിരുവി
താംകൂറിലാണ് അവരുടെ കീർത്തി ധ്വജത്തെ പ്രതിഷ്ഠിച്ച
തെങ്കിലും അതിന്റെ അംശുകം കേരളമൊട്ടുക്കാണ് വി
ലസുന്നത്. കൊച്ചീക്കാരായിരുന്ന ഈ രണ്ടു മഹാകവിക
ളുടെ യശസ്സ്തംഭം നാട്ടാൻ സംഗതിയായതു തിരുവിതാംകൂ
റിലാണെന്ന വാസ്തവം കൊച്ചിക്കാർക്ക് അപ്രത്യക്ഷമായ
ലഘുതയാണെങ്കിലും, അവർ കൊച്ചീക്കാരായിരുന്നു എന്ന്
അഭിമാനിക്കാൻ അവകാശമില്ലായ്കയില്ല.

നമ്പ്യാർ മരിച്ചിട്ട് ഇന്നേയ്ക്ക് [illegible] സംവത്സരം
കഴിഞ്ഞെങ്കിലും മലയാളികളായ ഹിന്ദുക്കളിൽ ആബാല
വൃദ്ധം ഇന്നും അദ്ദേഹത്തോടു സുപരിചിതരാകുന്നു. ലോ
കത്തിൽ മിക്ക മഹാന്മാരും സുപ്രസിദ്ധരും ആരാധ്യരുമാ
യിത്തീർന്നിട്ടുള്ളത് അവരുടെ കാലശേഷമാണ്. എന്നാ
ൽ നമ്പ്യാർ അദ്ദേഹത്തിന്റെ ആയുഷ്കാലത്തു തന്നെ അ
വ രണ്ടും സാധിച്ചു. നമ്പ്യാർ മരിച്ചത് അദ്ദേഹത്തിന്റെ

അറുപത്തഞ്ചാമത്തെ വയസ്സിലാണ്. അതുതന്നെ ഒരു പേപ്പട്ടി കടിച്ചതിന്റെ വിഷഫലമായിട്ടാകുന്നു. മഹാത്മാക്കളുടെ മരണം ഇന്ന വിധമായിരിക്കേണമെന്നില്ല. ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനു തൽക്കാലമുണ്ടായ കാരണം ഒരു വേടന്റെ അസ്ത്രമേററതാണല്ലോ. അതുപോലെ ഒരു അവസാനമായിരുന്നു നമ്മുടെ കവിയുടേതും. നാമ്പ്യാരുടെ ആത്മാവ് അനിത്യമായ ഭൌതിക ദേഹത്തെ ത്യജിച്ചു സാഹിത്യനഭോമണ്ഡലത്തിൽ ഒരു മഹാതേജസ്സായി എന്നും പ്രശോഭിക്കുന്നതാകുന്നു.





